


**ശ്രീശാരദാതിലകതന്ത്രം ശ്രീലക്ഷ്മണദേശികേന്ദ്രപ്രണീതം. രാഘവഭട്ടകൃതപദാർത്ഥാദർശാഭിഘടികാസമേതം.** ശ്രീ ആർത്താരഫ്യവലനേന പ്രവർത്തിതം പര്യവേക്ഷിതശ്ചഃ ശ്രീശ്രീമജ്ജഗദംബികാംബാസരസ്വതീശ്രീചരണകമലാശ്രിതശ്രീഅഠലാനന്ദസര്സ്വതിസമ്പാദിതം കാലികാതാനനഗര്യാം എമാരേൽഡ് യന്ത്രേ ശ്രീവിഹാരി ലാൽനാഥേന മുദ്രിതം കാലികാതാനഗര്യാം 20 ന.കർണ്ണാശ്രോയാലീസ്ഷ്ട്രീംസ്ഥ സംസ്കൃതപ്രേസഡിപജിംരീഭവനാത് പ്രകാശിതം ലണ്ടനരാജധാന്യാം ലുജ്ജാകഎ്യൺഡ് കോ കർത്യകേണപ്രകാശിതം. സംവത് 1990 എഡി 1933

(ശ്രീശാരദാതിലകതന്ത്രം . **ഗ്രന്ഥകർത്താവ് ശ്രീലക്ഷമണദേശികേന്ദ്രൻ. രാഘവഭട്ടന്റെ പദാർത്ഥാദർശമെന്ന ഭാഷ്യത്തോടുകൂടി** Arther Avelon പരിശോധിച്ച് ജഗദംബികാസരസ്വതീചരണകമലാശ്രിതനായ ശ്രീ അഠലാനന്ദസ്വാമികൾ സമ്പാദനം ചെയതത്. കാളികാസ്ഥാനനഗരിയിൽ (Calcutta)എമറാൾഡ് പ്രി ന്റിങ്ങ് പ്രസ്സില് ശ്രീവിഹാരിലാൽനാഥിനാല് മുദ്രിതം ചെയ്യപ്പെട്ടത്.( Emerald Printing Press 9/ Vavdakumar Choudhary 2nd Lane ) , പ്രസാധകർ സംസ്കൃതപ്രസ് ഡെ പ്പോസിറ്ററി ആഗമനാനുസന്ധാനസമിതി 30 കോൺവാലിസ് തെരുവ്, കൽക്കത്ത 1933 (Cornwallis Street Sanskrit press Depository )ലണ്ടനിൽ ലുഡ്വിഗ് & കമ്പനി പ്രസാധനം ചെയ്തു.(London Ludwig & co) വർഷം ശകം 1990 എഡി 1933.

**ആനന്ദസിന്ധു എന്ന മലയാളഭാഷ്യം ഡോ സുവർണ്ണ നാലപ്പാട്ട്.**

**(ഡോഃസുവർണ്ണനാലപ്പാട്ട് ട്രസ്റ്റ് ഫോർഎജുക്കേഷൻആൻഡ് റിസർച്ചിനുവേണ്ടി)**

**പ്രഥമപടലം**

1.നിത്യാനന്ദവപുർന്നിരന്തരഗലത് പഞ്ചാശദർണ്ണൈഃക്രമാദ്
വ്യാപ്തംയേനചരാചരാത്മകമിദം ശബ്ദാർത്ഥരൂപം ജഗത്
ശബ്ദബ്രഹ്മ യദൂചിരേ സുകൃതിനശ്ചൈതന്യമന്തർഗ്ഗതം
തദ് വ്യോഽവ്യാദനിശം ശശാങ്കസദനം വാചാമധീശം മഹഃ

<u>സംസ്കൃതഭാഷ്യം</u>

ശ്രീകണ്ഠം നിജതാണ്ഡവപ്രവണതാപ്രോക്ഷാമമോദോദയം
പശ്യന്ത്യാഃകുതുകാത്ഭുതപ്രിയതയാസഞ്ജാതഭാവം മുഹുഃ
മന്ദാന്ദോലിതമുഗ്ദ്ധസിന്ധുലഹരീലീലാലസം ലോചന-
പ്രാണാലോകനമാ തനോതു ഭവതാം ഭൂതീം ഭവാന്യാഃശുഭം
സംസേവ്യമാനമൃഷിഭിഃസനകാദിമുഖ്യൈർ-
യോഗേനഗമ്യമവിനഖരമാഭിഭൂതം
സംസാരഹൃന്നിഗമസാരവിചാരസാരം
ശൈവംമഹോമനസി മേ മുദമാധതാതുഃ
ഭദ്രായഭവതാംഭൂയാത് ഭാരതീ ഭക്തിഭാവിതാ
സ്മൃതേരുജ്ജ്യൃമൃതേ യസ്യാ വാഗ്വിലാസോഽതിദുർല്ലഭഃ
ശാരദാതിലകേതന്ത്രേ ഗുരൂണാമുപദേശതഃ
പദാർത്ഥാദർശടീകേയംരാഘവേണാവിരച്യതേ.
സമ്പ്രദായാഗതം കിഞ്ചിദ് ഗണിതാഗമസമ്മതം
യദുക്തമത്ര തത് സന്തോവിചാരയിതു മർഹഥ
പിശുനോദൂഷകശ്ചേതസ്യാന്നതദ്ദോഷായ ദൂഷണാം
ദോഷാവ്ഹാഹിവികൃതീർന്നസ്വഭാവോഹി ദുസ്ത്യജഃ
അഥേശ്വരഃസർവ്വാഅപി ശ്രുതിർഭവപാശാബദ്ധാനാം ജന്തൂനാം സ്വർഗ്ഗായ മുക്തയേ ച സമുപദിശതിസ്മ. അന്യേഷാം തു സ്മൃതിശാസ്ത്രാദീനാം തന്മൂലകത്വേന തദർത്ഥപ്രതിപാദകത്വേന ച പ്രാമാണ്യമിതി സുപ്രസിദ്ധതരം. അസ്യാത്വാംഗമസ്മതേഃകഥം തന്മൂലകത്വം. അന്യത്രതൈരേവ വിശേഷേണാ പര്യാലോചിതൈഃസ്വർഗ്ഗോ വാ മുക്തിരപി ഭവിഷ്യതീതി കിം അനയേതി പ്രാപ്തേ ബ്രൂമഃസ ഐക്ഷതസ്യാം പ്രജായേയ ഇതി. തഥാ ച യതോ വാ ഇമാനി ഭൂതാനി ജായന്തേ യേന ജാതാനി ജീവന്തി യത് പ്രയന്ത്യഭിസംവിശന്തി തദ് വിജിജ്ഞാസഖ ഇത്യിപക്രമ്യ ആനന്ദം ദ്ധ്യേവഖല്വിമാനി ഭൂതാനി ജായന്തേ ആനന്ദേന ജാതാനി ജീവന്തി ആനന്ദം പ്രയന്ത്യഭിസംവിശന്തി ഇത്യാദി ഇദം സർവ്വം യദയമാത്മാ ഏവ

ഇത്യന്തേനോപസംഹൃതം .അഥ-
ഉപക്രമോപസംഹാരാവഭ്യാസോഽപൂർവ്വതാഫലം
അർത്ഥവാദോപപത്തി ച ലിംഗം താൽപ്പര്യനിർണ്ണയേ
ഇത്യുക്ത്വാദുപക്രമോപസംഹാരാഭ്യാം സ്വലീലാരൂപാനാദ്യനിർവ്വാച്യാ വിദ്യാസഹായസമ്പന്നം പരമാനന്ദസ്വരൂപം നിത്യശുദ്ധബുദ്ധസ്വഭാവം പരബ്രഹ്മൈവ സ്വാത്മവിവർത്തരൂപം സകലം ജഗത് സമർജ്ജതി ശ്രുതിവാക്യപ്രതിപാദിതോഽർത്ഥഃ നന്വസ്തുജഗത്സൃഷ്ടികർതൃത്വം ബ്രഹ്മണാഃ അനാദ്യവിദ്യാംശീകരണം കിമർത്ഥം ഇതി ചേന്നഃതഥാ വിനാ അസംഗസ്യ തസ്യകാരണാതൈവാനുപപന്നാ.തഥേകമർത്ഥം ശ്രുത്യാഗമാവപി വദതഃ ഇന്ദ്രോമായാഭിഃപുരുരൂപഈയതേ ഇതി.
ശിവോഹിഃശക്തിരഹിതഃശക്തഃകർത്തും ന കിഞ്ചന ഇതി. ഏവം ജാനേജഗതിനിജകർമ്മപാശബദ്ധാ ജന്തവോഽനാത്മജ്ഞാനഉത്പത്തി മരണാപ്രവാഹപതിതാനാശക്യപൻസംസാരസിന്ധും തരീതും.ഏവം ഭൂതാൻ താനവലോക്യപരമകരുണാ തഥാ കിഞ്ചിദുപാധിവിശിഷ്ടഃ സർവ്വാഃ ശ്രുതിഃ സമുപദിശതിസ്മ. തത്ര കർമ്മകാണ്ഡം ജൈമിനിപ്രഭൃതിഭിഃസമ്യക് തഥാവിവൃതം. ഇദമുപാസനാകാണ്ഡം നാരദാദിഭിഃബ്രഹ്മകാണ്ഡം ഭഗവദ് വ്യാസാദിഭിരപി. ശ്രുതിമൂലകതാഽസ്യ പ്രതീക്ഷോപലബ്ദശ്രുതിമൂലകതാ അപ്രത്യക്ഷോപലബ്ദശ്രുതിമൂലകതാ ച- രാമപൂർവ്വോത്തരതാപനീയ നൃസിംഹപൂർവ്വോത്തരതാപനീയ,സൌരാഷ്ട്രാക്ഷര ശൈവപഞ്ചാക്ഷരാത്മികാ തു സാക്ഷാത് ശ്രുതിരൂപലഭ്യതഏവ. തത്ര കർമ്മകാണ്ഡേ സർവ്വോഽപ്യധി കാരീ.മുമുക്ഷോരപി തത്വജ്ഞാനപര്യന്തം സ്വചിത്തശുദ്ധ്യാർത്ഥം പ്രത്യവാ യപരിഹാരാർത്ഥശ്ചത കർമ്മകരണോഽധികാരസംഭവാത്. തദ്ദുപാസനാ കാണ്ഡോപി. യതഃസാകാരോപാസനാത് സ്വർഗ്ഗാദികം ബഹൂത്തരവ്യയാ യാസേന ഭവതി.ബ്രഹ്മകാണ്ഡാന്മുക്തിരപി ആദരനൈരന്തര്യദീർഘകാലാ ഭ്യാസസംധ്യാനേഷുജന്മസു താദൃശേഷു ഏവ ഗതേഷുഭവതി. അനേകജന്മ സംസിദ്ധസ്തതോ യാതി പരാംഗതിം ഇതി വചനാത്.അത ഏതദുപാസനാ കാണ്ഡമേവാഗമശാസ്ത്രാത്മകം ഗരീയ ഇതി സിദ്ധം. തത്രോൽപ്പലാചാര്യ പൂജ്യപാദശിഷ്യഃശ്രീലക്ഷ്മണാചാര്യഃപൂർവ്വതന്ത്രാണാമനേകേഷാമേകൈകമന്ത്ര വിധാനകഥനപ്രവൃത്താനാമതീവിതതാനാം ഗംഭീരാണാം ഇദാനീന്തനാനാകൽപ്പ ബുദ്ധീമാമൽപ്പായുഷാമേകസ്മിന് സർവ്വമന്ത്രവിധാനമഭീപ്സനാം പുംസാ മശക്ത്യാദുരവഗാഹത്വമത്രാവലോക്യാതികൃപാലുഃശാരദാതിലകം തന്ത്രം ചികീർഷുശ്ചികീർഷിതസ്യാവിഘ്നേന സമാപ്ത്യർത്ഥം പ്രചയഗമനാർത്ഥ ജ്ഞസകലശിഷ്ടൈകവാക്യതഥാഭിമതികർമ്മാരംഭസമയേ തത് സമാപ്തികാമൈ ർമ്മംഗലമാചരണീയമിതി സദാചാരാനുസൃതശ്രുതിബോധിത പരദേവതാനു സ്മരണാലക്ഷണാം മംഗളം ശിഷ്യശിക്ഷാർത്ഥമുപനിബദ്ധനാപി നിത്യോതി.
തന്മഹോഽനിശംവ്യോഽവ്യാദിതിത്വന്നവയഃതന്മഹഏതവതൈവപരദേവതാനുസ്മ

രണാസ്യ സിദ്ധൌ സത്യാമപ്യസ്യപദസ്യ യത് കിഞ്ചിത് ക്രിയാപേക്ഷായാം വിഘ്നോപശമനദ്വാരാƒഭിലഷിതഫലവിതരണാരൂപാവനക്രിയാനിർദ്ദേശേന ദേവതാസാമ്മുഖ്യംദർശിതം. തത്ര സാമാന്യകർമ്മസംബന്ധേ പ്രാപ്തേ ക്രിയ മാണാസ്യ ഗ്രന്ഥസ്യ നിർവ്വിഘ്നം പാരമഭിപ്രേപ്സിഃശിഷ്യോപരിക്യപാം സൂചയതോ വ ഇതി കർമ്മണ്യോ നിർദ്ദേശഃ വോ യുഷ്മാന് ശിഷ്യാനി ത്യർത്ഥഃഏഷാമേവാത്രസംബോധനം യോഗ്യത്വാത്. സംബോധനപ്രധാനത്വാച്ച യുഷ്മച്ഛശബ്ദസ്യ.യതഃശിഷ്യകൃപയൈവവിദിതവേധ്യആചാര്യോ ഗ്രന്ഥക രണോ പ്രവൃത്തഃതേഷാം കശ്ചിത് കാലഭവനേ സിദ്ധേ സ്വശിഷ്യാണാം തച്ഛിഷ്യാന്നാമപി നിർവ്വിഘ്നം പാഠസിദ്ധ്യസംഭവേന ഗ്രന്ഥപ്രചാരോ ന ഭവതീത്യുക്തമനിശാമിതി. തഥാവതേഷാം ചിരകാലാവനേസിദ്ധേ സ്വശി ഷ്യാണാം തച്ഛിഷ്യാണാം അപി നിർവ്വിഘ്നം പാഠസിദ്ധൌ ഗ്രന്ഥപ്രചാരോ ഭവിഷ്യതീതീത്യാശയഃകിം തന്മഹഇത്യപേക്ഷായാമാഹ നിത്യാനന്ദവപുരിതി. നിത്യോ യോƒയമാനന്ദഃസ വപുരിസ്യ ഏതേന ശക്ത്യഭിന്നം പരശിവസ്വരൂപ മുക്തം. നനു വാഗുപദേഷ്ടത്വം ചതുർമ്മുഖോപകധ്യുപഹിതസ്ഥാപി വർത്ത തേ തന്നിവൃത്യർത്ഥമാഹ ശശാങ്കസദനം ഇതി. ശശാങ്കസ്യ ചന്ദ്രസ്യ സദനം സ്ഥാനം ചന്ദ്രകലാവതംസമിതി അർത്ഥഃ ശബ്ദസ്യഷ്ടേരത്ര മുഖ്യത്വാത് മന്ത്രമയം തത് സൂചയതി. യദാഭ്യാമഃവിഷ്ണൂസ്തേനസംഘർഷണാസ്തേന,ഔ ഏതേന സഹിതാ നിശാ ഹകാരോയത്രേത്യുത്തരപദലോപിബഹുവ്രീഹിസ്തേന ഹാവിതി സിദ്ധം. ശശാങ്കേത്യാദിനാ ബിന്ദുരുക്തഃതത്ര വാശൈവസ്വര്യൈ മുപബ്യംഹയസവക്ഷ്യമാണാം ശബ്ദാർത്ഥസൃഷ്ടിം സൂചയന് വ്യാപകതാമാഹ .യേന രൂപം ചരാചരാത്മകതമിദം സ്ഥാവരജംഗമാത്മകം ശബ്ദാർത്ഥരൂപം ജഗത് ക്രമാദ് വ്യാപ്തം. കൈഃനിരന്തരഗലത്പഞ്ചാശദർണ്ണാ വർണ്ണാസ്തൈഃ അത്രസമാസേ വർണ്ണശബ്ദസ്യ വാവലോപം വക്തവ്യ ഇതി സ്വർണ്ണശബ്ദ ഇവവലോപേ അർണ്ണശബ്ദോവർണ്ണവാചി. കേചിന്തു നിത്യേത്യാദ്യർണ്ണൌരി ത്യന്തമേകമേവ പദമിത്യാഹു. അത്ര വർണ്ണാനാമേകപഞ്ചാശത്വേƒപി സാമീ പ്യസംബന്ധേന ലക്ഷണായാപഞ്ചാശത്വമുക്തം.
അന്വയാനുപപത്തിവത്താത്പര്യാനുപപത്തേരപി ലക്ഷണാബീജസ്യാഭ്യുപ ഗതത്വാത്.അഥവാ ,മകരഃപുരുഷോ യതഃഇത്യുക്തേഃതസ്യ സ്വസ്വരൂപത്വാത് പഞ്ചാശദിത്യുക്തിഃയദ്വാക്ഷകാരസ്യ ക-ഷ സംയോഗാത്മകത്വാത് തയോരൂപ ദേശേനൈവാസ്യോപദേശഇത്യപുനരുക്തം പഞ്ചാശദ്ഗ്രഹണം.യദ്വാ വിസർഗ്ഗ സ്യ കേവലം ശക്തിത്വാത് പഞ്ചഭൂതാത്മകത്വാഭാവാത് സർവ്വവർണ്ണോത്പ്പത്തി ഹേതുത്വാച്ച തം ത്യക്ത്വാ തഥോക്തിഃതദുക്തം അമായോƒനന്ത്യഏവാവാ ഇതി . ക്വചിഹ്നാഹ്യേƒപിതാവതാമേവോപയോഗാ ദ്വാതഥോക്തി.യദ്വാ മൂലാധാരാദി ആജ്ഞാപര്യന്തം ഷഡ്ചക്രേഷുപഞ്ചാശദ്വർണ്ണാനാം ഏവ സ്ഥിതത്വാത് പഞ്ചാ ശദിത്യുക്തിഃഅനയോവ്യാഖ്യാനയോഃബഹിരാന്തരഭേദേനവ്യവസ്ഥാ ജ്ഞേയാ. ആന്തരസ്യ ച മുഖ്യത്വാത് ശാസ്ത്രേ സർവ്വത്ര മുഖ്യേന വ്യവഹാരഇതി

ജ്ഞേയം. അനേനാന്തർമാതൃകാന്യാ സോഽപി സൂചിതഃസ ചാന്ത്യപടലേ
കുണ്ഡലീപ്രസ്താവേ സ്ഫുടീഭവിഷ്യതി. അതഏവ
ദ്വിതീയാദിചതുർവ്വിംശതിപടലാന്തം യത് പ്രപഞ്ചിതം തത് സർവ്വം
മാതൃകാവികാര ഇത്യപി സൂചിതം. നനു സർവ്വവ്യാപി സദാശിവഃഇതി
വക്ഷ്യമാണത്വാത്. തസ്യ സ്വത ഏവ സർവ്വവ്യാപിത്വേ
കൃതഃതൈരിതികാരണാപേക്ഷാഇതി ചേത് സത്യം. തസ്യ സ്വത ഏവ
സര്വ്വവ്യാപിത്വം കിന്തു അത്ര ശാസ്ത്രേ ശബ്ദസൃഷ്ടേഃമുഖ്യത്വദ്യോതനായ
നിരന്തരഗലാത് പഞ്ചാശദർണ്ണൌരിതി കാരണതോക്തിഃകിഞ്ച പൂർവ്വമപി യത്
കിഞ്ചിഛക്ത്യുപാധിവിശിഷ്ടത്വേ വക്തവ്യേയാവാചാമധീശം ഇത്യുക്തിഃസാ
അത്ര ച വർണ്ണാനാമർത്ഥരൂപവ്യാപ്യർത്ഥസ്യ ശബ്ദപ്രകാശ്യത്വനിയമാത്
ജ്ഞേയാ. തദുക്തം ഭഗവതാ ഭർതൃഹരിണാഃ-
ന സോഽസ്തിപ്രത്യയോലോകേയഃശബ്ദാനുഗമാദൃതേ
അനുവിദ്ധമിതംജ്ഞാനം സർവ്വം ശബ്ദേന ഗൃഹ്യതേ ഇതി.
അഥവാ യേഷാം മതേ ശബ്ദാർത്ഥയോരഭാദസ്തന്മതമാലംബനഭ്യോക്തം.
തദുക്തം തേനൈവ-ഏകസ്യൈവാത്മനോഭേദഃശബ്ദാർത്ഥാവപൃഥക് സ്ഥിതൌ
ഇതി.അതഏവ മന്ത്രദൈവതയോരൈക്യം മന്ത്രശാസ്തേരൈ.അതഏവപൂർവ്വം
സദാശിവമന്ത്രദ്വാരാഃയദ്വാശക്തിസംഭിന്നത്വാത്തസ്യശക്ത്യംശത്വേന ശബ്ദരൂപ
വ്യാപകത്വം ശിവാംശത്വേന അർത്ഥരൂപവ്യാപകത്വം ജ്ഞേയം. തദുക്തം
വായവീയസംഹിതായാം-
ശബ്ദജാതമശേഷന്തു ദത്തേ ശങ്കരവല്ലഭാഃ
അർത്ഥസ്വരൂപമഖിലം ദത്തേ മുഗ്ദ്ധേന്ദുശേഖരഃ ഇതി.
ഏതത്പക്ഷേ തൃതീയാഉപലക്ഷണത്വേന ജ്ഞേയാ.ഉപലക്ഷണത്വന്തു
തദുൽപ്പന്നത്വാത്തേഷാം -ശബ്ദസൃഷ്ടിപ്രാധാന്യമേവോപബ്യംഹയന്നാഹ-
സുകൃതിനോയദന്തർഗ്ഗതംചൈതന്യം ശബ്ദബ്രഹ്മ ഇത്യൂചിരേ .സുകൃതിന
ജ്ഞത്വജ്ഞാ ഇത്യർത്ഥഃ ചൈതന്യം സർവ്വഭൂതാനാം ശബ്ദബ്രഹ്മേതി മേ
മതിഃഇതി ലക്ഷ്യമാണാത്വാത്. തസ്യ സർവ്വവ്യാപിത്വാത് തദംശസ്യൈവ
സർവ്വജന്തുചൈതന്യരൂപത്വാത് ശുദ്ധബ്രഹ്മണാഃശബ്ദബ്രഹ്മത്വം
സംഭവത്യേവ.കിഞ്ച യസ്മാദ് ബിന്ദോഃശബ്ദബ്രഹ്മണാ ഉത്പത്തിസ്തസ്മാദേഷ
ബിന്ദോഃസദാശിവസ്യാപ്യുത്പത്തിരിത്യപി സംഭവതി. തത്ര ശബ്ദസൃഷ്ടൌ
ശബ്ദബ്രഹ്മോത്യുക്തി.അർത്ഥസൃഷ്ടൌ സദാശിവഇതിപരംവിശേഷഃ
ഭിദ്യമാനാത് പരാദ്ബിന്ദോരവ്യക്താത്മാരവോഽഭവത്
ശബ്ദബ്രഹ്മേതി തം പ്രാഹുഃസർവ്വാഗമവിശാരദാഃ
അഥ ബിന്ദ്വാത്മനഃശംഭോഃകാലബന്ധോഃകലാത്മനഃ
അജായത ജഗത് സാക്ഷീ സർവ്വവ്യാപീ സദാശിവഃ
ഇതിവക്ഷമാണത്വാത്. അഥവാ ഹേതുഹേതുമത്ഭാവേന യോജനാകാര്യാ.
യതഃസുകൃതിനഃയത അന്തർഗ്ഗതം ചൈതന്യം ശബ്ദബ്രഹ്മഇത്യൂചിര് അതോ

യേന നിരന്തരഗലത് പഞ്ചാശദർണ്ണൈഃജഗത് വ്യാപ്തമിതി.
തത്രപ്രാപ്യകുണ്ഡലീരൂപപ്രാണിനാം ദേഹമദ്ധ്യഗം
വർണ്ണാത്മനാഽവിർഭവതി ഗദ്യപദ്യാദിഭേദതഃ ഇതി വക്ഷ്യമാണത്വാത്.
അന്യേത്വന്യഥാ യോജയത. യത് പരമശിവസ്വരൂപം സുകൃതിനോ
വേദാന്തിനഃതത് ശബ്ദേന ബ്രഹ്മ ഇത്യൂചിരേ .അയമർത്ഥഃഅസ്മാഭിഃപരമശിവ
ഇത്യുച്യതേ തൈസ്തുബ്രഹ്മ ഇത്യുച്യത ഇതി ശബ്ദമാത്രേണ പരം
ഭേദഃവസ്തുതസ്തു നിത്യാനന്ദാദിസ്വരൂപത്വം തൈരിവാസ്മാദിരപി
അംഗീക്രിയതഃ ഏവ. തത് കീദൃശവാചാമധീശത്വം പ്രസിദ്ധമേവ.
യതോവാചാമധീശത്വം ഏവ നിരന്തരഗലത് പഞ്ചാശദർണ്ണൈര്യേന ജഗത്
വ്യാപ്തമിതി യഥാ സംഭവം തത്രാപി യോജനീയം .യതോ വേദസ്യ
വർണ്ണമയത്വാത്.
യദ്വാഽത്ര ശാസ്ത്രേ ശബ്ദസൃഷ്ടേരർത്ഥസൃഷ്ടേരപി കുണ്ഡലിന്യാ ഏവോ
ത്പത്തേസ്തസ്യാ ഏവ കുണ്ഡലീപരദേവതാ ഇതി. പരദേവതാത്വോ
കതേസ്തദനുസ്മരണമേവോചിതമിതിമഹഃശ്ശബ്ദേന തേജോരൂപാ കുണ്ഡ
ലിനീത്യുച്യതേ.ആദിത്യേന്ദുവഹ്നിതേജോമദ്ധ്യദൃത്തത്തന്മയീവിഭു.ഇത്യുക്തേഃസാ
കീദൃശീനിത്യാനന്ദവപുഃഅസാവേവാന്ത്യപടലേ കുണ്ഡലീസ്വരൂപം വക്ഷ്യതി
നിത്യാനന്ദമയീ ഗലത്പരസുധാവർഷൈഃഇത്യാദിനാം യഥാ കുണ്ഡല്യാ ശബ്ദാ
ർത്ഥരൂപം പരാ പശ്യന്തീ മദ്ധ്യമാ വൈഖരീരൂപത്വേന ശബ്ദജനകത്വാത്
കാര്യ്യേകാരണോപചാരാത് ശബ്ദരൂപം വിഷമത്വാത് അർത്ഥരൂപസ്വഭാവേന
ചരം പൃഥിവ്യാംശാധിക്യാത് കാര്യ്യേ കാരണോപചാരാത് അചരം ഏവം
ഭൂതം ഗഛതീതി ജഗത് വിനശ്വരം ശരീരം വ്യാപ്തം. യദ്വായയാ ശബ്ദാ
ർത്ഥരൂപം ചരാചരാത്മകം ജഗദ് വിശ്വം വ്യാപ്തം. സർവ്വഗാ വിശ്വ
രൂപിണീ ദിക് കാലാദ്യനവഛിന്നാഃഇത്യഗ്രത് ഉക്തോഃകൈ നിരന്തരഗല
ത്പഞ്ചാശദർണ്ണൈഃപഞ്ചാശദ്വാരഗുണിതാ പഞ്ചാശദ്വർണ്ണമാലികാം സൂതേ
ഇതി വക്ഷ്യമാണത്വാത്.സുകൃതിനഃപുണ്യാത്മാനസ്തത്വജ്ഞാ ഇത്യർത്ഥഃയാം
ശബ്ദബ്രഹ്മമയീമാഹുഃസാ പ്രസൂതേ കുണ്ഡലിനീ ശബ്ദബ്രഹ്മമയീ വിഭുഃഇതി
വക്ഷ്യമാണത്വാത്. ചൈതന്യംചിഛക്തിസ്വരൂപാ .അയമേവ വക്ഷതി തത
ശ്ചൈതന്യരൂപാ സാ ഇതി. അന്തർഗ്ഗതം സുഷുമ്നാന്തർഗ്ഗതമിത്യർത്ഥഃയാ
മൂലാധാരദണ്ഡാന്തരവിവരഗതാം ഇത്യുക്തേഃശശാങ്കസദനം സഹസ്രാരമെ
നെചന്ദ്രമണ്ഡലഗതത്വാത്. വാചാമധീശം സർവ്വശബ്ദോൽപ്പാദകത്വാത് സ
ർവ്വമന്ത്രോൽപ്പാദകത്വാച്ച.തഥായമേവവക്ഷ്യതി വിശ്വാത്മനാ പ്രബുദ്ധാ സാ
സൂതേമന്ത്രമയം ജഗത് ഇതി.യദ്വാ വാചാമധീശം വാഗ് ദേവതാരൂപേത്യ
ർത്ഥഃശക്തികുണ്ഡലിനീതി യാ നിഗദിതാ അളമ സംജ്ഞാഇതി.യദ്വാ
ഗ്രന്ഥാരംഭേ പ്രകൃതേ സരസ്വതീദേവതാ തസ്യാ ഏവ സ്മരണാദ്
ഗ്രന്ധരൂപാസ്ഫൂർത്തിർഭവതി.കിഞ്ചാത്രഗ്രന്ഥേ പ്രഥമതഃസരസ്വതീമന്ത്രാണാമേവ
വക്ഷ്യമാണാത്വാത്. തേന സരസ്വതീദേവതാനുസ്മരണാമേവോചിതമിതി.

തദ്വാചാമധീശം മഹഃസാരസ്വതം തേജഃവോƒവ്യാത്.അഥ വാചാമധീശം ഇത്യനേന കേവലം വാഗ്ഭവസ്യ സരസ്വതീമന്ത്രത്വമുക്തം.
ഏതജ്ജപനരവരോഭുവി വാഗ്ഭവാഖ്യം വാചാം സുധാരസമുചാം ലഭതേ സ.സിദ്ധിം ഇത്യുക്തേഃ തത്കീദൃശശശാങ്കസദനം അനേന ചന്ദ്രകലാവതംസ ത്വേന ധ്യാനമുക്തം യദാഹുഃ
ധൃതശശധരഖണ്ഡോല്ലാസികോടീരചൂഡാ
ഭവതുസപദിവാചാമീശ്വരീഭൂതയേവഃ ഇതി.
പുനഃകീദൃശനിത്യംസർവ്വദാ ആനന്ദമയീത്യാനന്ദം ആനന്ദജനകം വപുര്യസ്യ തത്. സാധകാനാം സുധാരസസഹോദരസരസസൂക്തിസംസ്ഫുരണാദാഹ്ലാദ ജനകമിത്യർത്ഥ- തഥാച സരസ്വതീസ്തവേ ആചാര്യഃ
ക്ഷൌമാംംവരപരീധാനേമുക്താമണിവിഭൂഷണേ മുദാവാസേ ഇതി.
പുനഃകീദൃശചൈതന്യമന്തർഗ്ഗതം അനേന സൂക്ഷ്മാപരപര്യായപരാഖ്യാ ഉക്താ. യദാഹു- സ്വരൂപജ്യോതിരേവാഹുഃസൂക്ഷ്മാഗനപായിനി ഇതി.
അന്യത്രാപി- സൂക്ഷ്മാകുണ്ഡലിനീമദ്ധ്യേജ്യോതിന്മാത്രാപരാമതാ ഇതി.
യേനമഹസാ നിരന്തരഗലത് പഞ്ചാശദർണ്ണൌശ്ചരാചരാത്മകംശബ്ദാർത്ഥരൂപം ജഗദ് വ്യാപ്തം.അത്ര പഞ്ചാശദർണ്ണൌരിത്യനേന വർണ്ണരൂപാപശ്യന്തി ഉക്താ.
ശബ്ദാർത്ഥരൂപമിത്യനേന പദരൂപാ മദ്ധ്യമാ ഉക്താ.യത സാരസ്വതം മഹഃസുകൃതിനഃശബ്ദബ്രഹ്മേത്യൂചിരേ.അത്ര ശബ്ദബ്രഹ്മശബ്ദേനവേദാ ഉച്യതേ .തേനാ വേദാത്മകമിത്യർത്ഥഃ തദുക്തം വാർത്തികകാരപാദൈഗൃഹാദികരണേ- ശബ്ദബ്രഹ്മേതി യദ്വേദശാസ്ത്രം വേദാഖ്യമുച്യതേ ഇതി. അനേന വാക്യരൂപം വൈഖരീ ഉക്താ .യദാഹു-
ധ്വനിർവർണ്ണാഃപദംവാക്യമിത്യാസ്പദചതുഷ്ടയം
യസ്യാഃസൂക്ഷ്മാദിഭേദേന വാഗധീശാമുപാസ്മഹേ ഇതി.
അന്യത്രാപി- ആദിക്ഷാന്തവിലാസലാലസതയാതാസാംതുരീയാതുയാ ക്രോഡീകൃത്യജഗത് ത്രയംവിജയതേ വേദാദിവിദ്യാമയീ ഇതി. അപരേത്വത്ര ഗ്രന്ഥകൃതാ ഭൈരവീമന്ത്രദ്വാരാഃകൃത ഇതിവദന്തി. തദ് യഥാ. തത് ത്രൈപുരം മഹോവോƒവ്യാത് .കീദൃശനിത്യാനന്ദവപുഃനിത്യഃ പുരുഷഃതേനഹങ്കാരഃ ആനന്ദമയീത്വാത് ആനന്ദോൽപ്പാദകത്വാത് വാ ആനന്ദഃശക്തിഃതേന സഃഏതൌ വപുഃശരീരം യസ്യ.ഏതേനൈതയോഃബീജത്രയേƒപിസത്വമുക്തം ഭവന്തി.
അന്തഃമദ്ധ്യം മദ്ധ്യബീജമിത്യർത്ഥഃതത് കീദൃശക്രമാത് കശ്ചരശ്ചമശ്ചകർമ്മാഃ താനത്തിലക്ഷണായാഗൃഹ്ണാതീതിക്രമാത്. തേന കകാരഃതദാതോ ലകാരഃ അത്രരേഫേണാ ലകാരസ്യഗൃഹീണാം വ്യാകരണപരിബാഷയാ. ഉക്തഞ്ചഃ രേണാലോപീഷ്യതേഗ്രഹണാം തേന ഇതി. സംഹിതായാമപി അത ഏവ മഹേശാനി രലയോഃസമതാഭവേത് ഇതി. തദധോമകാരഃപുരുഷഃതേന ഹഃ പുനഃകീദൃശഅന്തർഗ്ഗതം അന്തേ രോ രേഫഃഗതഃസംഗതോ യത്ര തത. പുനഃ കീദൃശവ്യാപ്തം വിഃചതുഃസംഖ്യാചതുർത്ഥസ്വരഃതേനാപ്തം ഗൃഹീതം.

അത്രഗ്രന്ഥകൃതോവാരരുചഃ സങ്കേതോഽഭിപ്രേതഃ സ ദ്വിതീയപടലേ സ്പുടീ ഭവിഷ്യതി. നഞിശൂന്യം ജ്ഞേയം ഇതി വാരരുചസങ്കേതഃ തേന ശൂന്യം തസ്യബിന്ദുരൂപത്വാത് വിന്ദൂരുദ്ധൃതഃഏതേന ഷഡ്കൂടം മദ്ധ്യബീജമുദ്ധൃതം. അതഏവ വക്ഷ്യതേ ഷഡ്കൂടം ത്രിപുരാമന്ത്രം ഇതി. ഏവം മദ്ധ്യമം ബീജ മുക്ത്വാ പ്രഥമബീജേ ഹകാരസകാരയോഃപൂർവ്വമേവോക്തത്വാത് ഏവം ഐ കാരോഽപി യോജനീയഃ കീദൃശപ്രഥമം ശശാങ്കസദനം ഏതേന ബിന്ദുസ്ഥം. ഏവം പ്രഥമബീജമുദ്ധൃതം.അന്ത്യം കീദൃശശബ്ദാർത്ഥരൂപം അത്ര ശബ്ദശ ബ്ദേനശബ്ദാദയോ ഗൃഹ്യന്തേ അർത്ഥശബ്ദോ വിഷയവാചി. തേനശബ്ദാദയോ വിഷയാസ്തേ ച ദർശതി ദശസംഖ്യാതഥാ ഔകാരഃതദ്രൂപം യത്ര തത്തതാ. അന്യേഷ അംഗാനാം വാമതോ ഗതിഃഇത്യുക്തേ.വാരരുചേനസങ്കേതേന തകാര സ്യ ഷഡ്സംഖ്യാ പിണ്ഡാന്തൈപരക്ഷരൈരംഗാഃ ഇത്യുക്തേഃ ന്യകാരാന്ത യകാരസ്യ ഏകാംഗഃഏവം ഷോഡശ തേന വിസർഗ്ഗഃഏവം തൃതീയബീജ മുദ്ധൃതം. തദുക്തം സിദ്ധേശ്വരീമതേ-

ഹംസാസ്ത്രയോദന്ത്യസകാരയുക്താവസ്വബ്ധിപംക്തിസ്വരസംവിഭിന്നാഃ അന്ത്യോവിസർഗ്ഗൌ ഇതരൌ സബിന്ദുമദ്ധ്യൌ വിരിഞ്ചീന്ദ്രഹരാഗ്നിയുക്തഃ ഇതി.

അന്യായമർത്ഥഃവസുഅഷ്ടസംഖ്യോ.അബ്ധിശ്ചതുസ്സംഖ്യാ.

പംക്തിർദ്ദശസംഖ്യാവലീഅപി

ഇത്യമരഃഹംസാഹകാരാസ്ത്രയഃകീദൃശാഃദന്ത്യസകാരയുക്താഃതഥാ ക്രമാദ് വസ്വബ്ധിപംക്തിസ്വരൈഃക്ലീവാൻവിനാഅഷ്ടം ഐ ചതുർത്ഥഈ ദശം ഔ തൈര്യുക്താഃഌകാരാദിസ്വരചതുഷ്ടയം നപുംസകം സ്വരാണാം മദ്ധ്യമം യന്തു യച്ചതുഷ്കം നപുംസകം ഇത്യുക്തത്വാത്. നപുംസകത്വപരിത്യാഗേന ബിന്ദു വിസർഗ്ഗസഹിതാനാം സ്വരാണാമഷ്ടമഐകാരഃ ദശമ ഔകാര ഇതിബോദ്ധ്യം. വിശേഷമാഹ തൃതീയോ വിസർഗ്ഗയുക്തഃഇതരൌ പ്രഥമദ്വിതീയൌ സാനുസ്വ രൌഃമദ്ധ്യഃപുനഃവിരിഞ്ചപാദിയുതഃവിരിഞ്ചിഃ കഃഇന്ദ്രൌ ലഃഹരോ ഹഃഅഗ്നി രേഫഃഏതൈര്യുത ഇദം ഷഡ്കൂടം മദ്ധ്യബീദം. ഇയം ത്രിബീജാ ഭൈരവി. അഥ ച ഐചേതി സ്വതന്ത്രതയാ നിർദ്ദേശാത് വ്യാപ്തമിത്യാപ്തശബ്ദഗ്രഹ ണാദ്. ശബ്ദാർത്ഥരൂപമിതി രൂപശബ്ദോപദാനാത് കേവലാസ്ത്രയഃസ്വരഃ ഏവാസ്യമന്ത്രസ്യ ചേതനീമന്ത്ര ഇതി സൂചിതം. യദാഹുഃ-

ശിവാഷ്ടമം കേവലമാദിബീജംഭഗസ്യഃപൂർവ്വാഷ്ടമബീജമന്യത്

പരംശിരോഽന്തം ഗദിതാത്രിവർണ്ണാ സങ്കേതവിദ്യാഗുരുവക്ത്രഗമ്യാ

ഇതി.ശിവഃഉകാരസ്തസ്യാഷ്ടമഐകാരഃഭഗംഏകാരഃതസ്യപൂർവ്വാഷ്ടമഞ്ചതുർത്ഥഃ ശിരോബിന്ദുഃസോഽന്തേ അസ്യശിരോന്ത ഔകാരഃഉക്തബീജാനാം ക്രമേണാ വാഗ്ഭവ കാമരാജ ശാക്തത്വമാഹ. വാചാമധീശമിത്യനേനാധ്യസ്യ വാഗ്ഭവ ത്വമുക്തം.ചരാചരാത്മകം മൈഥുനസൃഷ്ടജഗത്. കാമോൽപ്പന്നത്വാത് മദ്ധ്യമബീജ സ്യ കാമരാജതോക്താഃ സുകൃതിനഃയദന്ത്യബീജം ശബ്ദബ്രഹ്മേത്യൂചിരേ ഇത്യ

നേനാന്ത്യസ്യ  ശാക്തത്വമുച്യാം. ത്രിധാമജനനീ ദേവീ ശബ്ദബ്രഹ്മസ്വരൂപിണീ ഇതി വക്ഷ്യമാണാത്വാത്. യദുക്തം സിദ്ധേശ്വരീമതേ-
വാഗ്ഭവംപ്രഥമം ബീജം കാമരാജംദ്വിതീയകം ശക്തിബീജം
തൃതീയന്തുചതുർവ്വർഗ്ഗഫലപ്രദം ഇതി.അഥ ച ഓം തത് സത് ഇതി നിർദ്ദേ ശോ ബ്രഹ്മണാസ്ത്രിവിധാ സ്മൃതഃഇത്യുക്തോ ശബ്ദാത്മകെ ബ്രഹ്മശബ്ദ ബ്ര ഹ്മേതി പ്രണവം ചരാചരാത്മകമിദം ജഗത് യേനേതി മൈഥുനസ്യഷ്ടേഃ കാമാ ദുത്പത്തേഃകാമബീജം .വാചാ നകാരഃബൃഹത്തത്ത്വന്യാസേ നങ്കാരേണാ സഹ ശബ്ദതത്വന്യാസാദ്  മശ്ച മഖരൂപം ഗ്രാഹ്യമിത്യർത്ഥഃ ധീഃശക്തിരൂപാഃഈശാ പ്രഭുഃഅനേനവിസർഗ്ഗഃമായാശക്ത്യഭിധഃസർഗ്ഗഃസർവ്വഭൂതാത്മകഃപ്രഭുഃഇത്യുക്തേഃ ഏവം നമഃശബ്ദഃഏഷമസ്യ ഹ്ലാദിനീമന്ത്ര ഉക്തഃയദാഹു-
കമലം പരിലുപ്തമദ്ധ്യമാന്ത്യസ്വരമീശാദിയുതം സബിന്ദുനാദം
നിഗമാദിനമോഽന്തരേവിരാജത് ഭുവ.ദേവീഹൃദയം പ്രതിഷ്ഠമേതത് ഇതി.
ത്രയാണാം ബീജാനാം സാമാന്യേനവിശേഷണമാഹ അനിശമിതി.ന വിദ്യതേ നിശാ ഹകാരഃശക്തിഃതേനാദൌഹകാരാഭാവേ സകാരസ്യാദിത്വമുക്തം .തേനാദൌ സകാരപശ്ചാത്
ഹകാരഃയദ്വാ.നിരിത്യനേനൈവആദ്യബീജവ്യാപിബീജോദുദ്ധൃതത്വാത് അനിശം ഹകാരരഹിതം ശശാങ്കസദനം ശശാങ്കഃസകാരഃസദനേഃസ്ഥാനേയസ്യഅനേന ഹകാരസ്യ സ്ഥാനേ സകാരഃതദഥോഹസ്ത്വർത്ഥായാത്. ഉക്തശ്ചഃ
ഭൈരവീയമുദിതാഽകുലപൂർവ്വാദേശികൈരഭിഭവേദ് കുലപൂർവ്വാ
സൈവശീഘ്രഫലദാ ഭുവി വിദ്യേത്യുച്യതേ പശുജനേഷ്വതിഗോപ്യാം.
അനേനാസ്യമന്ത്രാത്വം വിദ്യാത്വവപ്യുക്തം.യത് പിംഗലാമതേ-
ശക്ത്യാദ്യാതുഭവേത് വിദ്യാശിവാദ്യോ മന്ത്രഉച്യതേ ദീക്ഷാഭിഷേകപൂജാ തു പ്രാണിനാം ഭുക്തിമുക്തിദാ ഇതി. അന്യദപി ബീജത്രയസാമാന്യവിശേഷണാ മാഹ പഞ്ചാശദ്അർണ്ണൌ രൂപലക്ഷിതമിത്യർത്ഥഃ അനേന സർവ്വസ്യ മന്ത്രസ്യമാതൃകാന്തരിതത്വേനജപ ഉക്തഃയദാഹു-
മന്ത്രരാജമമുംസമസ്തജഗദ്വിമോഹനകാരണം
മാതൃകാന്തരിതംജപേദനുലോമതോഽപി വിലോമത ഇതി. അഥവാ അനേന വിശേഷണേന  ച ഹഹസൈം സഹസൈം ഇത്യാദി ഹസകലഹ്രീം സഹകലഹ്രീം ഇത്യാദി അംഭസൌഃ അഹസൌഃ ഇത്യാദ്യന്തർമ്മാതൃകാ ന്യാസോഽസൂചിതാഃയദാഹു- -
ക്രമേണാഷഡ്ചക്രവർണ്ണാൻതദ്ദളേഷു പ്രവിന്യസേത്
ചക്രദ്വയക്രമേണൈവദേവീരുദ്രാഞ്ച മന്ത്രവിത്ഇതി.അന്യത്രാപി-
മൂലാധാരകഥനപ്രസ്താവേ,
ചതുർവ്യഗ്യപത്രേഷുദേവീനിരുദ്ധാൻജലേന്ദ്രാഗ്നിവായൂന്
സബിന്ദൂനമന്ദപ്രഭാവാൻപ്രസിദ്ധാന് ഇതി. അഥവാ, പഞ്ചാശച്ഛബ്ദേന സാമീപ്യസംബന്ധേന ലക്ഷണായ ഏകപഞ്ചാശദ് ഗ്രഹണേതൈരൂപല

ക്ഷിതമിത്യനേന ബീജത്രയസ്യാപി ദീപിന്യുദ്ധാരഃസൂചിത.തത്ര പ്രഥമബീജ ദീപിനി തു വ്യഞ്ജനസ്വരൈഃപൃഥക് കൃതൈഃദസവർണ്ണാത്മികാദ്വിതീയ ബീജദീപിനീതു പൂർവ്വവദേവ പഞ്ചവിംശത്യക്ഷരാഃ തൃതീയബീജദീപിനീ പൂർവ്വവന്നവാക്ഷരാ. ഏവമേകപഞ്ചാശദ്വർണ്ണാത്മികാ. യത്രദ്വിതീയ തൃതീയയോഃക്ഷകാരസ്യ സത്വാത് തസ്യ ചൈകമേവ വ്യഞ്ജനം ഗൃഹീതം മാതൃകായാം പൃഥഗുപദേശാത്. യദ്വയം വ്യഞ്ജനദ്വയാത്മൈവ സ്വാത് തദാഷവദസ്യാപിപൃഥഗുപദേശോ ന സ്ഥാത് .തയോരേവ ബിന്ദുദ്വയമസ്തി തദപി ന പൃഥക് ഗണിതം. താമൃശസ്യൈവ പഞ്ചദശസ്വരത്വാത് .പ്രണവേഽപി ബിന്ദുഃപ്രണവാന്തർഗ്ഗത ഏവേതി ന പൃഥക് ഗണിത ഇതി സർവ്വമനവദ്യം. അയഞ്ച ദീപിന്യുദ്ധാരോഗ്രന്ഥകൃതാഽത്ര സൂചിതഃമയാതു ഭൈരവീപടലേ സ്ഫുടീകരിഷ്യതേ.

അഥവാബാലാമന്ത്രോദ്ധാരോഗ്രന്ഥകൃതോഽഭിപ്രേത ഇതി.യതോ ഭൈരവ്യാദിനാമപി സ ഏവ മൂലഭൂതഃയദാഹു ബാലാമുക്താ-
വിദ്യാമൂലോൽപ്പത്തിരേഷാമയോക്താ ജ്ഞാതമവ്യയം
ദേശികൈഃസിദ്ധികാമൈഃ ഇതി. തദ്യഥാ- വാചാമധീശമിതി വാഗ്ഭവം. അന്തർമദ്ധ്യം മദ്ധ്യസ്ഥം ക്രമാദ് കശ്ചരശ്ച മാ ലക്ഷ്മി തേന ഈകാരഃരേണാപൂർവ്വവല്ലസ്യഗ്രഹണാം നിരിതിബിന്ദുഃഏവം മദ്ധ്യമം ബീജം.ശശാങ്കഃസകാരഃസത് ഔകാരഃഅകാരോ നകാരശ്ച.ശൂന്യദ്വയം തേനവിസർഗ്ഗഃനേഞേ ച ശൂന്യം ജ്ഞേയം തതാ സ്വരേ കേവലേ കഥിതേ ഇത്യുക്തേ. സശ്ചബ്ദേനകഥമൌകാരഗ്രഹണാമിതി ചേദുച്യതേ ഓങ്കാരസ്യ താവത് ഓം തത് സത് ഇതി നിർദ്ദേശോ
ബ്രഹ്മണാസ്ത്രിവിധഃസ്മൃതഃഇത്യുഭയോഃബ്രഹ്മവാചകത്വാത്.തദോങ്കാരോ നിഗദ്യതേ ഇത്യുക്തേശ്ച സ ശാബ്ദവാചകതാ-
സോഽത്രാകൃതപരരൂപ കേവലഏവ വിവക്ഷിതഃസ ച സാമീപ്യസംബന്ധേന അഗ്രിമസ്യ ലക്ഷകായദ്വാ
തസ്യൈവൌകാരയോഗയേനസ്യാദോകാരാക്ഷരം തഥാ ഇതി ആചാര്യോക്തേഃഓകാര ഏവ സ്വജന്യസ്യ ഔകാരസ്യ ലക്ഷികഃയദ്വഃശശേ. രൂപകമസ്മിൻഇതിമത്വർത്ഥിയോച്തേനശശശ്ചന്ദ്രഃതേന സഃശശനഗഗനശീലഃശശോഃഹംസഃതേന വാസഃഅഗശബ്ദേന പിണ്ഡന്യായാത് അകാരഃയഥാ സ വാമകപവനഗുണാന്വിതഃകരഃഇത്യത്രകരശബ്ദം കകാരഃയഥാഹരിഹയഷഡ്വത് വനംഇത്യത്ര വനശബ്ദേന വകാരഃശഷ്ചബ്ദേന ഔകാര ഏവഃതസ്യപൂർവ്വസഹസഡൌ ഔകാരഃഅനാഭ്യാം വിസർഗ്ഗഃനനുപ്രണവസ്യസബിന്ദുകത്വാത് ബാലാന്ത്യബീജേ ഗ്രന്ഥകാരോവിസർഗ്ഗമാത്രം വക്ഷ്യതി.അത്ര ച ബിന്ദുവിസർഗ്ഗവുദ്ധൃതാവിതി വിരോധഇതി ചേന്ന. ബാലായാമന്ത്രഭേദേഷുക്വതിദ് ബിന്ദുഃക്വചിദ് വിസർഗ്ഗഃക്വചിദ്

ബിന്ദുവിസർഗ്ഗാവപപ്യുദ്ധൃതൌ.തദപിസൂചയിതുമത്രേഷാംഉദ്ധാരഃകൃതഃയദാഹുഃ സനത്കുമാരേ-
അഷ്ടമസ്യതൃതീയന്തുചതുർദ്ദശസമന്വിതംദണ്ഡകുണ്ഡലമേതദ്വിസാരസ്വതമുദാഹൃദം ഇതി. അന്യത്ര തു ദന്താന്തേനയുതാതുദണ്ഡിസകലംസമ്മോഹനാസ്യംകുലം ഇതി. അന്യത് പൂർവ്വവത് ഇതി സംക്ഷേപഃഏതശ്ചവ്യാഖ്യാനദ്വയം ഗുരുവചനേനിയന്ത്രിതേന മയാകൃതമിതി ക്ഷന്തവ്യം ദേശികേന്ദ്രൈഃ

<u>**മലയാളഭാഷ്യം**</u>

തന്ത്രഗ്രന്ഥങ്ങളിൽവെച്ച് ബൃഹത്തും സർവ്വസമ്മതവുമാണ് രാഘവഭട്ടന്റെ ശാരദാതിലകടീകയായ പദാർത്ഥാദർശം. ശ്രീശാരദാദേവിയുടെ തിലകക്കുറിയായ ഈ കൃതി, സുകൃതികളുടെ അന്തരാത്മാവിൽ കുടികൊള്ളുന്ന ദിവ്യചൈതന്ത്തെ ശബ്ദബ്രഹ്മമായ ശക്തിയായി നമ്മുടെ മുന്നിലവതരിപ്പിക്കുന്നു. ആനന്ദത്തിൽനിന്ന് സർവ്വഭൂതവും ജനിക്കുന്നു അതിൽത്തന്നെ ജീവിക്കുന്നു, ആനന്ദത്തിലേക്കുതന്നെ ഗമിക്കുന്നു.സർവ്വവും ആത്മമയം. ബ്രഹ്മമയം. ആനന്ദമയം. നിത്യവും ആനന്ദസ്വരൂപവുമായിരിക്കുന്ന,സത്ചിത് ആനന്ദ സ്വരൂപ മായതാണ് ബ്രഹ്മം.ജഗത്ത് എന്നാലെന്ത്. സമാധിനാ യോഗിനോ യത്ര ഗച്ഛ തീതി ഗഃ യസ്മാദ് ബിംബപ്രതിബിംബവർത്തയാ പ്രണവാത്മകം ജഗജ്ജാ യതേ ഇതി ജ. യോഗികൾ സമാധികൊണ്ട് പ്രാപിക്കുന്നത് ഗ. (ഗച്ഛതി എന്ന തിന്റെ ഗ) ബിംബപ്രതിബിംബാത്മകമായ ജഗത്ത് ഏതിൽനിന്നുണ്ടാവുന്നു വോ ഏതിലേക്കു പോകുന്നുവോ (ജായത എന്നതിന്റെ ജ) അത് ജ. ജഗത്തിലെ ജകാരം ബ്രഹ്മത്തേയും ഗ ബ്രഹ്മാനുഭവത്തേയും സൂചിപ്പിക്കുന്നു.ഗജമുഖന്റെ അർത്ഥവും ഇതാണ്. അക്ഷരം തിരിച്ചിട്ടു എന്നു മാത്രം. സരസ്വതീസ്തുതിയിൽ
അപർണ്ണാംനാമരൂപേണത്രിവർണ്ണാം പ്രണവാത്മികാം
ലിപ്യാത്മനൈകപഞ്ചാശദ്വർണ്ണാംവന്ദേസരസ്വതി എന്നുകാണാം. വിദ്യകൊണ്ടുമാത്രം ഈ പരമാനന്ദസ്വരൂപസാക്ഷാത്കാരം സാധിക്കുന്നു. പുംസ്ത്രീരൂപാത്മകമായ മഹഃഎന്ന പരമശക്തിയുടെ ആരാധനയാണ് പ്രഥമശ്ലോകം. (23, 25 അദ്ധ്യായങ്ങളില് ഇതിന്റെ സമ്പൂർണ്ണവർണ്ണനം) മഹത്തിൽനിന്ന് നിരന്തരം പ്രവഹിക്കുന്ന അമ്പത് അക്ഷരങ്ങളാല് ചരാചരാത്മകമായ .ശബ്ദാർത്ഥരൂപമായ ജഗത്ത് വ്യാപിച്ചിരിക്കുന്നു. സുകൃതികളുടെ ഉള്ളിലുള്ള ചൈതന്യം അഥവാ ശബ്ദബ്രഹ്മമെന്ന് വിദ്വാന്മാര് മഹത്തിനെ വിളിക്കുന്നു. നിത്യാനന്ദസ്വരൂപമായ മഹശ്ശബ്ദത്തിന് ലിംഗഭേദമില്ല. നപുംസകലിംഗമാണ്. അത്ഒരേസമയം ശിവനേയും ശക്തിയേയും കുറിക്കുന്നു. മാത്രമല്ല, അതുരണ്ടും ഒന്നുതന്നെയെന്നും സൂചിതമാണ്. അവിനാഭാവം-ഒന്നില്ലാതെ മറ്റേതുമില്ലാത്ത അവസ്ഥ)ആണ് അവരുടേത്. ഈ അദ്ധ്യായം സൃഷ്ടിയെ കുറിക്കുന്നതാണ്. മഹത്തിൽനിന്ന് സൃഷ്ടിയുടെ ആരംഭം എങ്ങനെയുണ്ടായെന്ന് രാഘവഭട്ടൻ വിശദീകരിക്കുന്നു. സുകൃതികളുടെ ഉള്ളിലുള്ള ചൈത

ന്യമാണ് ശക്തിയെന്ന നിർവ്വചനപ്രകാരം നമ്മുടെ ദേവീദേവസങ്കൽപ്പങ്ങ ളെല്ലാംതന്നെ ഉപാസനാർത്ഥം മാത്രമാണെന്ന തത്വ അടിവരയിട്ട് ഉറപ്പി ക്കുന്നു. സ്വന്തം ഇഷ്ടവും യോഗ്യതയുമനുസരിച്ചാണ് ഇഷ്ടദേവതാവരണം. ശബ്ദം ദേവിയാണ്. അർത്ഥം ശിവനും. ശബ്ദാർത്ഥങ്ങള് തമ്മില് പിരിഞ്ഞി രിക്കുക സാദ്ധ്യമല്ല.മഹാകവി കാളിദാസന്റെ രഘുവംശം പ്രാരംഭശ്ലോകം പറയുന്നു:

വാഗർത്ഥാവിവസംപൃക്തൌ വാഗർത്ഥാപ്രതിപത്തയേ
ജഗതപിതരൌ വന്ദേ പാർവ്വതീപരമേശ്വരൌ

നിത്യശുദ്ധമുക്തസ്വഭാവവും പരമാനന്ദസ്വരൂപവുമായ പരബ്രഹ്മത്തിന്റെ സ്വാത്മവിവർത്തനരൂപമാണ് ജഗത്ത്. ശബ്ദശാസ്ത്രത്തിൽ ശബ്ദസൃഷ്ടി, അ ർത്ഥസൃഷ്ടി ഇത്യാദി കുണ്ഡലിനികളിൽനിന്ന് ഉത്ഭവിക്കുന്ന കുണ്ഡലീപരദേ വതയെ മഹഃശബ്ദേന തേജോരൂപാ കുണ്ഡലിനീ എന്നുവിളിക്കുന്നു. ഈ ശക്തി ജ്യോതിശ്ശാസ്ത്രജ്ഞന് ആദിത്യേന്ദ്വഗ്നിതേജോമദ്ധ്യസ്ഥയായി ഗായത്രീ രൂപത്തിലാണ് ദർശനം തരുന്നത്. അവളാണ് അദ്വൈതിയുടെ നിത്യാനന്ദ മയിയും സുധാവർഷിണിയും. അവളാണ് സാധകർക്ക് സുധാരസ സഹോ ദരസരസസൂക്തിസമ്പൂർണ്ണാദാഹ്ലാദജനകയായി ,സരസ്വതീരൂപമായി ഭവി ക്കുന്നത്. വേദവും വേദാർത്ഥവും ഈ ദേവിതന്നെ. ദേവിയുടെ വപുസ്സിന്റെ ജ്യോതിസ്സാൽ സാധകൻ,നിത്യാനന്ദമനുഭവിക്കുന്നു. മഹഃഎന്ന തത്വത്തിന്റെ സ്വാത്മവിവർത്തരൂപമാണ് ജഗത്ത്. സാരസ്വതം മഹഃസുകൃതിനഃ ശബ്ദബ്ര ഹ്മേത്യൂചിരേ അത്ര ശബ്ദബ്രഹ്മേന വേദാ ഉച്യതേ. തേനവേദാത്മകം ഇത്യ ർത്ഥഃ സുകൃതികളുടെ ഉള്ളിലുള്ള മഹത്ത് എന്ന ജ്യോതിസ്സാണ് ശബ്ദബ്രഹ്മം. അതിനെയാണ് വേദമെന്നു പറയുന്നത്. വേദാത്മികയാണ് ദേവി. മഹത്തിനെ വർണ്ണരൂപത്തില് പശ്യന്തി എന്നു പറയുന്നു. ശബ്ദാർത്ഥരൂപാത്മകമായ പദ മാകുമ്പോൾ അവളെ മദ്ധ്യമ എന്നാണ് വിളിക്കുക. വാക്യരൂപമായി പുറ ത്തു വരുമ്പോൾ വൈഖരിയെന്നും അവളെ അറിയുന്നു. ത്രിബീജാത്മികയാ യതുകൊണ്ട് അവളെ ഭൈരവി എന്നും വിളിക്കുന്നു.  അമ്പത്തൊന്നക്ഷരാളീ കലിതതനുലതേവേദമാകുന്നശാഖിക്കൊമ്പത്തമ്പോടുപൂക്കും കുസുമതതിയിലെ പൂന്തേൻകുഴമ്പേ എന്ന് മഴമംഗലം നൈഷധം ചമ്പുവില് പ്രകീർത്തിക്കുന്നതും പഞ്ചാശദ് വർണ്ണരൂപിണിയായ ഈ ശക്തിയെത്തന്നെ. സ്ഫോടസിദ്ധാന്തപ്ര കാരം നിരന്തരം 51 അക്ഷരവർണ്ണങ്ങളെ പ്രവഹിപ്പിച്ചുകൊണ്ട്, ജഗത്തിനെ സൃഷ്ടിച്ചുകൊണ്ടേ ഇരിക്കുന്നു അക്ഷരബ്രഹ്മം .മനുഷ്യന് മൂന്നു കാണ്ഡങ്ങ ളാണ് ചെയ്യാനുള്ളത്. 1.കർമ്മകാണ്ഡം. (ജൈമിനി).2.ഉപാസനാകാണ്ഡം (നാര ദമുനി),3. ബ്രഹ്മകാണ്ഡം (വ്യാസൻ) .അനേകജന്മം സത്കർമ്മം ചെയ്തു ചെ യ്ത് സത്തിൽ ക്രമേണ നിഷ്ഠ ജനിച്ച് ക്രമമുക്തി ജനിക്കുന്ന കർമ്മകാണ്ഡം എല്ലാ ജീവജാലങ്ങൾക്കും ഉള്ളതാണ്. ഇപ്രകാരം ക്രമമുക്തി ലഭിക്കുന്നതിന് പ്രയത്നിച്ച ഒരു ജീവൻ ജന്മനാ ഭക്തിയോഗത്തോടെ (ഉപാസനാകാണ്ഡം)

ജനിക്കുന്നു. അനായാസേന മുക്തി നേടുന്നു. കർമ്മകാണ്ഡവും ഉപാസനാ കാണ്ഡവും ക്രമമുക്തി,സ്വർഗ്ഗപ്രാപ്തി എന്നീ പാതകളാണ്.ഉപാസനാകാണ്ഡം കൊണ്ട് പരമജ്ഞാനം നേടിയ ഒരു ജീവൻ മുക്തി പ്രാപിക്കുന്നു. അതിനാലാണ് ഭക്തിയും ജ്ഞാനവും ഒന്നാണെന്ന് പറയപ്പെട്ടിട്ടുള്ളത്.ബ്രഹ്മകാണ്ഡം മുക്തികാണ്ഡമാണ്. അത് അവതാരപുരുഷന്മാർക്ക് സുലഭമായ ജ്ഞാനമാർഗ്ഗമാണ്. ജ്ഞാന,ഭക്തി,കർമ്മമാർഗ്ഗങ്ങളുടെയെല്ലാം സമന്വയം അവരില് ദർശിക്കാനാവും. സംസാരത്തിൽ വലയുന്ന സാധാരണമനുഷ്യരുടെ ജീവിതം കണ്ട് അവരിലുള്ള കൃപകൊണ്ട് ഉൽപ്പലാചാര്യപൂജ്യപാദരുടെ ശിഷ്യനായ ശ്രീലക്ഷ്മണാചാര്യൻ ശാരദാതിലകതന്ത്രം രചിച്ചു. വിഘ്നം കൂടാതെ സർവ്വർക്കും താന്താങ്ങളുടെ കർമ്മഫലം പ്രദാനം ചെയ്യുന്ന മംഗലാചരണങ്ങൾ, സദാചാരാനുഷ്ഠാനങ്ങൽ,ശ്രുതിസമ്മതമായ പരദേവതാസ്മരണങ്ങൾ എന്നിവ ശിഷ്യന്മാരെ പഠിപ്പിക്കാനായിട്ടാണ് ഗ്രന്ഥരചന.മഹഃഎന്ന പരദേവതാനുസ്മരണത്താൽ, ലഭിക്കുന്ന സത്യപദം ഉപനിഷദ് പ്രകീർത്തിതമായ ബ്രഹ്മപദം തന്നെയാണ്. നിത്യാനന്ദമെന്ന ഫലപ്രാപ്തി ഗ്രന്ഥാരംഭത്തിലേ പറഞ്ഞു. സ്വശരീരം ശക്തിയിൽനിന്ന് അഭിന്നമായ പരശിവസ്വരൂപമെന്നും ആ അർദ്ധനാരീശ്വരോപാസനയിൽ,നിത്യബ്രഹ്മാനന്ദമെന്ന ലാഭം എന്നും ശ്രീവിദ്യോപാസനാ ഫലം അസന്നിഗ്ദ്ധമായി ഇവിടെ പറയുകയാണ്. വാചാമധീശമായതുകൊണ്ട്, നിർഗ്ഗുണ,നിരാകാരമാണ് പരബ്രഹ്മമെന്നും സാകാരോപാസന അതിന്റെ വിവർത്തരൂപമായ ജഗത്തിന്റെ (പ്രപഞ്ചം)ജ്ഞാനത്തിലൂടെ അതിലേക്ക് പ്രവേശിക്കാനുള്ളതാണെന്നും സൂചിതം. ശശാങ്കസദനം എന്നാൽ ചന്ദ്രസദനം. ചന്ദ്രസ്ഥാനം. ചന്ദ്രമണ്ഡലം. ചന്ദ്രകലാവതംസം. സ്വരൂപം ശബ്ദമയവും മന്ത്രമയവുമാണ്. അതിന്റെ സ്ഫൂലരൂപം ഉപാസിക്കുന്നത് സൂക്ഷ്മരൂപത്തിലേക്ക് നയിക്കുന്നതിനാണ്. ഔ എന്നതിനോട് ചേർന്ന നിശയിൽഉത്തരപദലോപി ബഹുവ്രീഹിയാൽ ഹകാരം ലഭിക്കുന്നു. ശശാങ്കനെന്നതിനാല് ബിന്ദു. ഹം എന്ന പദം (ഹംസ, സോfഹം).ഇപ്രകാരം വാഗേശ്വരിയിൽ ശബ്ദാർത്ഥസൃഷ്ടി നടക്കുന്നു. ഇതിന്റെ പ്രകാശത്താൽ വ്യാപ്തമായി (വ്യാപകത്വം Expanding universe) ചരാചരാത്മകമായി സർവ്വസ്ഥാവരജംഗമാത്മകവും ശബ്ദാർത്ഥരൂപവുമായി അണ്ഡകടാഹങ്ങളെല്ലാം ക്രമേണ ഉത്ഭവിച്ചു. ഈ വർണ്ണസൃഷ്ടി നിരന്തരം ,അനുസ്യൂതം അന്നും ഇന്നും എന്നും സംഭവിച്ചുകൊണ്ടേ ഇരിക്കുന്നു (പരവഹിക്കുന്നു).പഞ്ചാശദ് വർണ്ണങ്ങള് 50 വർണ്ണാക്ഷരങ്ങളാണ്. വർണ്ണശബ്ദത്തിലെ വ എന്നത് ലോപിച്ച് സ്വർണ്ണശബ്ദവും അർണ്ണശബ്ദവുമുണ്ടായി.(വർണ്ണം,സുവർണ്ണം,സ്വരം,അർണ്ണവം മുതലായ ശബ്ദോത്പ്പത്തി) അർണ്ണശബ്ദം വര്ണ്ണവാചിയാണ്.(പഞ്ചാശദർണ്ണം) സുവർലോകം എന്നതിലെ സ്വർല്ലോകം, സ്വരം,സുവർണ്ണ,സ്വർണ്ണപദങ്ങളിവയും ഇപ്രകാരം വർണ്ണസ്വരവാചികളാണ്.അർണ്ണവം കടലാണ്. (സ്വർണ്ണവർണ്ണമുള്ള അർണ്ണവം എന്ന ശൈശവസ്വപ്നം സ്വന്തം ആത്മചൈതന്യമാണെന്ന

അറിവ് വളരെ കാലം കഴിഞ്ഞാണ് എനിക്കുണ്ടായത്).ഇപ്രകാരം അർണ്ണ (വ)ശബ്ദം വർണ്ണവാചിയാണെന്ന് ശാരദാതിലകം സമർത്ഥിക്കുന്നു. നിത്യമായ അർണ്ണം സാമീപ്യസംബന്ധാദികളാൽ,പഞ്ചാശദർണ്ണരൂപിണിയായി അക്ഷരമായി ശ്രീവിദ്യാശരീരമായി ഉപാസിക്കപ്പെടുന്നു.മകാരം 5 ,പുരുഷൻ. പഞ്ചാശദർണ്ണ എന്നതില് പുരുഷനും സ്ത്രീയും അടങ്ങിയിരിക്കുന്നു.വിസര്ഗ്ഗത്തിൽ കേവലശക്തിയാകയാൽ,പഞ്ചഭൂതാത്മകത്വമില്ല. അത് സർവ്വവർണ്ണോത്പത്തി ഹേതുകവും അമായവും അനന്തവുമായ ശക്തിയാണ്. ഊർജ്ജമാണ്. മനുഷ്യശരീരത്തിൽ മൂലാധാരം മുതല് ആജ്ഞവരെ 6 ചക്രത്തിലായി 50 വർണ്ണമായി ഇരിക്കുന്ന അതേ ശക്തി തന്നെ ബാഹ്യപ്രപഞ്ചചക്രത്തിലും അസീമിതമായി വർത്തിക്കുന്നുണ്ട്. അകം,പുറം എന്നു ഭേദമില്ലാതെ സർവ്വം ശക്തിമയം. ഊർജ്ജമയം. അകത്തിരിക്കുന്ന മാതൃകാരൂപിണിയായ ശക്തിയെ ഉപാസകൻ കുണ്ഡലിനീരൂപത്തില് ഉപാസിച്ചറിയുന്നു. സദാശിവൻ സർവ്വവ്യാപിയാണ്. ഒരിടത്തും ഒരുകാലത്തും സീമിതമല്ല. സദാശിവമിഥുനമായ ശക്തിയും അപ്രകാരം തന്നെ. എങ്കിലും സർവ്വവ്യാപിയായ ഒന്നിന് എല്ലാറ്റിലും ഇരിക്കാനും കഴിയുമെന്നതിനാല്, തൂണിലും തുരുമ്പിലും കല്ലിലും പുല്ലിലും പുഴുവിലും മൃഗത്തിലും സ്ത്രീയിലും പുരുഷനിലും പക്ഷിയിലും ഊർജ്ജശക്തിയായി അതിനെ അറിയാനും ആദരിക്കാനും പൂജിക്കാനും കഴിയുന്ന ഒരു വ്യവസ്ഥയാണ് അദ്വൈതം.ഇതിനെ ആനിമിസമെന്ന് ഒറ്റവാക്കിൽ ഒരു പ്രാകൃതസമ്പ്രദായമായി തെറ്റിദ്ധരിച്ചു പാശ്ചാത്യജനസമൂഹം.ഇന്ന് ഏററവും ആവശ്യമായ പ്രകൃതിസംരക്ഷണം,സമാധാനപരമായ സഹവർത്തിത്വം ഇവക്കെല്ലാം അത്യാവശ്യവും ,എല്ലാ ജീവജാലങ്ങളുടേയും വംശസംരക്ഷണത്തിന് വേണ്ടതുമാണ് ഈ അദ്വൈതഭാവന. ശബ്ദരൂപത്തില് വ്യാപിച്ച ജഗത്തിന് അർത്ഥരൂപവ്യാപകത്വവും സംഭവിക്കുന്നു. ഭഗവാൻ ഭർതൃഹരി പറഞ്ഞപോലെ ശബ്ദത്തെ അനുഗമിച്ചാണ് ജ്ഞാനം ലഭിക്കുന്നത്. സർവ്വവും ശബ്ദത്താലാണ് ഗ്രഹിക്കപ്പെടുന്നത്. ശബ്ദാർത്ഥങ്ങളുടെ അഭേദത്തെ അവലംബിച്ചതാണ് ഈ മതം. ആത്മാവിൽ അഭേദമായി ശബ്ദാർത്ഥങ്ങളിരിക്കയാൽ അവ ആത്മാഭിന്നവുമാണ്. ആത്മാഭിന്നമാകയാൽ അവ ബ്രഹ്മാഭിന്നമാണ്. മന്ത്രം ഉപാസിക്കുന്നവർ ,അർത്ഥപൂർവ്വം ഉപാസിക്കുന്നവര്, ഇപ്രകാരം മന്ത്രദേവതയോടും മന്ത്രത്തോടും ബ്രഹ്മാത്മൈക്യരൂപത്തിൽ ഒന്നാവുന്നു.ഇതാണ് മുക്തി. വായവീയസംഹിതാപ്രകാരം ശക്ത്യംശത്താൽ, ശബ്ദരൂപവ്യാപകത്വവും ശിവാംശത്താൽ അർത്ഥരൂപവ്യാപകത്വവും അറിയണം. ഇവിടെ,സുകൃതികളുടെ അന്തർഗ്ഗതമായിട്ടുള്ള ചൈതന്യത്തെ ശബ്ദബ്രഹ്മമെന്നു പറകയാൽ,ശബ്ദസൃഷ്ടിക്ക് പ്രാധാന്യത്വം. സുകൃതികളാണ് തത്വജ്ഞർ,അഥവാ ജ്ഞാനികൾ എന്ന് അർത്ഥം.ചൈതന്യം സർവ്വ ജീവജാലങ്ങളിലുമിരിക്കുന്ന ശബ്ദബ്രഹ്മമാണ്. സർവ്വവ്യാപിത്വംകൊണ്ട് സർവ്വജന്തുക്കളിലും ശുദ്ധബ്രഹ്മം ഇരിക്കുന്നുണ്ട്. അതായത്,ശബ്ദബ്രഹ്മമെന്ന സർവ്വ

വ്യാപിയിൽനിന്നാണ് ബിന്ദുവായി സദാശിവോൽപ്പത്തി.ഇങ്ങനെ ശബ്ദത്തിൻ ആദ്യവും അർത്ഥത്തിന് പിന്നീടും സവിശേഷത കൊടുക്കുന്നു. ശബ്ദം സൃഷ്ടി ക്കപ്പെട്ട ശേഷമാണ് അതിന് അർത്ഥം കൽപ്പിച്ചത്.ശബ്ദോൽപ്പത്തിക്കുശേഷം അർത്ഥോൽപ്പത്തി. അതേസമയം ശബ്ദാർത്ഥങ്ങളേയോ ശിവശക്തികളേയോ വിഭജിക്കാനേ സാദ്ധ്യമല്ല എന്നും സർവ്വാഗമവിശാരദർക്ക് അറിവുണ്ട്. പര ബിന്ദു അവ്യക്തമാണ്. അതിൽ രണ്ട് എന്ന വിഭജനമില്ല. അപ്പോൾ,ശക്തിയു ടെ മിഥുനമായ സദാശിവനും സർവ്വവ്യാപിയും സാക്ഷിയും ജന്മമരണാദിക ളില്ലാത്തതുമാണ്. കാര്യകാരണഭേദം ശിവശക്തികൾക്കോ ശബ്ദാർത്ഥങ്ങൾക്കോ ഇല്ല.അവ ഒന്നിച്ചാണ് ഇരിക്കുന്നത്. സുകൃതികളുടെ ഉള്ളിൽ അവ ഒന്നിച്ചാ ണ് ജനിക്കുന്നത്. പിന്നീട് നിരന്തരം വ്യാപിച്ച് മറ്റുള്ളവരിലേക്കും പ്രസരിച്ച് വാക്കായി,ആശയമായി നിലനിർത്തപ്പെടുന്നു.പ്രാണികളുടെ ശരീരമദ്ധ്യത്തില് , കുണ്ഡലിനീരൂപമെടുത്ത് വർണ്ണാത്മകമായി ആവിർഭവിച്ച് ശബ്ദബ്രഹ്മം ഗദ്യ പദ്യങ്ങൾക്ക് കാരണമായിത്തീരുന്നു. മനുഷ്യരെ സാഹിത്യകാരരും കവികളും ഗായകരും പ്രാസംഗികരുമാക്കിത്തീർക്കുന്നു. സുകൃതികളായ വേദാന്തികളാൽ പറയപ്പെട്ട പരബ്രഹ്മസ്വരൂപം നിത്യാനന്ദസ്വരൂപമാണ്. ആനന്ദാനുഭവം ,സ ത്യാനുഭവം. അതുതന്നെ ചിദാനുഭവം.നിരന്തരമായ ഈ ബ്രഹ്മാനന്ദാനുഭവ ത്തിൽനിന്നു ജനിക്കുന്ന സൃഷ്ടിപരതയാണ് വേദങ്ങളുടെ ഉൽപ്പത്തികാരണം. വേദഋഷിയുടെ ഉള്ളിൽ വേദശബ്ദവും വേദാർത്ഥവും ഒന്നിച്ച് പ്രകാശിക്കു ന്നു, വെളിപ്പെടുന്നു. നിരന്തരം അത് ജ്ഞാനരൂപമായി പ്രവഹിക്കുന്നു. ആന ന്ദമെന്നത് അവിടെ നിത്യമായ ബ്രഹ്മാനുഭവത്തിൽനിന്ന് ഉറന്നൊഴുകുന്ന വേദ വാണികളിലൂടെ തന്റെ ആനന്ദാനുഭവം മര്റുള്ളവരിലേക്കും കൂടി പകർന്നു കൊടുക്കുന്ന വിശിഷ്ടമായ  കർമ്മസാധന കൂടി ആകുന്നു. ജ്ഞാനം ,ഉപാസ ന, കർമ്മം എന്നിവ ഇപ്രകാരം ശ്രീവിദ്യാഉപാസകരില് അഭേദമായി, ഒന്നാ യി കാണപ്പെടുന്നു. ഇത് വിദ്യോപാസകരുടെ ലക്ഷണമാണ്.  വേദം വർണ്ണമ യമാണ്,സുവർണ്ണമയമാണ്.സ്വരമയമാണ്. ആ സ്വരാർണ്ണവത്തിന്റെ പരമാ നന്ദലഹരിയിൽ ഒഴുകിയാണ് ഋഷി മന്ത്രമയമായ വേദാക്ഷരം ഉച്ചരിക്കുന്നത്. അതിൽ ഋഷിയുടെ ആത്മാവ് ശ്രീവിദ്യയുമായി തന്മയീഭവിച്ച ആനന്ദാനുഭ വമാണ് പ്രസരിക്കുന്നത്. ഇതാണ് പ്രഥമശ്ലോകത്തിൽത്തന്നെ നാം ദർശിക്കു ന്നത്.

ശാസ്ത്രത്തിൽ ശബ്ദാർത്ഥസൃഷ്ടി കുണ്ഡലിനിയിൽനിന്ന് തുടങ്ങുന്നതിനാല് കുണ്ഡലിനിയെ പരദേവത എന്നു വിളിക്കുന്നു. കുണ്ഡലിനിയെ അനുസ്മരി ക്കുമ്പോൾ മഹഃശബ്ദത്താല് തേജോരൂപയായ കുണ്ഡലിനി എന്ന് അർത്ഥം. സൂര്യ,ചന്ദ്രാ.ഗ്നികളുടെ മദ്ധ്യത്തിൽ അവയുമായി തന്മയീഭവിച്ച് വിഭുസ്വരൂപ ത്തിലിരിക്കുന്ന അതേ കുണ്ഡലിനീശക്തിതന്നെയാണ് മനുഷ്യശരീരത്തിലിരുന്ന് നിത്യാനന്ജവപുസ്സായി സുധാവർഷം ചൊരിയുന്നത്. കുണ്ഡലിനിയുടെ ശബ്ദാ ർത്ഥരൂപമായ വാക്ക് പര,പശ്യന്തി,മദ്ധ്യമ,വൈഖരി എന്നിങ്ങനെയാണ് ശബ്ദം

ജനിപ്പിക്കുന്നത്. മനുഷ്യർ പുറപ്പെടുവിക്കുന്ന ശബ്ദാർത്ഥങ്ങൾക്കാണ് കാര്യം, കാരണം എന്നിങ്ങനെ ശബ്ദം ആദ്യം,അർത്ഥം പിന്നീട് ജനിക്കുന്നത് എന്ന് വ്യത്യാസം പറയുന്നത്. പൃഥ്വ്യംശം അധികമുള്ളവ,അധികമില്ലാത്തവ എന്ന് ചരാചരങ്ങളുടെ ശബ്ദാർത്ഥസൃഷ്ടിയിലും രൂപഭാവങ്ങളിലും ഭേദം വരുന്നു. എന്നാലും,അവയിലെല്ലാം പ്രവേശിച്ച് ,വിശ്വശരീരമാകെ വ്യാപിച്ച് ഒരേ ഊർജ്ജശക്തിതന്നെയാണിരിക്കുന്നത്. (കെമിസ്ട്രി ,ബയോകെമിസ്ട്രി മുതൽ ബയോഎനർജി ഐൻസ്റ്റൈൻസമവാക്യമായ $E=Mc^2$ വരെയുള്ള സർവ്വ പ്രതി ഭാസവും ഇപ്രകാരം ഈ അർത്ഥം തന്നെ നമുക്ക് ഇന്നും മനസ്സിലാക്കിത്ത രുന്നു .നിരന്തരം ശാസ്ത്രരൂപേണ പ്രവഹിക്കുന്നു. അമൃതജ്യോതി 1977 കാണുക) ആ ചൈതന്യമാണ് ചിഛക്തിസ്വരൂപം. അന്തർഗ്ഗതമെന്നത് സുഷുമ്ന എന്ന പ്രധാനനാഡിയിൽ അന്തർഗ്ഗതമായ ജീവോർജ്ജം. മൂലാധാര ത്തിൽനിന്ന് മേരുദണ്ഡാന്തർഗതമായ സുഷുമ്നാനാഡിയിലൂടെ ആരോഹണം ചെയ്ത് സഹസ്രാരമെന്ന ചന്ദ്രമണ്ഡല(ശശാങ്കസദനം)ത്തിലേക്കുള്ള ഉദ്ഗതിയും സൂചിതമാണ്. വാചാമധീശപദം സർവ്വശബ്ദോൽപ്പാദകവും സർവ്വമന്ത്രോൽപ്പാ ദകവും ആയ സർവ്വജ്ഞപദം. പ്രബുദ്ധമായി മന്ത്രമയമായി വിശ്വാത്മാവായി വാഗ്ദേവതാരൂപതന്മയമായി സർവ്വജ്ഞഹൃദയം വികസ്വരമാകുന്നു. ഇതിനു ള്ള ശക്തി കുണ്ഡലിനീശക്തിയാണ്. ആഌമ എന്ന സംജ്ഞയാൽ ഇപ്രകാരം ഗ്രന്ഥാരംഭത്തിൽത്തന്നെ സരസ്വതീദേവതാസ്മരണ. ഇത് ഗ്രന്ഥരൂപം പൂർത്തി യാവാനുള്ള പ്രാർത്ഥനയുമാണ്.ഏതു ഗ്രന്ഥവും സരസ്വതീമന്ത്രം കൊണ്ടു തുടങ്ങണം.അതാണ് ഉചിതം. ശ്രീ എന്നാൽ ശ്രീവിദ്യതന്നെയാണ്. വാചാമധീശ മായ മഹത്തായ സാരസ്വതത്തെയാണ് തേജസ്സ്(ചൈതന്യം)എന്നു പറഞ്ഞിരി ക്കുന്നത്. വാഗ്ഭവകൂടത്തിലെ സരസ്വതീമന്ത്രം വാചാമധീശപദത്താല് പറ യുന്നു. ഏതൊന്നിനെ ജപിച്ചാൽ,നരവരന്മാർ(മനുഷ്യരിലെ ശ്രേഷ്ഠർ)ക്ക് നാവിൽ സുധാരസം ലഭിക്കുന്നുവോ, ആ സിദ്ധി സാരസ്വതമാണ്.

ശശാങ്കസദനം അഥവാ ചന്ദ്രക്കലാവതംസമായി ധ്യാനിക്കേണ്ട രൂപം ഇപ്ര കാരം-ധൃതശശധരഖണ്ഡോല്ലാസികോടീരചൂഡാ ഭവതുസപദി വാചാമധീശ്വരീ ഭൂതയേവഃ ചന്ദ്രക്കല ചൂടി, കോടീരം അണിഞ്ഞ് ഓരോരോ പദത്തിലും വാചാമധീശ്വരി ഭവിക്കട്ടെ,കുടികൊള്ളട്ടെ എന്നു സ്മരിച്ചാണ് ഗ്രന്ഥരചന. അവളുടെ ശരീരത്തെ സർവ്വദാ ആനന്ദമയമായി ആനന്ദജനകമായി ആനന്ദ യതി എന്ന് ഉപാസിക്കണം. സാധകർക്ക് സുധാരസസഹോദരസരസ സൂക്തി കൾ സ്ഫുരിപ്പിച്ചുകൊടുത്ത് ആഹ്ലാദം ജനിപ്പിക്കുന്നവളായി സ്മരിക്കണം. സരസ്വതീസ്തവത്തിൽ ആചാര്യര് ഇപ്രകാരം മുദാ(ആനന്ദിച്ച്) വസിക്കുന്ന വളായാണ് സരസ്വതിയെ ധ്യാനിച്ചത്. അന്തർഗ്ഗതചൈതന്യം സ്ഥൂലമല്ല. അതി സൂക്ഷ്മമാണ്. പര അഥവാ പരാഖ്യ എന്നറിയപ്പെടുന്ന സൂക്ഷ്മവാക്കാണ്, സ്ഥൂലവാക്കല്ല. സ്വരൂപജ്യോതിയായി സൂക്ഷ്മഗതി ചെയ്യുന്ന ഊർജ്ജനാദ തരംഗമാണ്. സൂക്ഷ്മമായി സുഷുമ്നയിൽ കുണ്ഡലിനി എന്ന ചൈതന്യ

മണ്ഡലത്തിൽ ജ്യോതിമാത്രയായി (unit of light energy മാത്ര unit ജ്യോതി light energy) ഇരിക്കുന്നതാണ് പര. ഇതാണ് നമ്മുടെ നാഡീവ്യൂഹത്തിലെ ജൈവോർജ്ജം. (bioenergy in our nervous system) ഈ സൂക്ഷ്മതന്മാത്രയിൽനിന്നാണ് നമ്മുടെ സർവ്വ പ്രപഞ്ചജ്ഞാനവും സർവ്വജ്ഞത്വവും മനുക്ക് (മനുഷ്യർക്ക്)ലഭിക്കുന്നത്. ഇതിൽനിന്നുണ്ടായ ശബ്ദാർത്ഥരൂപമായ വാക്കിനെ പദരൂപമായി മദ്ധ്യമ എന്നു പറയുന്നു. ഇതാണ് സുകൃതികള്സാരസ്വതമായി,മഹത്തായി, ശബ്ദബ്രഹ്മമായി ഉള്ളിൽ അറിയുന്നത്. ശബ്ദബ്രഹ്മശബ്ദത്താൽ വേദമെന്ന് അർത്ഥം ഗ്രഹിക്കണം. പരാശക്തി വേദത്തിനും അതീതയാണ്. ശബ്ദബ്രഹ്മം ശബ്ദാർത്ഥരൂപമായി സുകൃതികൾ സാക്ഷാത്കരിക്കുന്ന മഹത് എന്ന ആനന്ദം വേദശാസ്ത്രമാണ്. ഇത് വാക്യരൂപമായി പറയപ്പെട്ട വാക്കാവുമ്പോളാണ് വൈഖരിയെന്നു വിളിക്കുന്നത്. (സാഹിത്യരൂപം)
ധ്വനി,വർണ്ണം,പദം,വാക്യം -ഈ നാലിനെ ആസ്പദമാക്കി അതിസൂക്ഷ്മം മുതൽ സ്ഥൂലം വരെ ഉള്ള എല്ലാ വാക്കും വാഗദീശ്വരിയായിത്തന്നെ ഉപാസിക്കപ്പെടുന്നു. അ മുതൽ ക്ഷ വരെ വിലാസലോലയായും ,അവക്കതീതമായി തുരീയയായും മൂന്നുലോകത്തേയും ക്രോഡീകരിച്ച് വിജയിക്കുന്നവളാണ് വേദാദിവിദ്യാമയി എന്ന് അറിയപ്പെടുന്നത്. ഗ്രന്ഥഭേദത്തിൽ ഭൈരവീമന്ത്രം കൊണ്ട് മറ്റൊരർത്ഥം പറയുന്നു. മഹഃ എന്നത് ത്രൈപുരം. നിത്യാനന്ദവപു എന്നത് നിത്യപുരുഷൻ. ഹകാരം ആനന്ദമയി അഥവാ ആനനദോൽപ്പാദകശക്തി. ബീജത്രയങ്ങളിലും സത്വമായി ഇരിക്കുന്ന ശക്തി, ബീജം,മദ്ധ്യം. ക,ര,മ എന്നീ വർണ്ണങ്ങള് ക്രമത്തിലുപയോഗിച്ചാര് കർമ്മം , ക്രമം. അതിന്റെ ലക്ഷണം ഭുക്തിയാണ്. ക,ല,ണ ഉപയോഗിച്ചാൽ കല്യാണം (മംഗളം) ക കല്യാണവും ല വ്യാകരണരൂപമായി സമതയുമാണ്. കല അഥവാ അംശം 64 കല. ര,,ല കളുടെ സമതയിൽ ശക്തിമഹേശ്വരസമത്വം. മ പുരുഷൻ. അന്തർഗ്ഗതമായ ആന്തരമായ രേഫം. തി വ്യാപ്തം. ചതുർത്ഥ സംഖ്യയായി ,ഒന്ന് നാലായി (സ്വരം)വ്യാപിച്ചത്. ഇവിടെ കകാരരൂപം തന്നെ ലഭിക്കുന്നു. വരരുചിസങ്കേതമനുസരിച്ച് ന,ഞ ശൂന്യസംഖ്യയാണ്. ശൂന്യം



ബിന്ദുരൂപം. ഇത് ഷഡ്കൂടത്തിലെ മദ്ധ്യബീജമാണ്.
ഷഡ്കൂടമെന്നാൽ ത്രിപുരാമന്ത്രം. പ്രഥമബീജത്തിലെ
ഹകാര,സകാരങ്ങളിൽ(ഹ,സ- ഹംസ,സോഽഹം)ഐകാരം കൂടി യോജിപ്പിക്കുന്നു. ശശാങ്കസദനം വിന്ദുവിലാണിരിക്കുന്നത്. ഇപ്രകാരം പ്രഥമബീജമായ

ശശാങ്കസദനത്തേയും മദ്ധ്യബീജത്തിൽ ഉദ്ധരിക്കുന്നു. അവസാനത്തെ ശബ്ദാർത്ഥരൂപത്തെ (വിഷയിവിഷയവാചികളായ അർത്ഥശബ്ദം)ദശസംഖ്യയായി ഔകാരമാക്കിയിരിക്കുന്നു. അംഗങ്ങളുടെ ഗതി വാമഗതിയാണ്. വരരുചസങ്കേതത്താൽ തകാരം 6 യകാരം 1 വിസർഗ്ഗം 16. ഇങ്ങനെ മൂന്നാം ബീജവും മദ്ധ്യബീജത്തിൽത്തന്നെ ഉദ്ധൃതമാവുന്നു. സിദ്ധേശ്വരീമതത്തില് 3 ഹംസം,ദന്ത്യമായ സകാരയുക്തമായി വസു,അബ്ധി,പംക്തി,സ്വര സംവിഭിന്നമായി (8,4,10,7)ഒടുവിൽ വിസർഗ്ഗത്തോടെ മറ്റെല്ലാം വിന്ദുമദ്ധ്യഗമായി വിരിഞ്ച,ഇന്ദ്ര,ഹര,അഗ്നിയുക്തമായിരിക്കുന്നു. വസു,അബ്ധി,പംക്തി ഇവ കൂട്ടിയാൽ(8,4,10) 22 എന്നാണ് യുക്തമായ അർത്ഥം എന്ന് ഭാഷ്യകാരന് കരുതുന്നു. 22 ശ്രുതിസംഖ്യ. 7 സ്വരസംഖ്യ. ഇതുതന്നെ ഗണിതത്തിലും പരിധ്യാനയനത്തിന് (22/7)ഉപയോഗിക്കുന്നു. ഹകാരം 3 മഹാപ്രാണം സകാരം വസ്വഗ്നിപംക്തിസ്വരം (ഷഡ്ദം )അഥവാ ഷഡ്കൂടം. ഇതുകൊണ്ട് സർവ്വസംഗീതസൃഷ്ടിയും സർവ്വപ്രപഞ്ചസൃഷ്ടിയും നടക്കുന്നു.
ക ഇന്ദ്രനും  ല ഹരനും ഹ അഗ്നിയും രേഫം കൂടിയ ഷഡ്കൂടം അഥവാ മദ്ധ്യബീജമാണ് ത്രിബീജയായ ഭൈരവി. ഈ നാമത്തിലൊരു രാഗവും രാഗദേവതയുമുണ്ട് അതിന്ന് ഒരു ഉപാസനാദേവതയും ഉണ്ട്. നാദലയസിന്ധു രാഗചികിത്സാമൃതം എന്ന ഗ്രന്ഥം കാണുക. ഡിസി ബുക്സ്. 2008)ഐ എന്ന സ്വതന്ത്രശബ്ദനിർദ്ദേശത്താല് വ്യാപ്തം എന്ന ആപ്തശബ്ദാർത്ഥഗ്രഹണം.ഒന്ന് മൂന്നായി. കേവലമായ മൂന്നിൽനിന്ന് (ത്രിമൂർത്തി)സപ്തസ്വരമായി മന്ത്രമായി മന്ത്രചേതനീശക്തിയായി ആനന്ദമുണ്ടാക്കുന്നു. ആദിബീജത്തെ ശിവാഷ്ടമം, ഭഗന്റെ മുമ്പുള്ള അഷ്ടമബീജം എന്നു പറയുന്നു. ത്രിവർണ്ണകമായ സാങ്കേതിക വിദ്യ ഗുരുമുഖത്തുനിന്ന് ശ്രവിച്ച് ശിരസ്സിൽധരിക്കണം.ശിവൻഉകാരം, അതിന്റെ അഷ്ടകം ഐ. ഭഗം ഏ. അതിന്റെ പൂർവ്വാഷ്ടമം നാലാമത്തെ സ്വരം(ഈ)ശിരസ്സ് ബിന്ദു. ശിരസ്സിന്റെ അന്ത്യം ഔ. ത്രിബീജങ്ങൾ ക്രമത്തില് വാഗ്ഭവ,കാമരാജ,ശക്തിബീജം. വാചാമധീശം വാഗ്ഭവത്വം, ചരാചരാത്മകമായ മൈഥുനസൃഷ്ടിയായ ജഗത്ത് കാമത്താലുണ്ടാവുന്നു അതിനാൽ മദ്ധ്യകൂടമായ കാമരാജം. സുകൃതികളുടെ അന്തർഗ്ഗതമായി അന്ത്യബീജമായി ശബ്ദബ്രഹ്മമായി ജ്ഞാനമായി ഉദിക്കുന്നത് ശക്തിബീജം. ശാക്തേയം. ത്രിധാമജനനിയായ ദേവി ശബ്ദബ്രഹ്മസ്വരൂപിമി എന്നു പറഞ്ഞിരിക്കുന്നു സിദ്ധേശ്വരീമതത്തില് ത്രികൂടങ്ങള് ചതുർവർഗ്ഗഫലപ്രദമെന്ന് പറഞ്ഞിട്ടുണ്ട്.
ബ്രഹ്മത്തിന് ഓം തത് സത് എന്ന് ത്രിവിധരൂപം സ്മരിക്കപ്പെടുന്നു. ശബ്ദാത്മകമായ ബ്രഹ്മശബ്ദം അഥവാ ബ്രഹ്മം തന്നെയാണ് പ്രണവം .ചരാചരാത്മക,മൈഥുനസൃഷ്ടജഗത്ത് കാമബീജം. ന്യാസം ചെയ്യുക എന്ന വാക്കിൽ ബൃഹത്തത്ത്വത്തെ നകാരം(പൂജ്യം)സഹ(കൂടെ പൂജ്യത്തോടുകൂടി-സഹ എന്നീ വർണ്ണങ്ങൾ)ശബ്ദത്തോടെ സ്മരിക്കുക എന്നും അർത്ഥം. സത്തിനെ ചരാചരാത്മകവ്യാകൃതകാമബീജജഗത്തായും അതിന്നതീതമായും ഒന്നിച്ച്

സ്മരിച്ച് അറിയണം. നമഃ എന്ന ശബ്ദം മ (മഖം)എന്നതിന്റെ രൂപം ഗ്രഹിക്കണം. മ 5,ഖ 2 മഖമെന്നാല് യജ്ഞം. യജ്ഞരൂപം. ധീ ശക്തി രൂപമാണ്. ഈശ പ്രഭു ഈശിത്വമുള്ളവൻ. വിസർഗ്ഗം പിന്നിൽ. മായാ ശക്തി എന്ന സർവ്വഭൂതാത്മകമായ സർഗ്ഗശക്തിക്ക് പ്രഭു. നമഃശബ്ദത്തി ൽ ഹ്ലാദിനീമന്ത്രം ഇരിക്കുന്നു. ഹ്ലാദിനീശക്തിയെക്കുറിച്ച് കൃഷ്ണാ കാരുണ്യസിന്ധോ എന്ന ഗ്രന്ഥത്തില് വിശദീകരിച്ചിട്ടുണ്ട്. ഈശനോടുചേ ർത്ത് ബിന്ദുനാമങ്ങളോടുകൂടി നിഗമാദിനഭസ്സില് നമഃഎന്നതിന്റെ അന്ത ർഭാഗത്ത് വിരാജിക്കുന്ന ദേവീഹൃദയകമലത്തെ ഇപ്രകാരം ഈശന്റെ ഹ്ലാദിനീശക്തിയായി ധ്യാനിക്കണം. അനിശമെന്നത് മൂന്നുബീജങ്ങൾക്കും കൂടിയുള്ള സാമാന്യവിശേഷണനാമം.

പൂർവ്വികമായ (കുലപൂർവ്വ)ദേശികർ ഭൈരവിയിൽനിന്നുത്ഭവിച്ച ഭൈരവർ. സിദ്ധിഫലദമായ വിദ്യയെ പശുപ്രായരായ മനുഷ്യർ നശിപ്പിച്ചുകളയാതിരി ക്കാനാണ് ഇത്രയും പണിപ്പെട്ട് ഓരോരോ രഹസ്യമാർഗ്ഗങ്ങളിലൂടെ ,രഹസ്യാ ർത്ഥങ്ങളിലൂടെ, നിരന്തരം സംരക്ഷിച്ചുവെച്ചത്. ഒരു അക്കാദമിക്ക് വിഷയം ആ പ്രത്യേകവിഷയത്തിൽ പ്രാഗത്ഭ്യമുള്ളവർക്കേ മനസ്സിലാവുകയുള്ളു. ഇന്നത്തെ ആസ്ട്രോഫിസിക്സ്,ലിംഗ്വിസ്റ്റിക്സ് ,മെഡിസിൻ,മ്യൂസിക്കോളജി ഇവയെല്ലാം ഇങ്ങനെത്തന്നെയല്ലേ. ഇവയെല്ലാം ചേർന്നതാണ് ഇന്ത്യയിലെ കുലപൂർവ്വികരുടെ ജ്ഞാനപദ്ധതി. പിംഗലാമതത്തിൽ ശക്തിയിൽനിന്ന് വിദ്യ ഭവിക്കുന്നു. ശിവാദ്യമായതാണ് മന്ത്രം. ദീക്ഷ,അഭിഷേകം ,പൂജ എന്നിയാകട്ടെ പ്രാണികൾക്ക് ഭുക്തിയും മുക്തിയും തരുന്നതിനാണ്. ബീജത്രയത്തെയാണ് പഞ്ചാശദ് അർണ്ണരൂപിമിയായി സാമാന്യവിശേഷണത്താല് ലക്ഷ്യമാക്കുന്നത്. സർവ്വമന്ത്രങ്ങളിലും മാതൃകാന്തർഗതത്വത്താല് മന്ത്രജപം പറഞ്ഞിരിക്കുന്നു. മന്ത്രരാജം സമസ്തജഗത്തിനേയും മോഹിപ്പിക്കുന്നതിന് കാരണമാണ്. മാതൃകാന്തരിതമായ മന്ത്രജപം അനുലോമമായും പ്രതിലോമമായും ചെയ്യപ്പെടുന്നു.

ഹ ഹ സൈം (ആദ്യാക്ഷരം മാറി) സ ഹ സൈം

ഹസകലഹ്രീം (അനുലോമപ്രതിലോമമായി) സഹകലഹ്രീം

അഹസൌ (ആദ്യാക്ഷരം മാത്ര മാറ്റി) ആഹസൌ

ഇപ്രകാരം മാതൃകാന്യാസത്തെ സൂചിപ്പിക്കുന്നു. ക്രമേണ ഷഡ്ചക്രവർണ്ണ ങ്ങൾ അതാതിന്റെ ദലങ്ങളില് പ്രവേശിക്കുന്നു. ചക്രദ്വയക്രമത്താലാണ് ദേവിയുടേയും രുദ്രന്റേയും മന്ത്രജ്ഞാനം നേടി മന്ത്രവിത്താവുന്നത്. മൂലാദാരകഥനത്തിൽ ഒരു ചതുരത്തില് ദേവിയെ നിരോധിച്ചുനിർത്തി ,ജലം,ഇന്ദ്രൻ,അഗ്നി,വായു എന്നിവയേയും കേവലത്തേയും ന്യാസം ചെയ്യുന്നു. ബിന്ദുവോടു ചേർത്തും ബിന്ദു കൂടാതെയും ന്യസിക്കുന്നു. പ്രഭാവവും പ്രസിദ്ധിയും ഇതിനാൽ ലഭിക്കുന്നു. (ഇഹലോകത്തിൽ).

50 വർണ്ണശബ്ദത്താല് സാമീപ്യസംബന്ധാദിലക്ഷണങ്ങളാല് ഏകപഞ്ചാശദ്

(51)അക്ഷരം ഗ്രഹിക്കുന്നു. ഇതിന്റെ രൂപം ബീജത്രയമാണ്. ദീപിനികളെ ഉദ്ധരിക്കുമ്പോൾ,പ്രഥമബീജദീപിനി വ്യഞ്ജനസ്വരങ്ങളെ(ബപ്രദശ) വ്യത്യസ്തമായി ഉപയോഗിക്കുന്നു. ദ്വിതീയബീജദീപിനി 52 അക്ഷരം. തൃതീയബീജ ദീപിനി 9 അക്ഷരം .രണ്ടു വ്യഞ്ജനങ്ങൾ ചേർന്ന കൂട്ടക്ഷരമാണ് ക്ഷ.അതിന് മന്ത്രശക്തി കൂടും. 15 സ്വരം ചേർന്ന പഞ്ചദശിയിലും ശക്തി കൂടും. പ്രണവത്തിൽ ബിന്ദുപ്രണവാന്തർഗ്ഗതമാണ്. ഇപ്രകാരം അക്ഷരസംഖ്യകളാൽ അനേക വിധം ഗണനങ്ങൾ സംഭവിക്കുന്നതാണ്. ദീപികാ അഥവാ ദീപിനിഉദ്ധാരത്തിൽ പറഞ്ഞതെല്ലാം തന്നെ ഭൈരവീപടലത്തിൽ സുവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. (വരിവസ്യാരഹസ്യം ശ്ലോകം 113 ശ്രീവിദ്യാപ്രസ്ഥാനത്രയം സുവർണ്ണ നാലപ്പാട്ട് .കേരള ബുക്സ് പ്രസിദ്ധീകരണം കൊടുങ്ങല്ലൂർ 2015 കാണുക)

ബാലാമന്ത്രോദ്ധാരം - ഏതൊന്ന് ഭൈരവി മുതലായ നാമങ്ങളാല് അറിയുന്നുവോ, ആ മൂലഭൂതമായ ശക്തിയെത്തന്നെയാണ് ബാല എന്ന് പറയുന്നത്. വിദ്യയുടെ മൂലോൽപ്പത്തിരൂപമായ ബാലയെ എല്ലാ സിദ്ധികാമികളായ ദേശികരും അറഇഞ്ഞിരിക്കണം. വാചാമധീശം വാഗ്ഭവകൂടം. .അന്തർമദ്ധ്യം മദ്ധ്യസ്ഥം ക്രമത്തിൽ- കാ, ര, മാ ലക്ഷ്മി. ഈകാരം (മുമ്പുപറഞ്ഞപോലെ)ബിന്ദു ഇവ മദ്ധ്യമകൂടം. മദ്ധ്യമബീജം. ശശാങ്ക ഇതിലെ ശ  സത് ഔകാരം. അ,ന എന്നിവ ശൂന്യദ്വയം വിസർഗ്ഗഃ ന,ഞ ശൂന്യം കേവലസ്വരം. സ എങ്ങനെ ഔകാരമായി. ഓം തത് സത് എന്ന് 3 വിധം നിർദ്ദേശിക്കപ്പെട്ട പ്രണവം. അത് ബ്രഹ്മവാചകം. അതിനാലാണ് സ ശബ്ദം ഓങ്കാരവാചകം. കേവലപരമാത്മ, പരബ്രഹ്മ വാചിയായ സത്യം. ഓകാരജന്യം ഔ. ഔകാരമാവുന്നത്. ശശനെന്നത് ഗഗനത്തിൽ വേഗം സഞ്ചരിക്കുന്ന ഹംസരൂപി. അംഗശബ്ദം(ശശാങ്ക) പിണ്ഡന്യായം വരികയാല് അകാരം. കരം അഥവാ രശ്മി (പാണി) വരികയാൽ ചന്ദ്രരശ്മിയില് കകാരരൂപം കൂടി വരുന്നു.

ഹരി,ഹയ,ഷഢ്വത്സരം  വനശബ്ദം കൊണ്ട് വകാരം .സയോട് ഔ കൂടി സൌ. പിന്നിൽവിസർഗ്ഗം. പ്രണവത്തിന് സബിന്ദുകത്വം കൊണ്ട് ബാലാന്ത്യബീജത്തിൽ വിസർഗ്ഗമാത്രം ഗ്രന്ഥകാരന് ലക്ഷ്യമാക്കുന്നു. ബിന്ദുവും വിസർഗ്ഗവും ഒപ്പം ഉദ്ധരിക്കപ്പെടുന്നത് വിരുദ്ധമല്ലേ എന്നു ചോദിച്ചാല് അല്ല. ബാലാമന്ത്രഭേദത്തിൽ ബിന്ദു,വിസർഗ്ഗം എന്നിങ്ങനെ പലവിധം ഉദ്ധരിക്കാവുന്നതാണ്. സനത് കുമാരൻ അഷ്ടം,തൃതീയം(8, 3) ഇവയെ ചതുർദ്ദശത്തോടു കൂട്ടി (40) ദണ്ഡം ,കുണ്ഡലം മുതലായ ലക്ഷണവിഭിന്നമായി സാരസ്വതത്തെ പലവിധം ഉദ്ധരിക്കാമെന്നു പറഞ്ഞിട്ടുണ്ട്. ( 8, 3, 40 ഇവ കൂട്ടിയാൽ 51 വർണ്ണാക്ഷരം. )51 നെ 51 കൊണ്ടു ഗുണിച്ച് 2601 വിധം വർണ്ണചതുഷ്ക ങ്ങളായി സംഖ്യാഭേദങ്ങളോടെ ഒട്ടനവധി മാന്ത്രികചതുരങ്ങള് ഉണ്ടാക്കാം.(ശ്രീനിവാസരാമാനുജന്റെ ദേവീദർശനം ഇങ്ങനെയായിരുന്നു) അശംഖ്യം രാഗങ്ങളും മന്ത്രങ്ങളും ജാതകങ്ങളും ജീവകോടികളും ഇപ്രകാരം

വർണ്ണങ്ങളാല് സൃഷ്ടിക്കപ്പെടുന്നു. ഈ സൃഷ്ടി അനന്തമായ സാരസ്വതമാണ്. അതേസമയം പ്രകൃതിനിയമങ്ങളാൽ നിയന്ത്രിതവുമാണ്.

2. അന്തഃസ്മിതോല്ലസിതം ഇന്ദുകലാവതംസം
ഇന്ദീവരോദരസഹോദരനേത്രശോഭി
ഹേതുസ്ത്രിലോകവിഭവസ്യ നവേന്ദുമൌലൈ-
രന്തഃപുരം ദിശതുമംഗലമാദരാത് വ

3. സംസാരസിന്ധോസ്തരണൈകഹേതൂൻ.
ദധേ ഗുരൂൻമൂർദ്ധ്നി ശിവസ്വരൂപാൻ.
രജാംസിയേഷാം പദപങ്കജാതാം
തീർത്ഥാഭിഷേകശ്രിയമാവഹന്തി.

4. സാരം വക്ഷ്യാമി തന്ത്രാണാം ശാരദാതിലകം ശുഭം
ധർമ്മാർത്ഥകാമമോക്ഷാണാം പ്രാപ്തേഃപരമകാരണാം

<u>സംസ്കൃതഭാഷ്യം</u>
യദുപഹിതസ്യ ശിവസ്യ സൃഷ്ടികർതൃത്വം താമുപസ്തൌതി അന്തരിതി. നവേന്ദുമൌലൈരന്തഃപുരം വോ മംഗലമാദരാത് ദിശന്വിതി യോജനാ. അത്രാപി വോ മംഗലം ദിശതു ഇത്യനേന ശിഷ്യകൃപാസൂചിതാം. യദ്ധ്യപി തത്വതഃശൈവദർശനേ-
ന ശിവേന വിനാ ശക്തിർന്ന ശക്തിരഹിതഃശിവഃ
ന തത്വതസ്തയോർഭേദേശ്ചന്ദ്രശ്ചന്ദ്രികയോരിവ ഇതി.
ശക്തിശിവയോരൈക്യമേവ തഥാപിദ്വിതീയേന വിനാ സൃഷ്ട്യനുപപത്തേഃ ലീലാഗൃഹീതം രൂപം സ്ത്രീസ്വരൂപം വർണ്ണ്യതേ .എതേന മൈഥുനസൃഷ്ടിഃ സൂചിതാ.തസ്യാ ജഗത് കാരണനാമാഹ ത്രിലോകവിഭവസ്യ ഹേതുരിതി. ചരാചരാത്മകത്വേന വിസ്താരോ വിഭവഃകീദൃശം അന്തഃസ്മിതോല്ലസിതം കൽപ്പിതമിദം ജഗത് വിലസതീതി ഹാസ്യകാരണം. ഈശ്വരേ സാഭിലാഷതയാ വാ ഹാസഃഏതേനാസ്യാ ഈശ്വരക്ഷോഭകതാ സൂചിതാഃകിഞ്ച യത്രാനുകൂല്യം ദമ്പത്യോസ്ത്രിവർഗ്ഗസ്തത്ര വർദ്ധതേ ഇതി സ്മൃതേഃദമ്പത്യാനുകൂല്യതോ വിചിത്രജഗന്നിർമ്മാണാം സൂചിതം. പുനഃകീദൃശഇന്ദുകലാവതംസം അത്രാ വതംസ ശബ്ദേന മുകുടാഭരണമുച്യതേ. തഥാ നാമലിംഗാനശാസനേ-
പുംസ്യുംത്തസാവതംസൌഹൌകർണ്ണപൂരേ്പിശേഖരേ ഇതി. പുനഃ കീദൃശ.ഇന്ദീവരോദരസഹോദരനേത്രശോഭി.ഏതേന സർവ്വാതിശായി സൌന്ദര്യം വർണ്ണിതം. യദ്വാ നവേന്ദുമൌലേരിത്യനേന ഭുവനേശീമന്ത്ര ഉക്തഃവിശേഷണൈസ്തദുദ്ധാരഃ ത്രിലോകവിഭവസ്യ ഹേതുഃശിവസ്തേന

ഹകാരഃഅന്തഃസ്മിതം പ്രകാശോ യസ്മാഭാവന്തഃസ്മിതോഽഗ്നിഃ രേഫഃ
തേനോല്ലസിതം യുതം. ഇന്ദുകലാവതംസമിതി ബിന്ദുഃഇന്ദീവരോദരസഹോ
ദരേ നേത്രേ യസ്യാഃ സഃ ലക്ഷ്മീഃതേന ദീർഘ ഈകാരാഃയദ്വാ ഇന്ദീവരോദ
രസഹോദരം യന്നേത്രം ചന്ദ്രരൂപം തച്ച വാമമിതി ദീർഘഈകാരഃതേന
ശോഭിയുക്തം.  ഏവം മിലിത്വാ ഭുവനേശീബീജം.
യസ്യദേവേപരംശക്തിര്യഥാ ദേവ തഥാ ഗുരൌ
തസ്യൈതൈകഥതാഹ്യർത്ഥാഃപ്രകാശന്തേ മഹാത്മനഃഇത്യാഗമാത്
പരദേവതാഭക്തിവത് ഗുരുഭക്തേരപി
വിദ്യാപ്രാപ്താവന്തരംഗാസാധനത്വാവഗമാത് പരദേവതായാഃസ്മരണാനന്തരം
ഗുരുനമസ്കാരമാഹ സംസാരേതി. ശിവസ്വഭാവാൻ ഗുരൂന് മൂർദ്ധ്നി ദധ്യേ
ഇത്യന്വയഃശിവസ്വഭാവാൻ ശിവസ്വരൂപാനിത്യർത്ഥഃഏതേന ഗുരുധ്യാനം
തത്തദ്ദേവതാരൂപതയാകർത്തവ്യമിത്യുക്തം ഭവതി. തദുക്തം -
ഗുരൂം ന മർത്ത്യം ബുദ്ധ്യേത യദി ബുദ്ധ്യേത തസ്യ തു
യദാപി ച ഭവേദ് സിദ്ധിർന്നമന്ത്രേർദേവപൂജനൈഃഇതി.   അന്യത്രാപി-
തസ്മാദേവംവിദിത്വാ തു ഗുരും ദേവജ്ഞനാന്യഥാ  ത്രികാലപ്രണിപാതേന
ധ്യാനയോഗേന സംയജേത് ഇതി. അന്യത്രാപി-
ലലാടേ നയനം ചാന്ദ്രം കലാമപി ച ദോദ്വയം അന്തർന്നിധായ വക്ഷ്യാമി
ഗുരുമർത്ത്യൈര്മഹീയതേ ഇതി.മൂർദ്ധ്നി ദധേ ഇത്യനേന ഗുരുധ്യാനം
മൂർദ്ധ്നി കർത്തവ്യമിത്യക്തം ഭവതി. തദുക്തം-
പ്രാതഃശിരസിശുക്ലേഽഗ്രേ ദ്വിനേത്രം ദ്വിഭുജം ഗുരൂം പ്രസന്നവദനം ശാന്തം
സ്മരേത്തന്നാമപൂർവ്വകം. ഇതി.  അന്യത്രാപി-
ശ്രീമദ് ഗുരൂപദാംബോജം മൂർദ്ധന്യേവസദാസ്ഥിതം
യഃസ്മരേത് സാത്വികൈർഭാവൈഃസോഽചിരാത് ഖേചരീഭവേദ്.ഇതി.
ഗുരൂനിതി ബഹുവചനം പൂജാർത്ഥം .ഗുരു പരമഗുരു പരാപരഗുരു
പരമേഷ്ഠിഗുർവ്വപേക്ഷയാ വാഃ തഥാ ച ഗ്രന്ഥകൃത് ഗുരുപങ്ക്തിഃ ശ്രീകണ്ഠം
വസുമന്തം ശ്രീസോമാനന്ദമുൽപ്പലാചാര്യാന് ഇതി. ലക്ഷ്മണാമഭിനവഗുപ്തം
വന്ദേ ശ്രീക്ഷേമരാജഞ്ച ഇതി തഛിഷ്യാഃകീദൃശാന്
സംസാരസിന്ധോസ്തരണൈകഹേതൂൻ ഇതി. അനേന വിനാ ഗുരൂപദേശം
സംസാരസിന്ധോസ്തരണാമശക്യമിത്യപ്യുക്തം തഥാ ച ശ്രുതി-
ആചാര്യവാൻ പുരുഷോ വേദഃ സ ഗുരുമേവാദിഗഛേത് ഇതി  .ആഗമശ്ച -
അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന തസ്മൈശ്രീഗുരുവേ നമഃഇതി
ഗുരുപ്രണാമമാഹാത്മ്യമാഹ.   രജാംസിതി. ഏതേന
പാദോപസംഗ്രഹണാപൂർവ്വകം ഗുരുനമസ്കാരഃകർത്തവ്യ ഇത്യുക്തം ഭവതി.
സിദ്ധാർത്ഥം സിദ്ധസംബന്ധം ശ്രീതും ശ്രീതാപ്രവർത്തതേ
ശാസ്ത്രാദൌനേനവക്തവ്യഃസംബന്ധഃസപ്രയോജനഃ

ഇത്യുക്തെഃശിഷ്യബുദ്ധ്യാനുകൂലനാർത്ഥം ഗ്രന്ഥമാഹാത്മ്യം പ്രകാശയന് ശ്രോത്രപ്രവൃത്തിനിമിത്തഭൂതാൻവിഷയപ്രയോജനസംബന്ധാധികാരിണോ ദർശയതി സാരമിത്യാദിശ്ലോകദ്വയേന. തന്ത്രാണാം സാരം ശ്രേഷ്ഠം സംഗ്രഹ രൂപശ്ച ഇത്യനേനാന്യോപാദേയനാ്ഥതിസംക്ഷിപ്തതാ ചിത്താ.തത്ര തന്ത്രാണാ മിതിവൈഷ്ണവശൈവശാക്തഗാണപത്യസൌരാണാം യതഃസാരം അത ഏവ ശുഭം. ശബ്ദസംക്ഷേപേ്ഥപ്യാകാംഗിതസകലാർത്ഥപ്രതിപാദകത്വ മേവശുഭത്വം ധർമ്മാർത്ഥകാമേത്യാദി വക്ഷ്യതി. തദുപയികോനാമനിർദ്ദേശഃ ശാരദാതില കമിതി. ശീര്യത ഇതി ശാരം സ്ഥൂലം കർമ്മഫലം തദ് ദദാദീതി ശാരദാ.തത് കാരണത്വേന ബ്രഹ്മവിദ്യാധിരൂഢാസതി ധ്യതിഖണ്ഡം നീതിവാ ശാരദാ ചിഛക്തിഃയദാ ശാരഃസ്വതന്ത്രം തസ്യ ഭാവഃശാരം സ്വാതന്ത്ര്യം തദ് ദദാതീതി അനാര്യവിദ്യാം പരിഛേദ്യജീവഭാവനിരാസേന പരമൈശ്വര്യപ്രദായികാ. തദുക്തം ഗൌതമേന തന്ത്രവ്യാകരണേ-

ശരഃസ്വതന്ത്രം ഹൃദയം സ്പൂർത്ത്യാപരമേശിതാ
ശാരശ്ചേത്യുദിതാഃശബ്ദാഃപര്യായാഃസ്വാർത്ഥവാചകാഃ ഇതി.

തസ്യാസ്തിലകോഭൂഷണം .അനേനോത്കൃഷ്ടതാദർശിതാ. തത്രാപി ഭൂഷണാന്തരം ന ഭവതി കിന്തു തിലകരൂപഃതേന യഥാമുഖേ വർത്തമാനസ്തിലകാ സർവ്വതഃപ്രഥമം ഹര്യോ ഭവതി തദ് ദയമപീത്യഭിപ്രായഃപരഥമം കാരണം മുഖ്യകാരണം .യഥാ ചാസ്യമുഖ്യത്വം .തഥാ ഗ്രന്ഥസംഗതികഥന പ്രസ്താവേ്ഥസ്മാഭിഃപൂർവ്വമേവപ്രണശ്ചിതം

**<u>മലയാളഭാഷ്യം</u>**

ശക്തിരൂപിണിയായ (സ്ത്രീ)ദേവിയേയും ഗുരുവിനേയും 2, 3 ശ്ലോകങ്ങളില് ക്രമേണ ആരാധിക്കുന്നു. ഗുരുവിനെ സാധാരണമനുഷ്യനായി കാണുന്നവർ വെറുതെ മന്ത്രങ്ങളുച്ചരിക്കുന്നതുകൊണ്ടോ ദേവതാരാധനം കൊണ്ടോ സിദ്ധി നേടുകയില്ല. ഈശ്വരകാരുണ്യം താഴേക്കു പ്രവഹിപ്പിക്കുന്ന കൈത്തോടാണ് ഗുരു. അതിനാലദ്ദേഹം ശിവന്റെ (ബ്രഹ്മത്തിന്റെ)രൂപമായി ആരാധിക്കപ്പെ ടുന്നു. ശ്രുതി,സ്മൃതി, ആഗമങ്ങളിൽ നിന്ന് ഗുരുവിന്റെ ആവശ്യകതയെക്കു റിച്ച് രാഘവഭട്ടൻ ഇവിടെ ഉദ്ധരിച്ചിരിക്കുന്നു.

ശിവന്റെ അന്തഃപുരത്തെ മംഗലമായി ദിശകളായി ആദരപൂർവ്വം സ്മരി ക്കുന്നു. ആ അന്തഃപുരത്തിലാണ് മംഗലകാരിണിയായ ദേവിയുടെ ശക്തി ഇരിക്കുന്നത്. സർവ്വദിശകളിൽനിന്നും ഗുരുവിന്റെ കൃപ ശിഷ്യനിലേക്ക് ഒഴുകിയെത്തുന്നു. ശിവനില്ലാതെ ശക്തിയോ,ശക്തിയില്ലാതെ ശിവനോ ഇല്ല. സ്ത്രീപുരുഷന്മാർ ചന്ദ്രനും ചന്ദ്രികയും പോലെ അഭേദമാണ്. ശിവശക്ത്യൈ ക്യം ഈ അദ്വൈതമാണ്. പുരുഷൻ സൃഷ്ടിക്ക് ഇഛിക്കുമ്പോള് ലീലാഗൃഹീത മായ സ്ത്രീരൂപം (പ്രകൃതി)എടുക്കുന്നു. അവരുടെ മൈഥുനസൃഷ്ടിയാണ്

സർവ്വവും. ഇപ്രകാരം അണ്ഡകടാഹവും സർവ്വപ്രപഞ്ചവും അന്തഃരംഗ ത്തിൽ മന്ദസ്മിതപൂർവ്വം സങ്കൽപ്പിക്കുന്നു. ഈശ്വരന്റെ അഭിലാഷത്താല്, ആ മന്ദഹാസം ഉണ്ടാവുന്നു.അത് ആദ്യത്തെ സൃഷ്ടിതരംഗമായി ഈശ്വരനിൽ ക്ഷോഭം സൃഷ്ടിക്കുന്നു. ശിവശക്തി(ബ്രഹ്മപ്രകൃതി)ദമ്പതിമാരുടെ ആനുകൂല്യ ത്താലാണ് വിചിത്രമായ ഈ ജഗത്തിന്റെ നിർമ്മാണം. ഇന്ദുകലാവതംസമെ ന്നതിൽ അവതംസശബ്ദംകൊണ്ട് മുകുടാഭരണം (കിരീടം)പറയുന്നു. നാമലിം ഗാനുശാസനത്തിൽ പുരുഷന്റെ അവതംസങ്ങള് കർണ്ണപൂരത്തിലാണ് ശേഖ രിക്കപ്പെടുന്നത്. (ശ്രോത്രത്തിൽ) ഇന്ദീവരോദരസഹോദരനേത്രശോഭി എന്നതു കൊണ്ട് സർവ്വാതിശായിയായ സൌന്ദര്യം വർണ്ണിക്കപ്പെടുന്നു. നവേന്ദുമൌലേ രന്തഃപുരം എന്നാരംഭിക്കുന്ന വരികളാൽ ഭുവനേശീമന്ത്രം പറയുന്നു. ഭുവനേ ശീമന്ത്രോദ്ധാരണത്താൽ സവിശേഷമായി ത്രിലോകവിഭവഹേതുത്വമുണ്ട്. ഹകാരം ശിവൻ, അന്തഃസ്മിതം പ്രകാശം, അഗ്നി. രേഫം അതിനാൽ ഉല്ലസി ക്കുന്ന മിഥുനം. ഇന്ദുകലാവതംസം ബിന്ദു. ഇന്ദീവരോദരസഹോദരനേത്രത്തി ൽ വൈഷ്ണവമായ ഐശ്വര്യലക്ഷ്മീകടാക്ഷവും സൌന്ദര്യവും . ഈകാരം ദീർഘമായി ഉപയോഗിക്കുന്നത് (ശോഭീ) വാമമെന്ന് അർത്ഥം. ഇതെല്ലാം ചേർന്നത് ഭവനേശ്വരീബീജം. ഹ്രീം. ദേവനിൽ പരാശക്തി ഇരിക്കുന്നതിനാൽ, ദേവനിൽത്തന്നെ ഗുരുവും ഇരിക്കുന്നു. ഇപ്രകാരമാണ് മഹാത്മാക്കള് പ്രകാ ശിപ്പിച്ച് പറഞ്ഞിട്ടുള്ളത്. ശിവശക്തിമാർക്കും ഗുരുവിനും അഭേദം. ധർമ്മാ ർത്ഥകാമമോക്ഷങ്ങൾക്ക് ആവശ്യമായ തന്ത്രത്തിന്റെ സാരം രാഘവഭട്ടന് തന്റെ കൃതിയിലൂടെ പറയാനാരംഭിക്കുന്നു. ധർമ്മാർത്ഥകർമ്മമോക്ഷങ്ങളെല്ലാം പ്രാപിക്കാൻ മനുഷ്യനെ സഹായിക്കുന്നു എന്നതാണ് പ്രഥമകാരണം. പുരു ഷാർത്ഥസാധകമാണ് തന്ത്രോപാസന. ആഗമപ്രകാരം ഭക്തിപൂർവ്വം പരദേ വതയേയും ഗുരുവിനേയും ഉപാസിക്കുന്ന പക്ഷം വിദ്യാപ്രാപ്തി ഉണ്ടാവും. അന്തരംഗസാധനക്കാണ് ആന്തരമായ പരദേവതാധ്യാനവും അതിന്റെബാഹ്യ നിഷ്ഠകളുമെല്ലാം.ഗുരുനമസ്കാരാദികൾ മാനവഗുരുവിനെ ഭക്തിപൂർവ്വം സേവിച്ച് പ്രീതിപ്പെടുത്തുന്നു.ശിവസ്വഭാവമാണ് ഗുരു. ആകയാൽ ഗുരുവിനെ മൂർദ്ധാവില് വെച്ച് പൂജിക്കുന്നു. ശിവസ്വരൂപമായി ധ്യാനിക്കുന്നു. ഗുരു വിനെ ഒരു വെറും മനുഷ്യനായി വിചാരിക്കരുത്. വിശിഷ്ടമായ ജ്ഞാനം തരുന്ന ജ്ഞാനരൂപമായ ഈശ്വരസ്വരൂപമായി സങ്കൽപ്പിക്കണം. ധ്യാനയോഗം കൊണ്ട് ഈ തന്മയത നേടണം. നെറ്റിയിൽ ജ്ഞാനനേത്രവും ചന്ദ്രക്കലയും ഗുരുവിന്റെ അന്തർന്നിധിയായ വിദ്യയുടെ ലക്ഷണമാണ്. അവയെപ്പോലെ ഗുരുധ്യാനവും സ്വമൂർദ്ധാവിലാണ് ചെയ്യേണ്ടത്. പ്രഭാതത്തിൽ ശിരസ്സില് ഗുരുവിനെ ധ്യാനിക്കണം. വെളുത്ത വസ്ത്രം ധരിച്ച് ,രണ്ടുകണ്ണുകളോടും രണ്ടുകൈകളോടും കൂടിയ മാനവഗുരുവിനെ പ്രസന്നവദനനും ശാന്തനുമായി

അദ്ദേഹത്തിന്റെ നാമത്തോടുകൂടി സ്മരിക്കുക. ഏതൊരാൾ ഗുരുവിന്റെ പാദകമലത്തെ മന്ദഹാസപൂർവ്വം സ്വമൂർദ്ധാവില് ധരിച്ച് സാത്വികഭാവ ത്തോടെ സ്മരിക്കുന്നുവോ ആ വ്യക്തി വേഗത്തിൽ ഖേചരി എന്ന യോഗ മുദ്ര ധരിച്ചവനായിത്തീരുന്നു. ഗുരൂൻ എന്ന് ബഹുവചനം ഉപയോഗിച്ചത് ഗുരുപരമ്പരയെ ഉദ്ദേശിച്ചാണ്. മാനവഗുരു, പരമഗുരു, പരാപരഗുരു ,പര മേഷ്ഠിഗുരു എന്നും പരമ്പരയെ ധ്യാനിക്കണം. ഇവിടെ ശാരദാതിലകതന്ത്ര ത്തെ സംരക്ഷിക്കുന്ന മാനവഗുരുപരമ്പരയെ സ്മരിച്ചിരിക്കുന്നു. ശ്രീകണ്ഠൻ, വസുമന്തൻ,ശ്രീസോമാനന്ദൻ,ഉൽപ്പലാചാര്യർ, ഉൽപ്പലശിഷ്യന്മാരായ ലക്ഷ്മ ണനും അഭിനവഗുപ്തനും ക്ഷേമരാജനും ഇവരാണ് സംസാരസിന്ധുതരണ ഹേതുകമായി തനിക്ക് ലഭിച്ച (ഭവിച്ച)ഗുരുപരമ്പര എന്ന് രാഘവഭട്ടൻ പറയുന്നു. ഗ്രന്ഥം രചിച്ച് സംരക്ഷിച്ചത് ഇവരിലെ ലക്ഷ്മണദേശികേന്ദ്രനാണ്. ഗുരൂപദേശമില്ലാതെ സംസാരസിന്ധുതരണം അശക്യമാണ്. ശ്രുതിവചനങ്ങളു ദ്ധരിച്ച് ഇതിനെ സ്ഥാപിക്കുന്നു. ആചാര്യവാൻ പുരുഷോ വേദഃ എന്നു ശ്രുതി. അജ്ഞാനതിമിരമാകുന്ന അന്ധകാരത്തെ ജ്ഞാനാഞ്ജനശലാകകൊണ്ട് നീക്കി ചക്ഷുക്കളെ ഉന്മീലനം ചെയ്ത ഗുരുവിന് നമസ്കാരം പറയുന്നത് ആഗമപ്രോക്തമാണ്. ചക്ഷുരുന്മീലിതം എന്നത് ശിൽപ്പികളും തന്ത്രിമാരും വിഗ്രഹനിർമ്മാണവേളയിലും പൂജാവേളയിലും ചെയ്യുന്ന ഒരു കർമ്മവു മാണ്. തിമിരം ചികിത്സിക്കുന്ന വൈദ്യൻ ചെയ്യുന്നതുമാണ്. ശിഷ്യനെ ഈ കർമ്മം കൊണ്ട് ഗുരു സംസാരതരണപ്രാപ്തനാക്കുന്നതിനാല് ഗുരുപ്രണാമ മാഹാത്മ്യം അവർണ്ണനീയമാണ്. സിദ്ധികൾക്കായി സിദ്ധസംബന്ധം. ഐശ്വര്യ ത്തിനായി ശ്രീത്വമുള്ള കർമ്മങ്ങളില് പ്രവൃത്തി.. ഇത്തരത്തിലുള്ള സംബന്ധ ങ്ങൾ അവയുടെ പ്രയോജനം കാരണം  ശാസ്ത്രസമ്മതമാണ്.ശിഷ്യൻ തന്റെ ബുദ്ധി അനുകൂലമായി പ്രവർത്തിച്ചുകിട്ടാനും ,അപ്രകാരം ഗ്രന്ഥസാരവും മാഹാത്മ്യവും പൂർണ്ണമായി പ്രകാശിച്ചുകിട്ടാനും ശ്രോത്രപ്രവൃത്തിക്ക് (ശ്രദ്ധ, കേട്ടത് ഗ്രഹിക്കാനും ഓർമ്മിക്കാനുമുള്ള കഴിവ്) അതാതു വിഷയപ്രയോജന സംബന്ധികാരണമായ ദർശനങ്ങൾ,സാരഗ്രഹണം ഇവക്കുമായിട്ടാണ് ഗുരുവി നെ ആശ്രയിക്കുന്നത്. ഗുരുപരമ്പരകളെ ശ്രദ്ധാപൂർവ്വം അറിഞ്ഞ് അവരുടെ വാക്കുകളെ മനനം ചെയ്യുന്നത്.ശ്രേഷ്ഠമായ തന്ത്രസാരം സംഗ്രഹരൂപത്തിൽ സംക്ഷിപ്തമായി ചിത്തത്തിൽ ധരിക്കാന് ഇതാവശ്യമാണ്. വൈഷ്ണവ, ശൈവ,ശാക്ത,ഗാണപത്യ,സൌരതന്ത്രങ്ങൾക്കെല്ലാം ഇത് ബാധകമാണ്. ശബ്ദാ ർത്ഥങ്ങളെ സംക്ഷേപിച്ച് സകലാർത്ഥപ്രതിപാദനം കൊണ്ട് പുരുഷാർത്ഥ സമ്പാദനമാണ് എല്ലാ വഴികൾക്കും പൊതുലക്ഷ്യം. ശാരദാതിലകമെന്ന പദത്തിന്റെ അർത്ഥം. ശീര്യത ഇതി ശാരം. സ്ഥൂലമായ കർമ്മഫലം തരുന്നവളാണ് ശാരദ. ഈ സ്ഫൂലകർമ്മഫലദാനത്തിന് കാരണമായി ബ്രഹ്മവിദ്യാധിരൂഢയായി ഇരിക്കുന്ന ചിഛക്തി ശാരദ. സ്വതന്ത്രമായ

ഭാവത്തോടുകൂടിയവൾ. അഥവാ സ്വാതന്ത്ര്യം തരുന്നവൾ(ശാര സ്വതന്ത്ര). അനാര്യവിദ്യകളെ പരിഛേദിച്ച് ജീവഭാവനിരാസത്താൽ പരമൈശ്വര്യ പ്രദായിക .ഗൌതമൻ തന്ത്രവ്യാകരണത്തില് പറയുന്നു. ശരഃസ്വതന്ത്രം. പരമമായ ഈശിത്വത്താൽ സ്വതന്ത്രഹൃദയം സ്ഫുരിച്ച് അതില് ശരഛന്ദ്ര സമാനയായി ഉദിച്ചുയർന്നുനിന്ന് സ്വന്തരൂപവും അർത്ഥവും സ്വയം പ്രദർശിപ്പിച്ചുതരുന്ന ശബ്ദം എന്ന് അർത്ഥം. ശബ്ദമെന്നത് ശാരദാപര്യായ മാണ്. അപ്രകാരമുള്ള ശാരദയുടെ ഭൂഷണം അഥവാ അലങ്കാരം തിലകം. ഉത്കൃഷ്ടമായ ആഭരണം അഥഴാ അലങ്കാരം. മുഖം മുഖ്യാവയവം. അതിലെ ഉത്കൃഷ്ടചിഹ്നം തിലകം. ശബ്ദാർത്ഥസൃഷ്ട്യാദിവിഷയമായ ചതുർവർഗ്ഗ ഫലംതരുന്നവളാണ് പരമോത്കൃഷ്ടയായ വാഗ്ദേവി. ശബ്ദബ്രഹ്മസ്വരൂപി ണിയായ വാഗ്ദേവി എന്ന ശബ്ദമാണ് ശാരദ. തപോയോഗഫലംകൊണ്ട് അറി യപ്പെടുന്ന മന്ത്രങ്ങളിൽ, പ്രഥമയും പ്രധാനയും ശ്രീവിദ്യയായ ശാരദയാണ്. മഹോശ്വരമുഖത്തുനിന്ന് അറിഞ്ഞ് ഗുരുവെ തപസ്സുചെയ്ത് ശുദ്ധാത്മാക്ക ള്മുമ്പ് സഷ്ടി സാധിച്ചു എന്ന് ഗൌതമന് അതിനാല് പറഞ്ഞു. ധർമ്മം , അർത്ഥം,കാമം,മോക്ഷം -ഈ നാലുപുരുഷാർത്ഥങ്ങൾക്കും കാരണം ശാരദ യാണ് ,വിദ്യയാണ്. ഇത് വിദ്യാപ്രാധാന്യവും അതിന്നായി ഗുരുവിനേയും സ്വാത്മരൂപമായ പരാശക്തിയേയും ഉപാസിക്കേണ്ടതിന്റെ. ആവശ്യകതയും ചൂണ്ടിക്കാട്ടുന്നു.

5.ശബ്ദാർത്ഥസൃഷ്ടിർമ്മുനിഭിശ്ചന്ദ്രോഭിർദ്വൈവതൈസഹഃ
വിധിശ്ചയന്ത്രമന്ത്രാണാം തന്ത്രേഽസ്മിന്നഭിധീയതേ

<u>സംസ്കൃതഭാഷ്യം</u>

.ശബ്ദാർത്ഥസൃഷ്ട്യാദിവിഷയഃചതുർവ്വർഗ്ഗഃഫലം.അനയോഃപ്രതിപാദാപ്രതിപാദക ഭാവാഃസംബന്ധഃതദര്യോഫലന്യഛസാദ്ധ്യസാധനഭാവഃസംബന്ധഃഇത്യദ്യന്യോƒപി യഥായഥാമൂഹനീയഃസഹേതി. ത്രിഭിഃസംബന്ധ്യതേ.മുനിഭിഃതപോയോഗബലേന
മന്ത്രപ്രഥമജ്ഞാതൃഭിഃ പ്രഥമാരാധകൈഃതദുക്തം ഗൌതമേന-
മഹേശ്വരമുഖാജ്ഞാത്വാഗുരൂരീയസ്തപസാമനാം
സംസാധയതിശുദ്ധാത്മാ പൂർവ്വം സ സൃഷ്ടിരീരിത ഇതി.
മന്ത്രേണാ തസ്യ തത് പ്രോക്തമൃഷേർഭാവസ്തദാർഷകം
ഇതി.ചന്ദ്രഃശബ്ദവ്യുൽപ്പത്തിരുക്താന്യത്രഃ-
ഛാദനാശ്ചന്ദ്ര ഉഛിഷ്ടം വാസസി ഇവതാകൃതേഃ
ആത്മനാഛാദിതോ ദേവൈർമൃത്യോർഭിതൈസ്തുവൈ പുരാ
ആദിത്യൈർവസുഭിരുദ്രൈസ്തൈനഛന്ദ്രാംസിതാനി വൈ ഇതി. തഥാന്യത്രാപി-
മൃത്യുർഭീതൈഃപുരാദേവൈരാത്മനഛാദനായ ച

ഛന്ദ്രാംസിസംസ്മൃതാനീഹഛാദിതാസ്തൈസ്തതോƒമരാ.
ഛാദനാശ്ഛന്ദ്രഉഛരിഷ്ടം സർവ്വം ഛന്ദ്രോപിരാവൃതം ഇതി.
തത്തുഗായത്ര്യാദിപ്രസിദ്ധം. ദൈവതം തത്തത് മന്ത്രോഛരിഷ്ം.യദാഹു-
യസ്യയസ്യച മന്ത്രസ്യ ഉഛരിഷ്ടാ യാ തു ദേവതാ
തദാകാരം ഭവേത്തസ്യ ദ്വത്വം ദേവതോച്യതേ.ഇതി.
ദേവതേദിതിവിനിയോഗസ്യാപ്യുപലക്ഷണം .തത് സ്വരൂപമുക്തമന്യത്ര-
പുരാകൽപ്പേ സമുത്പന്നാ മന്ത്രാഃകർമ്മാർത്ഥമേവ ച
അനേന ചേദം കർത്തവ്യം വിനിയോഗ സ ഉച്യതേ ഇതി.അന്യത്രപി-
ധർമ്മാർത്ഥകാമമോക്ഷേഷു ശാസ്ത്രമാർഗ്ഗേന യോജനാ
സിദ്ധമന്ത്രസ്യ സംപ്രോക്തോ വിനിയോഗോ വിചക്ഷണൈഃഇതി.
ജ്ഞാനാഭാവേ ദോഷ ഉക്തോ അന്യത്ര-
ദൌർബല്യം യാതിമന്ത്രോ വിനിയോഗ അന്യാനതഃഇതി.ചാന്ദ്ര-സൃഷ്ടി
ദേവതാജ്ഞാനംമന്ത്രസാഫല്യാർത്ഥമവശ്യമപേക്ഷതം.തദുക്തം -
ഛന്ദോഗാനാമാർഷേയബ്രാഹ്മണേ-
യോ ഹവാഅവിദിരാർഷേയഛന്ദോക്തദൈവതബ്രാഹ്മണേന മന്ത്രേണാ യാജ
യതി വാദ്ധ്യാപയതി യാ സ്ഥാണും വിഛ്യന്തികർത്താ വാപദ്യതിപ്രവാ
ദീയതേ പാപീയാൻഭവതി യാതയാമാന്യസ്യ ഛന്ദാംസിഭവന്തി. അഥയോ
മന്ത്രേ മന്ത്രേ വേദസർവ്വമായൂരേത്.ശ്രേയാൻഭവതി അയാതയാമാന്യസ്യ
ഛന്ദാംസിഭവന്തിതസ്മാദേരാനി.മന്ത്രേ മന്ത്രേ വിദ്യാദൃഷീണാം സംസ്ഥാനോ
ഭവതി സംസ്ഥാനോഭവതി.
ബ്രഹ്മണാഃസ്വർഗ്ഗാലോകേമഹീയതേസ്മരണജായതേപുനരിതി കാത്യായനോƒപി-
എതാന്യവിദിത്വാ യോƒധീതേനുബ്രൂതേജപതി ജുഹോതിയജതെ യാജയിതി
വാ.തസ്യബ്രഹ്മവീര്യം യാ നവാംഭവതി.
അനുവിജ്ഞായൈതാനിയോƒധീതെവീര്യവത്തരം യോയഥാർത്ഥവിത് തസ്യ
വീര്യവത്തരം ഭവതി.ജപിത്വാഹുത്വേഷ്ട്മാഫലം പ്രാപ്നോതീതി. യശ്ചജാനാനി
തത്വേന ആർഷം ഛന്ദാശ്ചദൈവതം ഇതിയാദിനാ ആഗമേƒപി-
യാജ്ഞവൽക്ക്യോƒപി -ആർഷം ഛാന്ദസ്യ ദേവത്വം
വിനിയോഗസ്തയൈവ ച
ഖേദിതത്വം പ്രയത്നേന
ബ്രാഹ്മണേന വിശേഷതഃ
അവിദിത്വാതു യഃകുര്യാ-
ദ്ധ്യജനാദ്ധ്യയനം ജപം
ഹോമമന്യഛ യത് കിഞ്ചിത്
തസ്യ ചാൽപ്പാഫലം ഭവേദ് ഇതി.  വിധിരിതി. ന്യാസം ജപ പൂജാ ഹോമ
തർപ്പണാഭിഷേകസമ്പാതപാതാദി. ചകാരഃശബ്ദസ്യഷ്ട്യാദേഃപ്രധാനപ്രധാനസ്യ
സമുച്ചയതേ. മന്ത്രതന്ത്രാണാമിത്യേകപദോപാദാനേƒപി മുന്യാദീനാം യഥായോഗം

സംബന്ധഃതത്ര മുനിശ്ഛന്ദസി ഹോമതർപ്പണോ ച മന്ത്ര ഏവ. ദേവതാദീനി അന്യാന്യുഭയത്രാപി. സമ്പാതപാതസ്തുയത്രേ തദുപലക്ഷിതേഷു പ്രതികൃതി കുംഭശിലാപ്രതിമാഗുലികാതൈലഘൃതാദിഷു സംബദ്ധ്യതേ.ഏതാനി ദേവതോ പാസകസ്യ സ്ഥൂലരൂപതയോക്താനി.യേഷാം സൂക്ഷ്മരൂപം യഥാ- യദാഹു-
സ്യാത്മൈവ ദേവതാപ്രോക്താ മനോജ്ഞാ വിശ്വവിഗ്രഹാ
ന്യാസസ്തു ദൈവതാത്മത്വാത് സ്വാത്മനോ ദേഹകൽപ്പനാ
ജപസ്തന്മയതാരൂപഭാവനം സമൃഗീരിതം
പൂജാതുചഞ്ചലത്വേfപി തന്മയത്വാപ്രമത്തതാ
ഹോമോവിശ്വവികൽപ്പാനാമാത്മന്യസ്തമയോമതഃ
ഏഷാമന്യോന്യസമ്മേലഭാവനം തർപ്പണം സ്മൃതം
അഭിഷേകസ്തു വിദ്യാസ്യാദാത്മൈവ സ്വാശ്രയോ മഹാൻ.
പ്രയോഗാഃസ്യരൂപാധീനാം ഹേതോഃസ്വാത്മവിമർശനം
സന്ധ്യാസുഭജനംതാസാമാദിമദ്ധ്യാന്തവർജ്ജനം
മോഹാജ്ഞാനാദിദുഃസ്വാനാമാത്മത്യസ്തമയോദൃഢം ഇതി.

**<u>മലയാളഭാഷ്യം</u>**

മൃത്യുവെ ഭയന്ന് പണ്ട് ദേവന്മാർ ആത്മാവിനെ മറക്കാനായി കുട(ഛത്രം) രൂപത്തിലുള്ള ചന്ദ്രനെ സ്മരിച്ചു. ചന്ദ്രനാണ് ഛത്രം.(കുട) ആഛാദനം (ഛാദനം)ചെയ്യുന്ന മറ്റെല്ലാം വസ്ത്രമാണ്,ഉഛിഷ്ടമാണ്. മുമ്പ് ആത്മാവിനെ ഇപ്രകാരം ചന്ദ്രനാൽ ആഛാദനം ചെയ്ത് ദേവന്മാര് മൃത്യുവിനെ ജയിച്ചു. സർവ്വവും ചന്ദ്രനാല് ആഛാദിതമാണ്. ഇപ്രകാരം ചന്ദ്രനെന്ന ശബ്ദത്തിന്റെ ഉൽപ്പത്തി പറയുന്നു. ശബ്ദസൃഷ്ടി, അതിന്റെ അർത്ഥം,മുനി,ഛന്ദസ്സ് ,ദേവത, യന്ത്രമന്ത്രാദികളുടെ നിയമങ്ങൾ ഇവ സംഗ്രഹിക്കുന്നു. കർമ്മഫലദായിനി , കർമ്മഫലത്തെ നശിപ്പിച്ച് മുക്തി നൽകുന്നവള് എന്ന് (ചിഛക്തി)ശാരദയെന്ന ശബ്ദത്തിന് രണ്ടർത്ഥം പറഞ്ഞു. മുനി മന്ത്രദ്രഷ്ടാവായഋഷിയാണ്. ദേവനെ ആവരണം ചെയ്ത് സംരക്ഷിക്കുന്നതാണ് ഛന്ദസ്സ്. ശാസ്ത്രാനുസാരം ധർമ്മാ ർത്ഥകാമമോക്ഷസമ്പാദനത്തിനായി മാത്രം ഉപയോഗിക്കുന്നത് മന്ത്രപ്രയോഗം. ആർഷേയബ്രാഹ്മണം ,കാത്യായനശ്രൌതസൂത്രം ,യാജ്ഞവൽക്യസ്മൃതി എന്നി വയെ ഉദ്ധരിച്ച് മന്ത്രപ്രയോഗം ചെയ്യുന്ന വ്യക്തി ഇതെല്ലാം അറിഞ്ഞിരിക്കേ ണ്ടതിന്റെ ആവശ്യകത പറയുന്നു. വിഗ്രഹാരാധന ആത്മാരാധനയോടു കൂടി യതായിരിക്കണം. ആത്മാരാധനയാണ് പരമലക്ഷ്യം. തന്ത്രരാജനിൽ (അദ്ധ്യാ 35)നിന്ന് ആത്മാവാണ് ദേവത എന്ന ശ്ലോകം ഉദ്ധരിക്കുന്നു.ആത്മാവ് പ്രപ ഞ്ചം നിറഞ്ഞുനിൽക്കുന്നു ന്യാസം,ജപം,ഹോമം,പൂജ മുതലായ ക്രിയകൾ ആത്മാനുഭൂതിക്ക് വേണ്ടിയാണ്. മന്ത്രസാധന ഇല്ലാതിരുന്നാൽ ദൌർബ്ബല്യം കാരണം ആത്മസിദ്ധി ഉണ്ടാവുകയില്ല.

തത് എന്നത് ഗായത്രിയിലെ പ്രസിദ്ധശബ്ദമാണ്. ദൈവതം അതാതുമന്ത്രത്തി

ന്റെ ഉഛരിഷ്ടമാണ്. ഏതേതുമന്ത്രത്തിന്റെ ഉഛരിഷ്ടം ഏതേതുദൈവതയാണോ അതിന്റെ ആകാരം ഭവിക്കുന്നു. ആ ദേവത്വത്തെ ദേവത എന്നു പറയുന്നു. ദേവത എന്നത് വിനിയോഗത്തിനുവണ്ടിയുള്ള സ്വരൂപത്തിന്റെ ഉപലക്ഷണം മാത്രമാണ്. ജ്ഞാനം കൂടാതെ മന്ത്രജപം ചെയ്യുന്നത് വിനിയോഗത്തിൽ ദൌർബല്യം ദോഷമായി വരുത്തും. ദേവതാജ്ഞാനം മന്ത്രസാഫല്യത്തിന് അവശ്യം ആവശ്യമാണ്. ജ്ഞാനമില്ലാതെ വെറും ആചാരമായിട്ടു ചെയ്യുന്നത് അജ്ഞാനഗർത്തത്തില് പതിക്കുന്നതിന് ഇടവരുത്തും. അറിഞ്ഞു പ്രയോഗിച്ചാൽ സർവ്വശ്രേയസ്സും കിട്ടും. ജപം,തപം,ഹോമം,യജ്ഞം,ബ്രഹ്മചര്യം ഇവകളെക്കൊണ്ട് വീര്യവത്തരമായ ജ്ഞാനമുള്ളവർക്ക് വിദ്യാഫലം വളരെ വേഗം ലഭിക്കും. ആർഷമായ ഛന്ദഗാനങ്ങള് ബ്രാഹ്മണങ്ങളില് ദൈവതം (ദേവത) എന്നുതന്നെ അറിയപ്പെടുന്നു. ആഗമപ്രകാരം ഇത് സമ്മതമാണ്. യാജ്ഞവൽക്യനും കാത്യായനനും ഇതുതന്നെ പറഞ്ഞിട്ടുണ്ട്.ദേവതോപാസകർ ചെയ്യുന്ന സ്ഥൂലരൂപമായ ബാഹ്യാരാധനയുടെ പ്രയോഗങ്ങളാണ് ന്യാസം ജപം പൂജ ഹോമം തർപ്പണം അഭിഷേകം മുതലായവയെല്ലാം. ഇത് സാമാന്യജനങ്ങൾക്കെല്ലാം അറിയാം. അതിന്നെല്ലാം അതീതമാണ് ശാരദാദേവിയുടെ സൂക്ഷ്മരൂപം. അന്തരംഗമായ രഹസ്യശ്രീവിദ്യാതന്ത്രമാണിത്. ദുർല്ലഭം ചിലർക്കു മാത്രമേ ശാരദാദേവി(സരസ്വതി) അത് പ്രകാശിപ്പിച്ചു കൊടുക്കുകയുള്ളു.

സൂക്ഷ്മരൂപം- സ്വാത്മാവുതന്നെയാണ് മനോജ്ഞയും വിശ്വരൂപിണിയുമായ ദേവത. ആത്മദേവതയെ ആത്മത്വത്താൽ ആത്മാവിലും മനസ്സിലും ശരീരത്തിലും ന്യാസം ചെയ്യുക. ജപമെന്നാൽ അതിനോട് (ദേവതയോട്)തന്മയത .ഒന്നായി രൂപം സങ്കൽപ്പിച്ച് സ്തുതി,പൂജ ഇവ ചെയ്യുക. അപ്രമത്തതയാണ് തന്മയത്വം. ഹോമം വിശ്വവികൽപ്പങ്ങളെയെല്ലാം നീക്കലാണ്. പരസ്പരം സമ്മേളനഭാവം തർപ്പമം. അഭിഷേകം വിദ്യയാണ്. ആത്മാവ് മഹാൻ അഥവാ മഹത് എന്ന് പരാശ്രയം കൂടാതെ സ്വാശ്രയമായിരിക്കുന്നു. അതാണ് പ്രയോഗം. ആത്മവിമർശനമാണ് ആത്മാധീനഹേതുകം. ആദിമദ്ധ്യാന്തങ്ങളെന്ന വിഭജനത്തെ പൂർണ്ണമായി വർജ്ജിക്കുന്നതാണ് സന്ധ്യാഭജനം. മോഹം അജ്ഞാനം ഇവയിൽനിന്നുള്ള മോചനം തന്നെ മുക്തി.

6. നിർഗ്ഗുണാസഗുണാശ്ചേതി ശിവോജ്ഞേയഃസനാതനഃ
നിർഗ്ഗുണാ പ്രകൃതേരന്യഃസഗുണാഃ സകലഃസ്മൃതഃ

**<u>സംസ്കൃതഭാഷ്യം</u>**

സൃഷ്ടിംവക്തുമുപോധദ്യഃതമാഹ നിർഗ്ഗുണാ ഇതി. സനാതനോ നിത്യഃശിവോ നിർഗ്ഗുണഃസഗുണാശ്ച ജേഞേയഃആദ്യസ്യ സ്വരൂപമാഹ നിരിതി.
പ്രകൃതേരന്യഃ തത് സംബന്ധശൂന്യ ഷഡ്വാഏവാത്രപ്രാധാന്യേനോദ്ദേശ്യത്വാത്.

തേന സൂക്ഷ്മ ഇത്യർത്ഥഃഅത ഏവാന്യശബ്ദാർത്ഥാഭാവാത് ന പഞ്ചമീയം തഥാ സത്യനുവാദേപര്യവസാനം സ്യാദ്.യദുക്തം പ്രയോഗസാരേ-
നിത്യഃസർവ്വഗതഃസൂക്ഷ്മഃസദാനന്ദോനിരാമയഃ
വികാരരഹിതഃസാക്ഷീ ശിവോ ജ്ഞേയഃസനാതനാഃഇതി. നാരായണീയേപി-
നിഷ്ക്രിയം നിർഗ്ഗുണം ശാന്തമാനന്ദമജമവ്യയം
അജരാമരമവ്യക്തംഅജ്ഞേയംഅചലം ധ്രുവം
ജ്ഞാനാത്മകം പരം ബ്രഹ്മാസ്വസംവേദ്ധ്യാഹൃദിസ്ഥിതം
സത്യംബുദ്ധേഃപരം നിത്യം നിർമ്മലം നിഷ്കലം സ്മൃതം ഇതി
ദ്വിതീയസ്യ സ്വരൂപമാഹ യ ഇതി. സഗുണാഃസകലഃകലാപ്രകൃതിഃതത് സഹിതാസാംഖ്യമതേ സത് ചരജസ്തമസാം വ്യാപസ്ഥാ പ്രധാനാപരപര്യായ പ്രകൃതി. അത ഏവാ സഗുണാ ഇത്യുക്തി. വേദാന്ത നയേതു അവിദ്യാ. ശിവതന്ത്രേ ശക്തിഃഉക്തശ്ച നാരായണീയ,പ്രയോഗസാരയോഃ-
നഃശക്തിഭൂതഃസർവ്വേശോ ഭിന്നോബ്രഹ്മാദിമൂർത്തിഭി.കർത്താഭോക്താ ച സംഹർത്താ സകലഃസ ജഗന്മയഇതി.

**മലയാളഭാഷ്യം**

പതിമൂന്നാം ശ്ലോകംവരെ പര എന്ന ശബ്ദത്തെക്കുറിച്ചും പിന്നീട് പശ്യന്തി, മദ്ധ്യമ ഇവയെ കുറിച്ചും പരാമർശിക്കുന്നു. സനാതനമായ ശിവം നിർഗ്ഗുണമെന്നും സഗുണമെന്നും അറിയുന്നു. നിർഗ്ഗുണം പ്രകൃതിയിൽനിന്ന് അന്യമായ ബ്രഹ്മം. സഗുണം സകലം. നിർഗ്ഗുണം, നിത്യം സർവ്വഗതം, സൂക്ഷ്മം, സദാനന്ദം,നിരാമയം. വികാരരഹിതം,സാക്ഷിയായ ശിവം .പ്രയോഗസാരം ഇതു പറഞ്ഞിരിക്കുന്നു. നാരായണീയം അതിനെ നിഷ്ക്രിയം,ശാന്തം അജം ആനന്ദം, അവ്യയം,അജരം,അമരം,അവ്യക്തം,അജ്ഞേയം,അചലം,ധ്രുവം , ജ്ഞാനാത്മകം,പരബ്രഹ്മം സ്വസംവാദ്യമായി ഹൃദയത്തിൽ സ്ഥിതിചെയ്യുന്നതും ബുദ്ധിയെ കടന്നുനിൽക്കുന്നതുമായ സത്യം,നിത്യം,നിർമ്മലം എന്നു വിളിക്കുന്നു. രണ്ടാമത്തേത് സകല എന്നു വിളിക്കുന്ന കലാപ്രകൃതി. സാംഖ്യമതത്തിലെ സഗുണപ്രകൃതി. വേദാന്തത്തിലെ അവിദ്യ. ശിവതന്ത്രത്തിലെ ശക്തി. നാരായണീയത്തിലും പ്രയോഗസാരത്തിലും ഇതിനെ സകല, ജഗന്മയ എന്നു വിളിക്കുന്നു. ഈ സകലബ്രഹ്മത്തിൽനിന്ന് ഭിന്നമല്ല, പുരുഷൻ,ശിവൻ. കർത്താവും ഭോക്താവും സംഹർത്താവുമായി ത്രിവിധപ്രവർത്തികളോടെ ഇരിക്കുന്നത് സകലബ്രഹ്മമാണ്. ശക്തിയാണ് ത്രിഗുണാത്മകമാണ്.

7. സച്ചിദാനന്ദവിഭവാത് സകലാത് പരമേശ്വരാത്
ആസീഛക്തിസ്തതോ നാദോ നാദാദ് ബിന്ദുസമുദ്ഭവഃ

**സംസ്കൃതഭാഷ്യം**

സൃഷ്ടിമാഹ സദിതി.തസ്യാവിദ്യാശബലിതത്വേന ജഡത്വേ കഥം സൃഷ്ടികർത്തവ്യഃഇതി. ശങ്കാം വാരയിതി സച്ചിദാനന്ദവിഭവാദിതി. അനേനാവിദ്യോപഹിതത്വേfപി തസ്യ ന സ്വരൂപഹാനിരിത്യർത്ഥഃസകലാഢക്തിരാസീദിതി യോജനാം ശക്തിസഹിതാദേവ പുനഃശക്തി കഥമാസീദിതി ചേത് സത്യം. യാ അനാദിരൂപാചൈതന്യാദ്ധ്യാസേന മഹാപ്രലയോസൂക്ഷ്മാ സ്ഥിതാ തസ്യാ ഗുണാവൈഷമ്യാനുഗുണതയാ സാത്വികരാജസതാമസസൃഷ്ടവ്യപ്പഞ്ചകാര്യ സാധനേ ഉഢൂനാവസ്ഥത്വമേവ ഉപചാരാദുത്പ്പത്തിഃഇയഞ്ച സദുത്പത്തി വാദിസാംഖ്യമതമാശ്രിത്യഗ്രന്ഥകാരസ്യോക്തിരിതി ജ്ഞേയം. തദുക്തം പ്രയോഗസാരേ-

തസ്മാദ് വിനിർഗ്ഗതാനിത്യാസർവ്വഗാ വിശ്വസംഭവാ ഇതി.

വായവീയസംഹിതായാമപി-

ശിവേഢയാപരാശക്തിശിവതത്വൈകതാഗതാ

തത പരിസ്ഫുരത്യാദൌസർഗ്ഗതൈലംതിലാദിവ ഇതി. പഞ്ചരാത്രേപി-

ഏവമാലോക്യസർഗ്ഗാദൌ സച്ചിദാനന്ദരൂപിണീം

സമസ്തതത്വസംഗാത്മാസ്ഫൂർത്ത്യധിഷ്ഠാനരൂപിണീം.

വ്യക്താം കരോതി നിത്യാനാം പ്രകൃതീം പരമഃപുമാൻഇതി.

തസ്യാഏവനാദബിന്ദു സൃഷ്ട്യുപയോഗാവസ്ഥാരൂപൌ. തദുക്തം പ്രയോഗസാരേ-

നാദാത്മനാപ്രവൃദ്ധാ സാ നിരാമയപദോന്മുഖീ

ശിവോന്മുഖീ യഥാശക്തിഃപുംരൂപാ സാ തദാസ്മൃതാഃ

സൈവ സർഗ്ഗക്ഷമാ തേന ഇതി. ആചാര്യാസ്തുഃ-

സാ തത്വസംജ്ഞാ ചിന്മാത്രജ്യോതിഷഃസന്നിധേസ്തദാ

വിചികീർഷുഘനീഭൂതാ ക്വചിദ് ഭ്യോതി ബിന്ദുതാം. ഇതി.

അന്യത്രാപി- അഭിയുക്തപരാശക്തിരവിനാഭാവലക്ഷണാ

അഖണ്ഡപരചിഢക്തിവ്യാപ്താ ചിദ്രൂപിണീ വിഭുഃ

സമസ്തതത്വഭാവേനവിവർത്തഢാസമന്വിതാ

പ്രയാതിഃബിന്ദുഭാവഞ്ച ക്രിയാപ്രാധാന്യലക്ഷണാം ഇതി.

അത ഏവ വക്ഷ്യമാണാ ശൈവതത്വേഷു ശുദ്ധാനാം പഞ്ചാനാമേവ ഗ്രഹണാം .അത്ര യദ്ധ്യപ്യന്യൈ ഗ്രന്ഥകൃത്ഭി നാദാവസ്ഥാനോക്താ തഥാപി ഗ്രന്ഥകൃതാതാരസ്യസപ്താത്മകത്വം സൂചയിതുമേതദുക്തിഃകൃതാ.കാലം പ്രസ്തുവദ്ഭിരാചാര്യൈഃസൂചിതൈവ നാദാവസ്ഥാഃ യദാഹു- രവാത്മന്യോ കാലതത്വേ ഇതി .ഭുവനേശീസ്തുതാവപ്യാചാര്യാഃനമസ്തേ രവത്വേന തത്വാഭിധാനേ ഇതി.

<u>**മലയാളഭാഷ്യം**</u>

സച്ചിദാനന്ദത്തിൽനിന്ന് സകലമായ പരമേശ്വരി . ആ ശക്തിയിൽനിന്ന് നാദം, നാദത്തിൽനിന്ന് ബിന്ദു. ഇപ്രകാരമാണ് സൃഷ്ടിക്രമം. അവ്യക്തത്തിൽനിന്ന് സൃഷ്ടി വ്യക്തപ്രപഞ്ചമായി പ്രകാശിതമായി. നാദബിന്ദു നാദാത്മകമായി പ്രവൃദ്ധമായി. (വളർന്നു)നിരാമയപദമായ ശിവനിലേക്ക് ഉന്മുഖമായി. സർവ്വക്ഷമത കൈവരിച്ചു. (പ്രയോഗസാരം)തത്വസംജ്ഞയായ ചൈതന്യത്തിന്റെ ഏകമാത്ര-ചിന്മാത്ര-(unit of energy)ജ്യോതിസ്സുകളായി ഘനീഭൂതമായി ബിന്ദുക്കളെപ്പോലെ (dense point with mass)ശോഭിക്കാനാരംഭിച്ചു. ആദ്യബിന്ദുവിൽനിന്ന് നാദവും ബീജവും പിന്നെ ബിന്ദുവുമുണ്ടായി. ആ രണ്ടാമത്തെ ബിന്ദുവിൽനിന്ന് രൌദ്രിയും നാദത്തിൽനിന്ന് ജ്യേഷ്ഠയും ബീജത്തിൽനിന്ന് വാമവും ഉണ്ടായി. അവയിൽനിന്ന് രുദ്രബ്രഹ്മവിഷ്ണുക്കളും. ജ്ഞാനം ,ഇഛ,ക്രിയ(വഹ്നി, ഇന്ദു,അർക്കൻ)എന്നും ഇവർ അറിയപ്പെടുന്നു.




ആദ്യത്തെ ബിന്ദു സ്ഫോടം സംഭവിച്ച് രണ്ടായി പിളരുമ്പോൾ ശബ്ദം ജനിക്കുന്നു. അതിൽ ലിപികള് അവ്യക്തമാണ്. ഈ ആദിമശബ്ദത്തെ ശബ്ദബ്രഹ്മമെന്നു വിളിക്കുന്നു. അത് ജഡമല്ല. സർവ്വജീവജാലങ്ങളിലും അന്തര്യാമിയായിരിക്കുന്ന ചൈതന്യമാണ്. ഇത് പര എന്ന് അറിയപ്പെടുന്നു. പതിനാലാം ശ്ലോകത്തിൽ ഈ ശക്തി കുണ്ഡലിനീരൂപമാർജ്ജിച്ച് ജീവജീലങ്ങളില് അക്ഷരരൂപമായി വ്യക്തമാകുന്നത് പരാമർശിക്കുന്നു. പരാശക്തി അഭിവ്യക്തമായി. അഖണ്ഡപരചിഛക്തി ചിദ്രൂപിണിയും വിഭുവുമായി വ്യക്തമായി, വ്യാപ്തമായി( expanding universe)സമസ്തതത്വഭാവത്തിൽ വിവർത്തമായി. ബിന്ദുഭാവമായി സൃഷ്ടിക്കപ്പെട്ട പ്രപഞ്ചം ക്രിയാപ്രാധാന്യലക്ഷണമാണ്.

ശൈവതത്വത്തിൽ ശുദ്ധപഞ്ചകങ്ങളെ ഗ്രഹിക്കണം. അന്യഗ്രന്ഥകൃത്തുക്കളും നാദാവസ്ഥ സ്വീകരിച്ചിട്ടുണ്ടെങ്കിലും നാദത്തിന് സപ്താത്മകത്വം പറയുന്നുണ്ട്. നാദാവസ്ഥക്ക് രവിഭാവം(സൂര്യഭാവം)ഇവിടെ പറയുന്നു. രവിയുടെ ആത്മഭാവം കാലതത്വമാണ്. അതായത് സൂര്യാന്തർഗതമായ നാദപ്രകാശ പ്രസരത്തിന്റെ കാലപരമാണുവും നാദപരമാണുവും ഒന്നിച്ച് പ്രവർത്തിക്കുന്നു എന്ന അറിവാണിത്. ഭുവനേശീസ്തുതിയിൽ ആചാര്യന് ഭുവനേശ്വരിയെ നമസ്തേ രവത്വേന തത്വാഭിധാനേ എന്നു വിളിക്കുന്നു. രവത്വേന അഥവാ രവത്തോടുകൂടി, നാദത്തോടുകൂടി. രവി എന്നാൽ രവത്തോടുകൂടി (നാദത്തോടുകൂടി)സഞ്ചരിക്കുന്നവനാണ്, നാദത്തോടുകൂടിയ ഭാവലക്ഷണമുളളവനാണ്.സ്വരത്തോടു ചേർന്ന് സ്വരിക്കുന്നവൻ(സഞ്ചരിക്കുന്നവൻ)ആണ് സൂര്യൻ. സ്വരം തന്നെയാണ് സുവർണ്ണമെന്ന് ഛാന്ദോഗ്യം. (ശോഭിക്കുന്ന വർണ്ണങ്ങളാണ് സൂര്യശരീരവും ദേവീശരീരവും )

8. പരശക്തിമയഃസാക്ഷാത് ത്രിധാfസൌ ഭീയതേ പുനഃ
ബിന്ദുർന്നാദോബീജമിതി തസ്യഭേദാഃസമീരിതാഃ

9. ബിന്ദുഃശിവാത്മകോ ബീജം ശക്തിർന്നാദാസ്തയോർമ്മിഥഃ
സമവായഃസമാഖ്യാതഃസർവ്വാഗമവിശാരദൈഃ

10. രുദ്രൌബിന്ദോസ്തദോനാദാദ് ജ്യേഷ്ഠാബീജാദജായതഃ
വാമാതാഭ്യഃസമുത്പ്പന്നാ നാദബ്രഹ്മ രമാധിപാഃ

**<u>സംസ്കൃതഭാഷ്യം</u>**.

ഇഛാശക്ത്യാ(സത്യാ)ദിരൂപതയാ ബിന്ദൌസ്ത്രൈവിധ്യമാഹ പരേതി. സാക്ഷാദ് പരശക്തിമയഃഅതഃപഞ്ചാത്തദവസ്താത്മകത്വമേവോക്തം. അഥവാ പരഃശിവഃതന്മയഃശക്തിമയഃഏവമുഭയാത്മകഃബിന്ദുഃശിവാത്മക ഇതി വക്ഷ്യമാണത്വാത്. അസൌ ത്രിധാഭിധ്യതേ. ഏതൌ നാദബിന്ദുപ്രഥമോക്ത നാദബിന്ദുഭ്യാമന്യൌ തത് കാര്യരൂപൌജ്ഞേയൌ. തദുക്തം സബിന്ദുർഭവതിത്രിധാ ഇതി. ബിന്ദ്വാദേർഭേദതേരയസ്യ പരമ്പരാസ്വരൂപമാഹ ബിന്ദൂരിതി. ധർമ്മണാവുക്താ തത് സംബന്ധോവാച്യ ഇത്യഭിപ്രായേണ വ്യുത്ക്രമഃ ശക്ത്യുത്പത്ത്യനുരോധാത് പൂർവ്വത്ര തഥാക്രമഃസമവായഃ സംബന്ധിഃ ക്ഷോഭ്യക്ഷോഭകരൂപഃസൃഷ്ടിഹേതുഃഉക്തോfർത്ഥപ്രമാണമാഹ.സർവ്വാഗമവിശാരദൈരിതി. രൌദ്രീതി. തതസ്തസ്മാദ് ബിന്ദോരൌദ്രിയതസ്തസ്യ ശിവമയത്വം .അതോfന്വർത്ഥതാപി. നാദാത് ജ്യേഷ്ഠാ ഇതി മദ്ധ്യോച്ചരിതത്വേ തത്വേനാന്വർത്ഥത്വം ജ്ഞേയം. ബീജാത് വാമാ അജായതേതി സംബന്ധഃതസ്യ ശക്തിമയത്വാദന്വർത്ഥത്വം. തദുക്തം പ്രയോഗസാരേഃ-
ബിന്ദുഃശിവാത്മകസ്തത്തര ബീജം ശക്ത്യാത്മകം സ്മൃതം

തയോര്യോഗേ ഭവേന്നാദസ്തേഭ്യോ ജാതാസ്ത്രിശക്തയഃ
രൌദ്രീ ബിന്ദോഃസമുദ്ഭൂതാജ്യേഷ്ഠാ നാദാദജായതഃ
വാമാബീജാദഭൂഛക്തിസ്താഭ്യോ ദേവാസ്തയോഽഭവൻ ഇതി.

<u>മലയാളഭാഷ്യം</u>

പരാശക്തിയുടെ മൂന്നു ഭാവങ്ങളാണ് ബിന്ദുവും നാദവും ബീജവും. ബിന്ദു ശിവാത്മകം,ബീജം ശക്തി, നാദം അവയുടെ ഊർമ്മി അഥവാ തരംഗം. (waves of sound)ഇവയുടെ സമവായമായി ശക്തിയെ സർവ്വാഗമവിശാരദര് അറിയുന്നു. രൌദ്രം ബിന്ദു. അതിൽനിന്നു നാദം. പിന്നീട് ജ്യേഷ്ഠാബീജം നാദത്തിൽനിന്ന്. അതിന്റെ വാമഗതികൊണ്ട് രുദ്ര,വിഷ്ണു,ബ്രഹ്മാ മുതലായ ത്രിമൂർത്തിഭേദ മായി പിരിഞ്ഞു. ഇഛ സത്വരൂപത്തിൽ ബിന്ദുവില് ത്രിവിധം ഇരിക്കുന്നു. സാക്ഷാത് പരാശക്തിമയവും അതിന്റെ അഞ്ച് അവസ്ഥകളും . പരശിവൻ തന്മയമായും ശക്തിമയമായും ഉഭയാത്മകമായിരിക്കുന്നു. ബിന്ദു ശിവാത്മക മാണ്. നാദബിന്ദു മൂന്നായി ,ഈ മൂന്നു ബിന്ദുസ്വരൂപങ്ങളുടേയും പരമ്പര കളെ ജനിപ്പിച്ചു.ക്രമത്തിൽ ഇവയുടെ സമവായസംബന്ധങ്ങള് ,ക്ഷോഭ്യ ക്ഷോഭ്യകങ്ങൾ ഇവയാലാണ് പ്രപഞ്ചം ഉണ്ടായത്. ഈ ക്രിയകളാണ് സൃഷ്ടിഹേതു എന്ന് വളരെ ശാസ്ത്രീയമായിത്തന്നെയാണ് പതിനാലാം നൂറ്റാണ്ടിലുണ്ടായ ഈ ഭാഷ്യം പറഞ്ഞിരിക്കുന്നത്. ശക്തി അഥവാ ഊര്ജ്ജ ത്തിന്റെ ഉൽപ്പത്തിക്കുശേഷം സമവായസംബന്ധം ,ക്ഷോഭം( big bang) ,തുടർന്ന് അക്ഷോഭ്യമായ അവസ്ഥ ഇവ ആവർത്തിച്ച് വരികയും അപ്രകാരം പ്രപ ഞ്ചദ്രവ്യങ്ങളും ജീവജാലങ്ങളും സൃഷ്ടിക്കപ്പെടുകയും ചെയ്തതായി കണാ ദനും പറയുന്നുണ്ട്. ഇതുതന്നെ മീമാംസകരും സ്വീകരിക്കുന്നു. സർവ്വാഗമ വിശാരദരും ഈ ക്രമം അംഗീകരിച്ചതായി ലക്ഷ്ണണദേശികേന്ദ്രന്റെ മൂല ഗ്രന്ഥം പറയുന്നത് ശ്രദ്ധിക്കുക. ഇത് ഇപ്പോഴത്തെ ആധുനികശാസ്ത്രദൃഷ്ടി യിലും അംഗീകൃതമാണ്. രൌദ്രി ശിവമയമാണ്. മദ്ധ്യത്തിലുള്ള വിഷ്ണു(സൃഷ്ടിക്കും സംഹാരത്തിനുമിടയിലെ സ്ഥിതി)വിനെ നാദമാണെന്നും എല്ലാവരിലും വെച്ച് ജ്യേഷ്ഠസ്ഥാനത്ത് (ആദ്യം)ആണെന്നും പറയുന്നു. തമിഴിലും കപരവ(നാദം)മുതൽവന് (അഥവാ നാദാദി) എന്ന് വിഷ്ണുവിന് പേർ. ജ്യേഷ്ഠനായ വിഷ്ണുവിൽനിന്ന് വാമ അഥവാ ബീജരൂപമായ ശക്തി ജനിച്ചു എന്ന് പ്രയോഗസാരം പറയുന്നു.

11. സംജ്ഞാഇഛാക്രിയാത്മാനോവഹ്നീന്ദ്വർക്കസ്വരൂപിണാഃ
ഭിധ്യമാനാത് പരാത് ബിന്ദോരവ്യക്താത്മാ രവോഽഭവത്

<u>സംസ്കൃതഭാഷ്യം</u>

സംജ്ഞാനേ ഇതി. സംജ്ഞാനേ ഇഛാക്രിയേ തദാത്മാനഃതേന രുദ്രബ്രഹ്മ രമാധിപാഃക്രമേണാ ഇഛാശക്തി ക്രിയാശക്തി ജ്ഞാനശക്തിസ്വരൂപ കചചിത്

തേ ജ്ഞാനേഛേതി പാദഃസഃഅസാമ്പ്രദായിക ഏവ. ഏതേ, വഹ്നീന്ദ്വ
ർക്കസ്വരൂപിണോ രുദ്രബ്രഹ്മരമാധിപഃ ശബ്ദസൃഷ്ട്യന്തർഗ്ഗതഃ നിരോധികാ
ർദ്ധേന്ദുബിന്ദുരൂപാഃശക്തേരേവാവസ്ഥാവിശേഷാ ജ്ഞേയാഃ ഏഷാമിഛാ
ക്രിയാജ്ഞാനാത്മകത്വം ശക്തിത ഉത്പ്ന്നത്വാത്. വക്ഷ്യതി ച ഇഛാജ്ഞാന
ക്രിയാത്മാƒസൌ ഇതി. ഈശ്വരപ്രത്യഭിജ്ഞായാമപിഃ-
യത ഇഛന്തി തജ്ജ്ഞാതം കർത്തും വാ സ്വേഛയാ ക്രിയാഃ
അനന്തരം ഹി തത്കാര്യജ്ഞാനദര്ശനശക്തതാ
ജ്ഞാനശക്തിസ്തദർത്ഥം ഹി യോƒസൌസ്ഥൂലഃസമുദ്യമഃ
സാ ക്രിയാശക്തിരുദിതാ തതസർവ്വം ജഗത്പരം ഇതി. യതഃപുരസ്തേഷാം
വക്ഷ്യമാണത്വാത് തതോ രുദ്രസമുദ്ഭവസ്തതോവിഷ്ണുസ്തദോ ബ്രഹ്മാ
ഇതി. അന്യഥാ പൂർവ്വാപരവിരോധോƒപി സ്യാത്. യതോ ഗ്രന്ഥകൃത് തസ്യാം
സൂര്യേന്ദുപാവകാത് പ്രണവസ്യ ത്രിഭിർവ്വർണ്ണോരിതിവക്ഷ്യതി.തത്ര
പ്രണവാംശം അകാരോകാരമകാരാ ബ്രഹ്മവിഷ്ണുരുദ്രാത്മകാഃ അകാരാത്
ബ്രഹ്മണോത്പന്നാ ഇത്യാദിർവ്വക്ഷ്യമാണാത്യാത്. ആഗമാന്തരേഷു-
ബ്രഹ്മവിഷ്ണൈശ്വരാസ്തത്തന്മണ്ഡലേഷു.വ്യവസ്ഥിതാഃഇതി
തേന തത്ര സൂര്യരൂപാഃഅകാരോ ബ്രഹ്മാ അത്ര ച സൂര്യരൂപോ
വിഷ്ണുരിതിഃഅതോ വക്ഷ്യമാണാ ക്രമോƒർത്ഥസൃഷ്ട്യാനുസാരേണാനു
സന്ധ്യേയഃ ഗ്രന്ഥകൃത്ഛഃവക്ഷ്യതി-
ശബ്ദാർത്ഥാഭാവിഭുവനം സൃജദിന്ദുരൂപായാ തദ് ബിഭ്രതി
പുനരർക്കതനുഃസ്വശക്ത്യാ ബ്രഹ്മാത്മികാ ഹരതി തത് സകലം യുഗാന്തേ താം
ശാരദാം മനസി ജാതു ന വിസ്മരാമി. ഇതി. ഗോരക്ഷസംഹിതായാമപി-
ഇഛാക്രിയാതഥാ ജ്ഞാനം ഗൌരീബ്രാഹ്മീതു വൈഷ്ണവീ
ത്രിധാഃശക്തിഃസ്ഥിതം യത്ര തത്പരം ജ്യൌതിരോമിതി.
ആചാര്യ അപിഃ-
ആദ്യൈസ്ത്രിഭേദൈസ്തപനാന്തികൈര്യത് ഇതി. ശബ്ദബ്രഹ്മണാ ഉത്പത്തി
മാഹ വധ്യമാനാദിതി. പരാദ് ബിന്ദൌരിത്യനേന ശക്ത്യവസ്ഥാ രൂപോ യഃ
പ്രഥമോ ബിന്ദുസ്തസ്മാദവ്യക്താത്മാ വർണ്ണാദിവിശേഷരഹിതോ യഃപ്രഥമോ
ബിന്ദുസ്തസ്മാദവ്യക്താത്മാ വർണ്ണാദിവിശേഷരഹിതോƒഖണ്ഡോ നാദമാത്ര
ഉൽപ്പന്നഃ

<u>**മലയാളഭാഷ്യം**</u>

ഇഛ,ക്രിയ മുതലായ ശക്തികളുടെ ആത്മഭാവത്താൽ,അതിന്റെ സംജ്ഞാനം നേടുമ്പോള്,അഗ്നി,ഇന്ദു,സൂര്യന് മുതലായ സ്വരൂപമായി.ഈ ആകാശതേജോ രൂപങ്ങൾ പിണ്ഡീകൃതമായി. ത്രിമൂർത്തികളാണ് ഇഛാക്രിയാജ്ഞാനശക്തി കൾ. അവയുടെ പ്രതീകമായി അഗ്നി,ചന്ദ്ര,സൂര്യന്മാരും അവരുടെ

വംശജരായ ജനതയും ഉണ്ടായി. (ഇന്ത്യയിലെ ജനത ഇവരുടെ പരമ്പര എന്ന് വിശ്വാസം.) സർവ്വം ശക്തി(എനർജി)യുടെ അവസ്ഥാവിശേഷമാകയാലാണ് ഈ സങ്കൽപ്പം. പ്രണവത്തിന്റെ മൂന്നുവർണ്ണാക്ഷരങ്ങളാണ് ത്രിമൂർത്തികളും അവരുടെ ശക്തികളും.അ ബ്രഹ്മാവ്. ഉ വിഷ്ണു മ രുദ്ര എന്ന് ഇവിടെ കാണുന്നു. മറ്റെല്ലാ ഗ്രന്ഥങ്ങളിലും അകാരം മഹാവിഷ്ണുവായ പരബ്രഹ്മമാണ്. ഈശ്വരപ്രത്യഭിജ്ഞയില് ഏത് ഇച്ഛിക്കുന്നുവോ സ്വേച്ഛയായ ക്രിയയാൽ അത് അറിയപ്പെടുന്നു. പിന്നീട് ഏത് ഇച്ഛിക്കുന്നുവോ അതിന്റെ ജ്ഞാന ത്താൽ ദർശലക്ഷമത)ദാർശനികത) കൈവരുന്നു. ജ്ഞാനശക്തിയാൽ സ്ഥൂല മായ ഉദ്യമങ്ങൾക്ക് മനുഷ്യന് മുതിരുന്നു. ഇതിനെ ക്രിയാശക്തി എന്നു വിളിക്കുന്നു. ക്രിയാശക്തി അഥവാ ക്രിയകൾ മുഴുവനും ലോകകാര്യ സംബന്ധികളാണ്.

അകാരം വിഷ്ണു-സൂര്യനാരായണന്റെ വിഷ്ണുരൂപം(ഭൂമിയുടെ ഭര്ത്യ രൂപം).നാദബ്രഹ്മത്തിന്റെ ആദ്യാക്ഷരം . സംഘകാലകൃതികളിലെ വിഷ്ണു കുരവൈമുതൽവനാണ്. (നാദത്തിന്റെ ആദിനാഥൻ)അന്നം,ഔഷധി,അമൃതജലം, ശബ്ദാർത്ഥരൂപസൃഷ്ടി(കലാസൃഷ്ടി) എന്നിവ ഇന്ദുകിരണരൂപമാണ്. ചന്ദ്രനാണ്. സകലവും സൃഷ്ടിച്ചുരക്ഷിച്ച് ഹരിക്കുന്ന( സംഹരിക്കുന്ന)ശക്തിയിൽ ത്രിമൂർത്തിശക്തികളും ഒന്നിച്ചിരിക്കുന്നതിനാല് അവളുടെ രഹസ്യനാമം ഹ്രീം എന്നാമ്. ഇതേ വർണ്ണാക്ഷരമാണ് ഹരി,ഹര,വിരിഞ്ചന്മാരിലുമുള്ളത്. ഗോരക്ഷസംഹിതയിൽ ഇച്ഛാജ്ഞാനക്രിയാശക്തികളെ ഗൌരി,ബ്രാഹ്മി,വൈഷ്ണവി എന്നു വിളിക്കുന്നു. ഈ ത്രിവിധശക്തികളുടെ സ്ഥാനത്തിനും പരമാണ് ജ്യോതിസ്വരൂപിണിയായ പരാശക്തിയുടെ ഓങ്കാരപ്രണവരൂപം. പരബിന്ദുവിൽനിന്നുണ്ടായ പ്രഥമബിന്ദു അവ്യക്താത്മമാണ്. വർണ്ണാദിവിശേഷരഹിതവും അഖണ്ഡവുമാണ്. അതിൽ,നാദമാത്ര(unit of sound )മാത്രം ഉൽപ്പന്നമായിരിക്കുന്നു.

12. ശബ്ദബ്രഹ്മേദിതംപ്രാഹുഃസർവ്വഗമപി ശാരദാഃ
ശബ്ദബ്രഹ്മേതിശബ്ദാർത്ഥശബ്ദമിത്യപരേ ജഗുഃ

13. നഹിതേഷാംതഥോഃസിദ്ധിർജ്ജഡത്വാദുഭയോരപി
ചൈതന്യം സർവ്വഭൂതാനാം ശബ്ദബ്രഹ്മേതി മേ മതി.

**<u>സംസ്കൃതഭാഷ്യം</u>**

തത്സ്വരൂപമാഹ ശബ്ദേതി.
സർവ്വാഗമവിശാരദാഃസർവ്വശ്രുത്യർത്ഥവിദഃതദുക്തമാചാര്യഃ-
സ രവഃ ശ്രുതിസമ്പന്നൈഃശബ്ദബ്രഹ്മേതികഥ്യതേ ഇതി.
സൃഷ്ട്യുന്മുഖപരമശിവപ്രഥമോല്ലാസമാത്രം അഖണ്ഡോഽവ്യക്തോനാദബിന്ദുമയ
ഏവ വ്യാപകോ ബ്രഹ്മാത്മകഃശബ്ദഃശബ്ദബ്രഹ്മേത്യർത്ഥഃ ഉക്തഞ്ച-
ക്രിയാശക്തിപ്രധാനായാഃശബ്ദഃശബ്ദാർത്ഥകാരണാം

പ്രകൃതോർവ്വിന്ദുരൂപിണ്യാഃശബ്ദബ്രഹ്മ്ഭവത്പരം
അഥാന്തരസ്ഫോടവാദിമതം ജാതിവ്യക്തിസ്പോടാത്മകം വാ
ബ്രാഹ്മസ്ഫോടമതഞ്ച ദൂഷയിതുമുപക്രമതേ ശബ്ദേതി. ഏകേ
ആചാര്യാഃശബ്ദാർത്ഥമാന്തരസ്ഫോടം ശബ്ദബ്രഹ്മേത്യാഹുഃയഥാഹി-
നിരംശംഏവാഭിന്നോ നിത്യോ ബോധസ്വഭാവാഃശബ്ദാർത്ഥമയ
ആന്തരഃസ്ഫോടഃഇതി.
അപരേവൈയാകരണാഃപൂർവ്വപൂർവ്വവർണ്ണോച്ചാരണാദവ്യക്തം തത്തദ്
പദസംസ്കാരസഹായചരമപദഗ്രഹണോയുക്തം വാക്യസ്ഫോടലക്ഷണാം
ശബ്ദമഖണ്ഡൌകാര്യപ്രകാശകം ശബ്ദബ്രഹ്മേത്യുച്യതേ തദാബ്രഹ്മപദവാച്യത്വം
നോപപദ്യതേ .യതഃസച്ചിദാനന്ദരൂപോബ്രഹ്മപദാർത്ഥഃതൌ ച ജഡൌ.തദുക്തം
അനാദിനിധനംബ്രഹ്മശബ്ദതത്വം യദക്ഷരം
വിവർത്തതേഽർത്ഥഭാവേന പ്രക്രിയാജഗതോ യതഃ ഇതി. അന്യത്രാപി
ശബ്ദബ്രഹ്മേദ് ശബ്ദാവഗമ്യമർത്ഥം വിദുർബ്ബുധഃ
സ്വതോഽർത്ഥാനവബോദത്വാത് പ്രോക്തോനൈതാദൃശോരവഃ
സതുസർവ്വത്രസംസ്യൂതോ ജാതേഭൂതാകരേ പുനഃ
ആവിർഭവതി ദേഹേഷുപ്രാണിനാമർത്ഥവിസ്തൃതഃ ഇതി.
തേന സർവ്വാഗമവിശാരദാ ഇത്യനേന സഹൈകവാക്യതൈ വാസ്യതദിന്ദു
രൂപരവസ്യൈവ സർവ്വശരീരേഷ്വാവിർഭൂതത്വേനവക്ഷ്യമാണാത്വാത്. യദുക്തം
പ്രയോഗസാരേ-
സോന്തരാത്മാ തദാ ദേവീ നാദാത്മാനദതേസ്വയം
തഥാസംസ്ഥാനഭേദേന സ ഭൂയോവർണ്ണതാം ഗതഃ
വായുനാപ്രേര്യമാണൌഽസൌ പിണ്ഡാത് വ്യക്തിം പ്രയാസ്യതി ഇതി.
കേചിത് ശബ്ദബ്രഹ്മേതി ശബ്ദസ്യാർത്ഥം ശബ്ദമേവാഹുരിതിയോജനാം കൃത്വാം
സർവ്വാഗമവിശാരദാ ഇത്യേകഃപക്ഷഃഅപരേ ബിന്ദുരിതി ദ്വിതീയഃ തയോ
ർദ്ദൂഷണാമിത്യാഹു. തന്നഃജഡത്വാദിതി ഹേതുഃപ്രഥമപക്ഷേ ന സംഭവിതി.
ആചാര്യമതവിരോധത്വാപദ്യേനഃ തേന സർവ്വാഗമവിശാരദാ ഇത്യയമേവ
പക്ഷേകഗ്രന്ഥകൃദ്വിമതഇതി.

**മലയാളഭാഷ്യം**

സർവ്വാഗമവിശാരദര് അതിനെ ശബ്ദബ്രഹ്മമെന്നു വിളിക്കുന്നു. സർവ്വഭൂതങ്ങ ളിലുമിരിക്കുന്ന ചൈതന്യമാണ് ശബ്ദബ്രഹ്മം.അതില്ലാത്ത പക്ഷം ജഡത്വം മാ ത്രമേ ഉണ്ടാവൂ. (ശവം)അതിന്റെ സ്വരൂപം ശബ്ദമാണെന്ന് വേദജ്ഞർ പറ യുന്നു. ആചാര്യനും രവം ഉള്ളതും ശ്രുതിസമ്പന്നവുമായതിനെയാണ് ശബ്ദ ബ്രഹ്മമെന്നു പറഞ്ഞിരിക്കുന്നത്. ക്രിയാശക്തിപ്രധാനമാണ് ശബ്ദം. ശബ്ദമാണ് അർത്ഥത്തിന കാരണം. ശബ്ദാർത്ഥരൂപമായ സർവ്വപ്രപഞ്ചവും ശബ്ദബ്രഹ്മ ത്തിൽനിന്നുണ്ടായി. പ്രകൃതി(സർവ്വപ്രപഞ്ചവും)അഥവാ ഈ അണ്ഡകടാഹം

മുഴുവനും ബിന്ദുവാണ്. അതിലെ നാദങ്ങളല്ല, ആ പ്രപഞ്ചസൃഷ്ടിക്കും കാര ണമായ ,അതിന്നും പരമായ നാദമാണ് ശബ്ദബ്രഹ്മം. അതിസൂക്ഷ്മനാദതരം ഗങ്ങളാണത്. വ്യക്തിയുടെ ആന്തരബോധത്തിലുണ്ടാവുന്ന സ്ഫോടരൂപമായ ശബ്ദാർത്ഥജ്ഞാനത്തേയും ശബ്ദബ്രഹ്മമെന്നു പറയുന്നുണ്ട്. ഇത് പ്രപഞ്ചകാര ണമായി ബ്രഹ്മഹൃദയത്തിൽ നടക്കുന്ന നാദസ്ഫോടത്തിന്റെ ഒരു ചെറിയ പതിപ്പും ആവർത്തനവുമാണ്. നിരംശമായി (യൂണിറ്റുകളായി വേർതിരി ക്കാനാവാതെ)അഭിന്നവും നിത്യവുമായി,ബോധസ്വഭാവമായിട്ടാണ് ശബ്ദാർത്ഥ മയമായ ആന്തരസ്ഫോടം ഋഷികവിയുടെ ഉള്ളിൽ സംഭവിക്കുന്നത്. വൈയാ കരണന്മാർ ഇതിനെ മറ്റൊരു വിധത്തിലാണ് വ്യാഖ്യാനിക്കുന്നത്. ആദ്യമാദ്യം ഉച്ചരിക്കപ്പെട്ട വർണ്ണങ്ങളാല് ക്രമേണ അഭിവ്യക്തമായി,അതാത് പദസംസ്കാ രസഹായം കൊണ്ട് അവസാനപദത്തെ ഗ്രഹിക്കാൻ ശ്രമിക്കുന്നതാണ് വാക്യ സ്ഫോടലക്ഷണം. ശബ്ദം അഖണ്ഡമാണ്. കാര്യത്തെ പ്രകാശിപ്പിക്കുന്ന കാരണ മാണ്. എങ്കിൽ അതിനെ ശബ്ദബ്രഹ്മമെന്ന് വിളിക്കും .ഏകം,നിത്യം, വാക്യ ത്തിൽ വ്യംഗ്യമായി അഖണ്ഡമായിരുന്ന് ആ ആന്തരമായ സ്ഫോടത്താല് വ്യ ക്തിസ്ഫോടം(ഒരു വ്യക്തിക്കു വെളിപ്പെടുന്നത്) ,ജാതിസ്ഫോടം (മനുഷ്യജാതി ക്കു മുഴുവനും അല്ലെങ്കിൽ ഒരു പ്രത്യേകഭൂഭാഗത്തെ മനുഷ്യർക്കു മുഴുവ നും വെളിപ്പെടുന്നത്)എന്നിങ്ങനെ ബഹിർരൂപമായി ഭാസിക്കുന്ന (ഭാഷിക്കു ന്നത് ഭാഷ) എന്ന് സ്ഫോടവാദിമതം.ബ്രഹ്മത്തിൽനിന്ന് സ്ഫോടംകൊണ്ട് അണ്ഡകടാഹവും ജ്യോതിസ്സുകളുമുൾപ്പെടെ സർവ്വപ്രപഞ്ചവും ഉണ്ടായതു പോലെ വൈയാകരണന്മാർ ഭാഷയുടെ ഉൽപ്പത്തി ദർശിച്ചു. ബ്രഹ്മം അനാ ദിനിധനമാണ്. ശബ്ദബ്രഹ്മതത്വം അതിന്റെ അക്ഷരം. അതിന്റെ അർത്ഥഭാവ ത്തിലുള്ള വ്യാവർത്തി (വിവർത്തം)എന്ന പ്രക്രിയയാണ് ജഗത്ത്. ശബ്ദബ്രഹ്മ ത്തെ ശബ്ദത്താൽ മാത്രമേ അധിഗമിക്കാനാവൂ. അത് പ്രാണികളുടെ ദേഹത്തി ല് (മനുഷ്യശരീരത്തിൽ)അർത്ഥവിസ്തൃതിയോടെ വീണ്ടും വീണ്ടും അവതരി ക്കുന്നു. സ്വന്തം അന്തരാത്മാവിൽ നാദാത്മാവായി ദേവി നൃത്തം ചെയ്യുന്നു. സ്ഥാനഭേദംകൊണ്ട് വർണ്ണഭേദവും രൂപഭേദവും വരുന്നുണ്ട്. ഇക്കാണുന്ന സർവ്വചരാചരങ്ങളും ആ പ്രാണശക്തിയാല് പ്രേരിതമായി പ്രവർത്തിക്കുന്നു. ശബ്ദബ്രഹ്മമെന്ന ശബ്ദത്തിന് ശബ്ദമെന്നുതന്നെയാണ് അർത്ഥം. ഇതിനെ ചിലർ നാദമെന്നും ച്ലർ ബിന്ദു എന്നും വിളിക്കുന്നു. നാദമെന്നുവിളിച്ചാൽ ജഡത്വ മെന്ന ദോഷം വരില്ല. ബിന്ദു എന്നു വിളിച്ചാൽ ചില ദ്രവ്യങ്ങളില് ജഡത്വ ദോഷം വരും.

14 തത്പ്രാപ്യകുണ്ഡലീരൂപം പ്രാണിനാം ദേഹമദ്ധ്യഗം
വർണ്ണാത്മനാഽവിർഭവതി ഗദ്യപദ്യാദിഭേദതഃ

15.അഥ വിന്ദ്വാത്മനഃശംഭോഃകാലബന്ധോഃകലാത്മനഃ
അജായതജഗത്സാക്ഷീ സർവ്വവ്യാപി സദാശിവഃ

16.സദാശിവാദ്ഭവേദീശസ്തതോരുദ്രസമുദ്ഭവഃ

**സംസ്കൃതഭാഷ്യം**

ഏവംപരാം താം ശബ്ദസൃഷ്ടിമുക്താ സാമാന്യതാഃസമാപയതിതത്പ്രാപ്യേതി. പ്രാണിനാം ദേഹമദ്ധ്യേഗം കുണ്ഡലീരൂപം കുണ്ഡലിനീസ്വരൂപം തച്ചൈതന്യം

ഗദ്യാപദ്യാഭിഭേദതോ വർണ്ണാത്മനാആവിർഭവതീതി സംബന്ധഃകിം കൃത്വാ. പ്രാപ്യകണ്ഠാദികരണാനീതി ശേഷഃഅത ഏവവക്ഷ്യമാണാ സൃഷ്ടിഃകുണ്ഡലിനീ ഇതിജ്ഞേയം. ഏവം പ്രാധാന്യദ്ധ്യോതനായ പ്രഥമോദ്ദിഷ്ടാം പരാം താം ശബ്ദസൃഷ്ടിമുക്താ പശ്യന്താദിനാം ശരീരസൃഷ്ടിവ്യതിരേകേണാവക്തുമശക്യ ത്വാത് താം വക്തുമർത്ഥസൃഷ്ടിമാരംഭതേ അഥേതി. കലാമായം തദാത്മനാ ഇത്യുഭയത്രകാര്യൈകാരണോപചാരാത്.തദുക്തം.സർവ്വജ്ഞാദിഗുണാപേർത്ഥമ ഭിന്നാമാത്മനോഃസദാ. ഇതി.യദാ കലാനിവൃത്ത്യാദ്യാഃ അധിഷ്ഠാതൃസദാശിവാ ദീനാം പ്രാതിലോമ്യേയോത്പാദികാഃതദാത്മനാഃകാലബന്ധോരിതി. അനാദ്യന്തേ കാലസൃഷ്ടിരൂപകാലസഹായാ നാദാത്മന ഇത്യര്ത്ഥഃശംഭോഃപരമശിവാത് സൃഷ്ടിസ്ഥിതിധ്വംസനിഗ്രഹകാര്യപഞ്ചകകർത്താ അത ഏവ ജഗന്നിർമ്മാണ ബീജരൂപോ ജഗദ്സാക്ഷിസദാശിവോജാതഃഅഥ ച കാലബന്ധോഃഅത ഏവ കാലാത്മന ഇതിഹേതും ഹേതുമദ് ഭാവേന യോജനാഃ സാതു കാലാത്മനാ സമ്യക്ജ്ഞായതേ സദാ ഇതി ആചാര്യോക്തോ അനേന വിശേഷണാദ്വയേന പ്രകൃതേഃകാലസ്യ മഹാപ്രലയേഽപ്യവസ്ഥാനമുക്തം അത ഏവ അനയോരാപേക്ഷകനിത്യയാ.സ്വതോനിത്യത്വം പുരുഷസ്യൈവ. സർവ്വ വിനാശസ്യ പുരുഷവേധിത്വാദന്യഥാഽനവസ്ഥാനാദിത്യാദിയുക്തിഃദ്രഷ്ടവ്യാ. അഥ ച കാലബന്ധോരിതി ബന്ധുശബ്ദേന കാലസ്യ നിമിത്തത്ത്വം സൂചിതം.
യദാഹു- ലവാദിപ്രലയാന്തോഽയംതമഃശക്തിവിജൃംഭിതഃ
നിമിത്തഭൂതഃകാലോഽയംഭാവാനാം ജന്മനാശയോഃഇതി. അന്യത്രാപി-
അനാദിർഗവാൻകാലോനാന്തോഽസ്യദ്വിജവിദ്യതേ
അവ്യുഛിന്നാസ്തതസ്ത്വേ തേ സർഗ്ഗസ്ഥിത്യന്തസംയമാ ഇതി.
കാലബന്ധോരിത്യനേന അപരോലവാദിപ്രലയാന്തഃകാലോഽപിസൂചിതഃതേനൈവ പരകാലസ്യോക്തത്വാത് .സ ച -
നലിനീപത്രസംഹത്യാം സൂക്ഷ്മസൂച്യഭിവേധനേ
ദലേദലേതു യഃകാലഃസ കാലോ ലവസംജ്ഞകഃ
ലവൈത്രുടിഃസ്യാത് ത്രിംശദ് ഭി ഇത്യാദിനാ.
ത വായുർമ്മമഗ്നിവാസഃകാലേനൈവ പ്രചോദ്യതേ.ഇത്യന്തേന ഗ്രന്ഥസന്ദർഭ ണാചാര്യൈഃവിവേചിതാഃഅസ്മാഭിസ്തു ഗ്രന്ഥഗൌരവയോത് നോക്തഃഅന്യേ ത്വേവം വ്യാചക്ഷതേ കാലബന്ധോഃകാലാത്മനഃകശ്ചലശ്ചഇതി പ്രത്യാഹാരാണി വ്യഞ്ജനാനി ഗൃഹീതാനി. അശ്യേത്യനേന സ്വരാഅപി ഗൃഹീതാഃതദാത്മന ഇതി. അന്യേത്വന്യയാവ്യാചക്ഷതേ. കശ്ചലക്ശ ആത്മാ ദീർഘകാരഃചതുർണ്ണാ മാതമനാം ചതുർത്ഥ ഇത്യുക്തേ ഃകാലശബ്ദേനാർക്കസ്തേന മഃയദ്വാ കാലശ ബ്ദേന മഹാകാലോമകാരസ്യരുദ്രമൂർത്തിർഗൃഹീതാ. ഭീമദാഭീമസേനഇതിവത്. തേനമകാരഃഏവം മിലിത്വാകാമബീജമുധ്ദൃതം. തസ്മാദിത്യക്തം ഭവതി.തസ്യ ജഗന്മൂലത്വാദ് ശംഭോഃ
ഭ്രമന്തംയോന്യന്തഃസ്ഫുരദരുണാബന്ധൂകകുസുമ-
പ്രഭംകാമംധ്യായേജ്ജഠരശശഭൃതകൊടിശിഖരം
ഇത്യാദിനാശരീരേ മൂലാധാരേ തേജസ്ത്രയരൂപസ്യ തസ്യൈവോക്തത്വാത് ശക്തിരൂപത്വാച്ച ബിന്ദ്വാത്മനാ ഇതി തദുക്തം
വിശ്വംഭൂതേന്ദ്രിയാന്തഃകരണാമയമിന്ദ്വഗ്നിരൂപം സമസ്തം വർണ്ണോ തമൈതത് പ്രധാനേ കലനയനമയെബീജരൂപേക്രമേണാ

നീത്വാതാം പുംസിബിന്ദ്വാത്മനതമപിതപാത്മന്യയോ കാലതതേ
തംവൈശക്ത്യൌ ചിദാത്മന്യപിനയതു ച താം കേവലേധാമ്നിശാന്തേ ഇതി.
അന്യേതു- ശംഭോഃഹകാരാത് കലാഗ്ന്യൈധ്വന്ദുരാത്മാ ഈകാരഃബിന്ദുഃബിന്ദുരേവ
കാലോഗ്നി. പ്രലയേ സർവ്വവിനാശകത്വാത് ഏവം മായാബീജമുദ്ധൃതം
.തസ്മാദിത്യുക്തം അസ്യ ജഗന്മൂലബീജഭൂതത്വം പ്രസിദ്ധമേവ. ഇദഞ്ച
വ്യാഖ്യാനമാചാര്യചരണായ സമ്മതമിതി-തദുക്തമാചാര്യൈഃ-
സ്വാമിൻപ്രസീദ വിശേശ കേവലം കേന ഭാവിതാഃ
കിംമൂലാഃകിംക്രിയാഃസർവ്വമസ്മഭ്യം വക്തുമർഹസം
ഇതിപൃഛപരംജ്യോതിരൂപാ ച പ്രമിതാക്ഷരം
ഇത്യസ്യ പദ്യസ്യ വ്യാഖ്യാനേ പദ്മപാദാചാര്യൈർവ്യാഖ്യാനം -സർവ്വേശ്വര
ഉപാദാനാധികം സംഗ്രഹേണോക്തവാൻ ഇത്യാഹ- ഇതി പൃഛ ഇതി.
പ്രകർഷേണാമീയതേജ്ഞായതേ ഇതി പ്രമിതാപ്രകൃതിഃപ്രമിതോതി ജാനാതീതി
പ്രമിതഃപുരുഷഃപ്രമിനോതി പരിഛിനത്തീതി പ്രമിതഃകാലഃതേഷാം
പ്രമിതാനാം വാചകമക്ഷരം തദഭിന്നം പ്രമിതാക്ഷരം പരാവാക് സതത്വം
ഹകാര ഇത്യർത്ഥഃ തസ്യ ബീജബിന്ദുനാദരൂപേണാ പ്രകൃത്യാദിവാചകത്വം
ദ്രഷ്ടവ്യം .ഏതേന
ഇത്യുത്തരമുവാച്യേത്യർത്ഥഃസംഗ്രഹേണോക്തസ്യാപ്രതിപത്തിമാലക്ഷ്യതദേവ
വിവൃണോതി- യൂയമക്ഷരമഭ്യുതാഃസൃഷ്ടിസ്ഥിത്യന്തഹേതവ ഇതി.
അക്ഷരശ്രുതേ വേതിവ്യുത്പത്ത്യാ അക്ഷരാത് സംഭവതീഹ വിശ്വം
ഇത്യാദിനാ. തേഷാമിതി. ശബ്ദസ്യഷ്ട്യൌ തേഷാമുദ്ഭവ ഉക്ത ഏവ.
തേഷാമേവം സമുദ്ഭവഃഅർത്ഥസൃഷ്ടാവിത്യർത്ഥഃ

**മലയാളം ഭാഷ്യം**

ശബ്ദബ്രഹ്മമെന്ന ശബ്ദത്തിന് ശബ്ദമെന്നുതന്നെ അർത്ഥം.ഇതിനെ ചിലര് നാദമെന്നും ചിലർ ബിന്ദുവെന്നും വിളിക്കുന്നു.നാദമെന്നുവിളിച്ചാൽ ജഡത്വദോഷംവരില്ല.ബിന്ദുവെന്നുവിളിച്ചാൽ അതു വന്നേക്കാം. നാദം പ്രാണിശരീരത്തിൽ മദ്ധ്യഭാഗത്തുനിന്ന് കുണ്ഡലിനീരൂപത്തില് കാണുന്നു. വർണ്ണാത്മകമായി ആവിർഭവിച്ച് ഗദ്യപദ്യാദികളുടെ കർത്താവാക്കുന്നു. കലാത്മാവും ബിന്ദ്വാത്മാവുമായ ശംഭു കാലബന്ധുവുമാണ്. ഇതിൽനിന്ന് സർവ്വവ്യാപിയും ജഗത്സാക്ഷിയുമായ സദാശിവന് ജനിക്കുന്നു. സദാശിവൻ- ഈശൻ- രുദ്രൻ-വിഷ്ണു- ബ്രഹ്മാവ് . പ്രകൃതിക്കും കാലത്തിനും കൊടുത്തി ട്ടുള്ള ശാശ്വതത്വം ആപേക്ഷികമാണെന്നാണ് രാഘവന്റെ അഭിപ്രായം. പുരുഷൻ മാത്രം തന്റെ സ്വഭാവത്താല് ശാശ്വതമായിരിക്കുന്നു. വൈഷ്ണ വരുടെ ക്രമദീപികയിൽ വരുന്ന ഒരു ശ്ലോകം ഉദ്ധരിച്ച് മറ്റെല്ലാ വസ്തുക്ക ളുടേയും നാശം (പ്രളയം)സമർത്ഥിക്കുന്നു. അപ്പോഴും പുരുഷൻ ശേഷിക്കുന്നു. കല,കാലം,ബിന്ദു ഇവയുടെ ജ്ഞാതാവായ സർവ്വജ്ഞനെയാണ് (ബ്രഹ്മം)കാല ബന്ധു എന്നു പറഞ്ഞത്. ആ ശംഭുവിൽനിന്ന് (പരമശിവ)സൃഷ്ടിസ്ഥിതിസം ഹാരകർത്താവായി കാര്യപഞ്ചകകർത്താവായി, ജഗന്നിർമ്മാണബീജരൂപവും ജഗത് സാക്ിയുമായി ജനിച്ചതിനെ സദാശിവനെന്ന് പറയുന്നു. കാലബന്ധു, കാലാത്മാവ് എന്നിവയെ സദാസമ്യക്കായി ഗ്രഹിക്കണം. കാലത്തിന് മഹാ പ്രലയകാലത്തുപോലും അവസ്ഥാനമുണ്ട്. നാശമില്ല. മറ്റുള്ള വസ്തുക്കൾക്ക്

ആപേക്ഷികമായ നിത്യത്വമേ ഉള്ളു. പുരുഷനുമാത്രമേ സ്വത്വമായി നിത്യത്വം ഉള്ളു. സർവ്വവിനാശകാലത്ത് പുരുഷൻമാത്രം ബാക്കി(ശേഷം)യായി നിൽക്കുന്നു. മറ്റുള്ളകാലത്ത് നവസ്ഥാനങ്ങളിലുള്ള ബിന്ദു (ഗ്രഹ)സമേതനായ സൂര്യനാണ് ഭൂമിയെ സംബന്ധിച്ചിടത്തോളം കാലാത്മാവ്. കാലനിർണ്ണയഹേതു. കാലത്തിന്റെ നിമിത്തം. പ്രലയകാലത്തെ ശേഷശായിയായ മഹാപുരുഷൻ മഹാവിഷ്ണു എന്നും അതിന്റെ മാത്രയായി ഭൂമിയുടെ കാലവും ഊർജ്ജവും നിർണ്ണയിക്കുന്ന സൂര്യനാരായമന് വിഷ്ണു എന്നും വിളിക്കപ്പെടുന്നു. ലവം എന്ന സൂക്ഷമകാലപരമാണു മുതൽ പ്രലയാന്തം വരെ തമസ്സിന്റെ ശക്തി വിജൃംഭിതമാണ്. ഈ കാലരൂപിയായ അനാദിഭഗവാനെ കാലനെന്നും അന്തകനെന്നും നാമങ്ങളാൽ ദ്വിജന്മാരറിയുന്നു. അവിച്ഛിന്നമായി,സർഗ്ഗം, സ്ഥിതി,സംഹാരം എന്നിവ ആ കാലപുരുഷനിൽഉണ്ട്.ഒടുവിൽ സർവ്വവും സംയമിപ്പിക്കുന്നതിനാല് അവന് യമനാണ്. യമമെന്ന ധർമ്മമുള്ള യമധർമ്മനാണ്. ലവാദിപ്രലയാന്തം വരെ ഉള്ളതിനെത്തന്നെയാണ്കാലം (time)എന്നു വിളിക്കുന്നത്. ഒരു താമരയിലയിൽ സൂചി കുത്തുന്നസമയം അതീവസൂക്ഷ്മമാണ്.അടുക്കിവെച്ച താമരയിലകളിലൂടെ ഒന്നൊന്നായി ആ സൂചി കടന്നുപോകുന്നു. ഇപ്രകാരം ത്രുടി ഉണ്ടാവുന്നു. (അളവ് ഭാവനോപനിഷത്തിലും മറ്റു ഗ്രന്ഥങ്ങളിലും പറഞ്ഞിരിക്കയാൽ ആവർത്തിക്കുന്നില്ല).അനേകം ത്രുടികൾ ചേർന്നതാണ് ആയുസ്സ്. ക,ല എന്നീ ശ്രീവിദ്യാമന്ത്രവർണ്ണങ്ങള് കാലബന്ധു,കാലാത്മാ,കാലരൂപം മുതലായ അർത്ഥത്തില് കാലചക്രമായി മനസ്സിലാക്കണം. അശ്വമെന്നാൽ സ്വരമാണ്. അതിന്റെ (സ്വരത്തിന്റെ) ആത്മാവ് കാലാത്മാവ്. അശ്വിന്യാദികളുടെ (നക്ഷത്രവ്യൂഹത്തിന്റെ) ആത്മാവ് .ക,ല ഇവയെ ദീർഘിച്ചാൽ,കാലാ. ക്, ആ, ല് ,ആ എന്ന് 4 വർണ്ണം. സൂര്യാധിഷ്ഠിതമായ ബൂമിയുടെ കാലം ,മഹാകാലം, (പ്രലയാന്തം)ഇവരണ്ടും മ് കാരം (രുദ്രമൂർത്തി)ചേർത്ത് (കാ,ലാ,മ്)ലഭിക്കുന്നു. ഭീമോ ഭീമസേനഎന്നപോലെ കാലമെന്നത് മഹാകാലമാണ്. മകാരം ചേർന്നതോടെ കാമബീജം ഉദ്ധൃതമാവുന്നു.ജഗന്മൂലമായ ശംഭുവിൽനിന്ന് ഭ്രമണം(revolution) സ്ഫുരണം(manifestation) ഇവകളാല് ചുവന്ന ചെമ്പരത്തിപ്പൂപോലെ പ്രഭയുള്ള കാമം ജനിക്കുന്നു. ഈ കാമരൂപത്തെ ജഠരാന്തർഗതമായി കോടിചന്ദ്രപ്രകാശമുള്ള ശിരസ്സോടെ ദ്യാനിക്കുന്നു. ഇപ്രകാരം ശരീരത്തിൽ മൂലാധാരത്തിൽ 3 തേജസ്സുകളുടെ ശക്തിരൂപത്തില് ബിന്ദ്വാത്മകമായി ധ്യാനിക്കുന്നു. (വാസ്തുവിൽ ശിവലിംഗപ്രതിഷ്ഠയും ത്രിമൂർത്തിരൂപത്തിലാണ്) ഇന്ദ്രിയങ്ങൾ,അന്തഃകരണം, ഇവകളോടെ സൂര്യചന്ദ്രാഗ്നിരൂപത്തിൽ സമസ്തവർണ്ണങ്ങളോടും അവയുടെ കാലങ്ങളോടുംകൂടി ആദ്യം ബീജരൂപത്തിൽ വിശ്വൻ,(പ്രപഞ്ചം)പുനർജ്ജനിക്കുന്നു. ബിന്ദ്വാത്മകമായി കാലതത്വാത്മകമായി ആ ശക്തി ഉണർന്ന് ചിദാത്മാവായ കേവലധാമത്തില് തന്മയീഭവിച്ച് ശാന്തമാകുന്നു. പ്രലയകാലത്ത് സർവ്വം വിലയിക്കുന്നു. വീണ്ടും ഇതേ പ്രകാരം മായാബീജം ഉദ്ധൃതമാകുന്നു. അതിനാൽ ജഗന്മൂലബീജഭൂതത്വം പ്രസിദ്ധവും അംഗീകൃതവുമാണ്.ആചാര്യരുടെ സ്വാമിൻപ്രസീദ എന്ന ശ്ലോകവ്യാഖ്യാനത്തിൽ,, പത്മപാദാചാര്യർ സർവ്വേശ്വരനെ സംഗ്രഹിച്ചുപറഞ്ഞിരിക്കുന്നു എന്ന് അർത്ഥം പറഞ്ഞിരിക്കുന്നു. പ്രകർഷേണ അറിയുന്ന പ്രമിതാവ് പ്രകൃതി. അതിന്നതീതമായ പ്രമിതപുരുഷൻ (ദീർഘമില്ല)അറിയുന്നതിന്നായി മുറിച്ച്

വിഭജിച്ചതിനാൽ,പ്രമിത(ദീർഘമില്ല)കാലം. പ്രമിതാക്ഷരം എന്നാൽ പരാ വാക്കായ സത്ത്. അഥവാ ഹകാരം.ഇതിൽബീജബിന്ദുനാദരൂപേണ പ്രകൃത്യാദിവാചകത്വം ദ്രഷ്ടവ്യം. അക്ഷരങ്ങൾ ഉദ്ധരിക്കപ്പെടുമ്പോളെല്ലാം സൃഷ്ടി സ്ഥിതിസംഹാകഹേതുക്കളാകുന്നു. അതിനാൽ അക്ഷരങ്ങളിൽനിന്ന് പ്രപഞ്ചം സംഭവിക്കുന്നു എന്ന തത്വം മനസ്സിലാവണം. ശബ്ദസൃഷ്ടിയാണ് പ്രപഞ്ചോൽപ്പത്തി. ശബ്ദത്തിൽനിന്ന് അർത്ഥം ഉത്ഭവിക്കുന്നു. അവ ശിവശക്തികളെപ്പോലെ ചേർന്നിരിക്കുന്നു. സാംഖ്യമതത്തിൽ സാത്വിക,രാജസ,താമസസാമ്യാവസ്ഥാരൂപമാണ് പ്രകൃതി.

17. മൂലഭൂതാത് തതോഽവ്യക്താദ് വികൃതാത് പരവസ്തുതഃ
ആസീദകില മഹത്തത്വം ഗുണാന്തഃകരണാത്മകം

<u>സംസ്കൃതഭാഷ്യം</u>

ഏവം പ്രകൃതായാമർത്ഥസൃഷ്ടൌ തത്വസൃഷ്ടിം വക്തുമാരംഭതേ മൂലേതി. മൂലഭൂതാദ് സർവ്വസൃഷ്ടിമൂലരൂപാദത ഏവ പരവസ്തുനഃഅവ്യക്താദ് ബിന്ദുരൂപാദ്. തദ്വാ ശബ്ദബ്രഹ്മണാഃവികൃതാത് സൃഷ്ട്യുന്മുഖാത് മഹത്തത്വം മഹന്നാമപദാർത്ഥഃആസീത ഉൽപ്പന്ന യസ്യ ശൈവമതേ ബുദ്ധിതത്വമിതി സംജ്ഞാ. കം രൂപം സത്വരജസ്തമോ ഗുണാത്മകമനോബുദ്ധ്യഹങ്കാര ചിത്തസ്വരൂപം. അന്തഃകരണാചതുഷ്ടയാത്മകതാ തു തത് കാരണത്വേന കാര്യകാരണോപചാരാത്.ഏവം ശൈവസിദ്ധാന്തവിദഃതദുക്തം ഈശാന ശിവേന-
ബോധ്യവ്യലക്ഷണം സൈവ പ്രകൃതിഃശക്തിജൃംഭിതാ
ബുദ്ധിതത്വം ഭവേദ്വ്യക്തം സാത്വികം ഗുണമാശ്രിതാ
സൈവബുദ്ധിമഹന്നാമതത്വം സാംഖ്യേ നിഗദ്യതേ ഇതി. വാമകേശ്വരേഽപി-
അവ്യക്തവിഗ്രഹാച്ഛബ്ദബ്രഹ്മണാഃസർവ്വകാരണം
വ്യക്തസത്വഗുണാം വ്യക്തം ബുദ്ധിതത്വമജായതാ ഇതി. സാംഖ്യമതേ തു-
സത്വരജസ്തമസാം സാമ്യാവസ്ഥാരൂപം പ്രകൃതിഃ പ്രധാനാപരപര്യായ മവ്യക്തശബ്ദേനോച്യതേ.തത്പരവസ്തുസർവ്വമൂലഭൂതം. ഗുണം ന്യൂനാതിരേകേണാ വികൃതാത്തസ്മാദ് മഹാനുത്പന്നഃസ കീദൃശഗുണാന്തഃ കരണാത്മാഃ ഗുണാഃശബ്ദസ്പർശരൂപരസഗന്ധതന്മാത്രാണി.യേഷാമന്തഃകരണചതുഷ്ടയസ്യാപി കാരണാരൂപഃഉപചാരാദുഭയാത്മകഃതഥാ തത് സൃഷ്ടിക്രമോഽപി പ്രകൃതേർമഹാൻ മഹതോഽഹങ്കാര ഇതി.

<u>മലയാളഭാഷ്യം</u>

തത്വങ്ങൾ സൃഷ്ടിക്കപ്പെട്ടതിനെ പരാമർശിക്കുന്നു.അവ്യക്തമായ മൂലപ്രകൃതിയിൽഒരു മാറ്റമുണ്ടാവുമ്പോള് അതിൽനിന്ന് മഹത്തത്വം പ്രസരിക്കുന്നു.സത്വരജസ്തമോഗുണങ്ങളുള്ളതും ,ബുദ്ധി,അഹങ്കാരം,ചിത്തം എന്നിവയോട് അഭേദവുമാണ് മഹത്തത്വം. ശൈവന്മാർ മഹത്തത്ത്വം ബുദ്ധിതത്വമെന്നു കരുതുന്നു. അഹങ്കാരം മൂന്നുതരം. വൈകാരികം (സാത്വികം), തൈജസം(രാജസികം)ഭൂതാദി(താമസികം). വൈകാരികാഹങ്കാരത്തിൽനിന്ന് 10 ദേവന്മാരുണ്ടായി. അവർ- ദിക്ക്,വാതം(കാറ്റ്)അർക്കൻ, പ്രചേതസ്സുകൾ,

വരുണൻ,ജലം,അശ്വിനികൾ,വഹ്നി,ഇന്ദ്രൻ,ഉപേന്ദ്രൻ,മിത്രൻ,കാ (പ്രജാപതി). തൈജസാഹങ്കാരത്തിൽനിന്ന് മനസ്സും അഞ്ച് കർമ്മേന്ദ്രിയങ്ങളും പഞ്ചേന്ദ്രിയങ്ങളും . ഭൂതാദിഅഹങ്കാരത്തിൽനിന്ന് പഞ്ചഭൂതങ്ങൾ.


ആകാശം വർത്തുളം


വായു ഷഡ്ഭുജം


അഗ്നി ത്രികോണം


ജലം അര്ദ്ധേന്ദുവും
താമരപ്പൂവും


പൃഥ്വി ചതുരം

ശബ്ദതന്മാത്രയി ൽനിന്ന് ആകാശം(സുതാര്യം), സ്പർശതന്മാത്രയിൽനിന്ന് വായു(കറുപ്പ്) രൂപ തന്മാത്രയിൽനിന്ന് അഗ്നി(ചുവപ്പ്)രസതന്മാത്രയിൽനിന്ന് ജലം(വെളുപ്പ്) ഗന്ധ തന്മാത്രയിൽനിന്ന് ഭൂമി (മഞ്ഞ).ആകാശസ്ഥാനം വർത്തുളം,വായുസ്ഥാനം ഷഡ്ഭുജം. അഗ്നിസ്ഥാനം ത്രികോണം ജലസ്ഥാനം അർദ്ധേന്ദുവിനു മദ്ധ്യേ താമരപ്പൂ, പൃഥ്വി ചതുരം.

18. അഭൂതസ്മാദഹങ്കാരസ്ത്രിവിധഃസൃഷ്ടിഭേദതഃ
വൈകാരികാദഹങ്കാരാച്ചേവാ വൈകാരികാദ്ദശ

19. ദിഗ്വാതാർക്കപ്രചേതോഽശ്വി
വഹ്നീന്ദ്രോപേന്ദ്രമിത്രകാഃതൈജസാദിന്ദ്രിയാണ്യാസംസ്തന്മാത്രാക്രമയോഗതഃ

20.ഭൂതാദികാദഹങ്കാരാത് പഞ്ചബൂതാനി ജഞ്ജിരേ
ശബ്ദാത് പൂർവ്വം വിയത് സ്പർശത് വായൂരൂപാദ് ഹുതാശനഃ

21.രസാദംഭഃക്ഷമാഗന്ധാദിതി തേഷാം സമുദ്ഭവഃ
സ്വഛംവിയൻമന്ദ്രത് കൃഷ്ണോരക്തോഗ്നിർവ്വിശദം പയഃ

22 പീതാഭൂമിഃപഞ്ചഭൂതാന്യേകൈകാധാരതോവിദുഃ
ശബ്ദസ്പർശരൂപരസഗന്ധാഭൂതഗുണാഃസ്മൃതാഃ

**<u>സംസ്കൃതഭാഷ്യം</u>**

അഭൂതിദി. തസ്മാൻമഹഃതസ്ത്രിവിധോഽഹങ്കാരഃസൃഷ്ടിഭേദതോ ജാതഃവൈകാരികസ്തൈജസോഭൂതാദിശ്ച്രേതി.തദുക്തം-

അവ്യക്തമേവ തു വ്യക്തം തന്മഹന്നാമലക്ഷണം.
തതോƒഹങ്കാരതത്വം സ്യാത് സത്വാദിഗുണഭേദകം
സോƒഹങ്കാരസ്ത്രിഭേദഃസ്യാത് പൃഥക് സത്വാദിഭേദതാഃ
വൈകാരഃസാത്വികാനാമ തൈജസോരാജസസ്മൃതഃ
ഭൂതാദിസ്താമസസ്തോƒപി പൃഥക് തത്വാര്യവാ സൃജൻ ഇത്യാദി.
തത്തദ്കാര്യം വദന്നേവം ത്രൈവിദ്ധ്യമുന്മീലയതി വൈകാരികാദിത്യാദിനാ.
ശക്തിസാമരസ്യവികൃതപരമേശ്വരാദുദ്പത്വാത്
വൈകാരികത്വമസ്യ.തദുദ്പന്നത്വാത് ദേവാനാമപി തഥാത്വം. സാംഖ്യമതേƒപി
ഗുണോദ്രേകവികൃതപ്രധാനോത്പത്തേസ്താദൃക്ത്വം. താനേവാഹദിഗിത്യാദി.
അശ്വിന്യാഗ്നികുമാരൌയദ്യപ്യേനൌ ദെ്വൗ തഥാപി സഹചാരിത്വാദ്
സഹജാതത്വാദേകത്വേനോക്തിഃഉപേന്ദ്രോവിഷ്ണോരേകാമൂർത്തിഃമിത്രസ്തൃതീ
യഃസൂര്യഃതദുക്തം മിത്രോഭാനുസ്തൃതീയകഃഇതി. കോ ബ്രഹ്മണാ ഏകോ
മൂർത്തിഃ ചന്ദ്രോപി ജ്ഞേയാഃഏതോ ഇന്ദ്രിയാഗ്നിഷ്ഠാതൃദേവാ ഇതി
ജ്ഞേയം. യദാഹു-
വൈകാരികാ ദിഗാദ്യാ യേ ചന്ദ്രേണൌകാദൃശസ്മൃതഃ
ഇന്ദ്രിയാനാമധിഷ്ഠാതൃ ദേവാസ്തേപരികീർത്തിതഃഇതി.
തൈജസാദിതി.തൈജസാദഹങ്കാരാദിന്ദ്രിയാണ് കർമ്മേന്ദ്രിയാണി
ജ്ഞാനേന്ദ്രിയാണി മനശ്ചഃതദുക്തം-
യച്ചാപരം മനസ്തത്വം സ സങ്കൽപ്പവികൽപ്പകം .തൈജസാദേവ സഞ്ജാതം
ഇതി. അന്യത്രപി-തൈജസതസ്തത്ര മനോവൈകാരിണി ഭവതി
ചാക്ഷാണി.ഭൂതാദേസ്തന്മാത്രാശേഷാം യത് സർഗ്ഗോƒയമേതസ്മാദ് ഇതി.
അക്ഷാണിഅകാഖാധിഷ്ഠാത്ര ദേവതാ. സാംഖ്യമതേ വൈകാരികാദഹങ്കാരാത്
തൈജസാഹങ്കാരമിലിത്വാത് .ഇന്ദ്രിയാണ്യാസന്നിതി. ഏവം
തൈജസാഹങ്കാരസഹിതാത് ഭൂതാദേരപിതന്മാത്രോത്പ്പത്തിഃ തദുക്തം-
സാത്വികഃഏകാദശകഃപ്രവർത്തതേവൈകാരികാദഹങ്കാരാത്
ഭൂതാദേസ്തന്മാത്രഃസ താമസതൈജസാദുഭയം ഇതി.

ഭൂതേതി. ഭൂതാദികാദഹദ്വാരത്തന്മാത്രാക്രമയോഗതഃ പഞ്ചഭൂതാനി ജഞ്ജിരേ
ഇതിസംബന്ധഃകഃസ്വാർത്ഥകഃതത്രാദൌ ആകാശാദീനാം കാരണാഭൂതാഃ പഞ്ച
തന്മാത്രാരസതന്മാത്രാഗന്ധതന്മാത്രാഃ ഏതാഭ്യ ആകാശവായുതേജോജലപൃഥി
വീരൂപാണി പഞ്ചഭൂതാന്യുത്പത്തി.ഉക്തഞ്ച -
ശബ്ദസ്പർശഛരൂപഞ്ച രസോഗന്ധശ്ചപഞ്ചമഃ
തന്മാത്രാണ്യേവവിഷയാഭൂതാദേരഭവൻ ക്രമാത്.
തതസമഭവത് വ്യോമശബ്ദതന്മാത്രരൂപകം
സ്പർശാത്മകസ്തതോ വായുസ്തേജോരൂപാത്മകം തതഃ
ആപോരസാത്മികാതസ്മാദ് താഭ്യോഗന്ധാത്മികാമഹോ
തതഃസ്ഥൂലാനിഭൂതാനിപഞ്ചതേഭ്യോവിരാഡപി ഇതി. തത്രഭൂതോത്പത്തി
പ്രകാരമാഹ. ശബ്ദാദിതി. ശബ്ദതന്മാത്രാത്
ആകാശഃസ്പർശതന്മാത്രാതോവായുഃരൂപതന്മാത്രാതോƒഗ്നി
രസതന്മാത്രാതോജലം ഗന്ധതന്മാത്രാ പൃഥിവി. കേചിത്
പൂർവ്വപൂർവ്വാനുവിദ്ധാനാമേഷാം കാരണത്വമാഹു. പൂർവ്വശബ്ദസാമർത്ഥാത്.

തദുക്തം-
ശബ്ദാത്വ്യോമസ്പർശതസ്തേനവായുസ്താഭ്യാം രൂപാദ്വഗ്നിരേഭ്യോ രസാച്ച അംഭാസ്യേഭിർഗ്ഗന്ധതാഭൂഃഇതി. പഞ്ചഭൂതവർണ്ണാനുപദിശതി സ്വഛമിതി. സ്വഛം ശ്വേതം അത്ര കേഷാഛിദ്രൂപിദ്രവ്യാണാം വർണ്ണകഥനം ഉപാസനാർത്ഥം സ്വശാസ്ത്രാനുരോധേന. തേഷാം സ്വരൂപമന്യത്രോക്തം - സ്വമപി സുഷിരഛിന്നമീരണാഃ സ്യച്ചലനപരഃപരിപാകവാൻ കൃശാനുഃജലമപി രസവദ് ധരാധരാ.ഇതി. ഏതൈസ്താനിജ്ഞായന്തേ ഇത്യർത്ഥഃഏതൈകാധാരത ഇതി .ഖവകാരണാധാരണീത്യർത്ഥഃതദുക്തം-
പരസ്പരാനുപ്രവിഷ്ടൈർമ്മഹാഭൂതൈശ്ചതുർവ്വിധൈഃ
വ്യാപ്താകാശൈർജ്ജഗാത് സർവ്വം ദൃശ്യം നിഷ്പാദ്യതേഖിലം ഇതി.
അന്യത്രാപി- വ്യോമ്നി മരുദത്ര ദഹനസ്തത്രാപസ്താമസുസംസ്ഥിതാ പൃഥ്വി ഇതി. ഭൃതഗുണാതത്തദ്വിശേഷഗുണാഇതി
നൈയായികാഃയദ്വാശബ്ദോഗുണോ വിയതഃശബ്ദസ്പർശൌ
വായൌഃതൌരൂപശ്ചാഗ്നേഃരസേന സഹതാനി ജലസ്യ.ഗന്ധേനസഹ
പഞ്ചപൃഥിവ്യാഇതി സാംഖ്യാ. ഇദദേവസ്ഥേയയിതുമേ
ഈശാനശിവേനഃശബ്ദൈകഗുണാ ആകാശാഃശബ്ദസ്പർശഗുണോമരുത്
ശബ്ദസ്പർശരൂപഗുണൌസ്ത്രിഗുണം തേജഇഷ്യതേ
ശബ്ദസ്പർശരൂപരസഗുണൌരാപഷ്ചതുർഗുണാഃ
ശബ്ദസ്പർശരൂപരസഗന്ധൈഃപഞ്ചഗുണാമഹിഃഇതി.

<u>**മലയാളഭാഷ്യം**</u>

അവ്യക്തംതന്നെയാണ് വ്യക്തമായി വരുന്നത്. അതിന്റെ നാമലക്ഷണമാണ് മഹത്ത്. അഹങ്കാരതത്വത്തിൽ സത്വാദിഗുണഭേദങ്ങള് 3 വിധമുണ്ട്. ഇത് ഭൂതങ്ങളിലും ഇതരദ്രവ്യാദിസൃഷ്ടികളിലും അതേപടി ത്രിഗുണാത്മകമായി ആവർത്തിക്കപ്പെടുന്നു. ശക്തിസാമരസ്യത്തിൽനിന്ന് സാമരസ്യമില്ലാത്ത വികൃതി(വികൃതപരമേശ്വര)രൂപങ്ങൾ ഉണ്ടാവുമ്പോളാണ് ത്രിഗുണങ്ങളുടെ ഏറ്റക്കുറച്ചിൽ,അനുപാതം ഇവയനുസരിച്ച് അനേകം ദ്രവ്യങ്ങൾ, ജീവജാലസൃഷ്ടികൾ ഉണ്ടാവുന്നത്. ഏകത്തിന്റെ ഗുണമായ ശബ്ദം(നാദം) വിവിധ അനുപാതത്തിൽ ഇവയിലെല്ലാം ഇരിക്കുന്നുണ്ട്. അശ്വികൾ അശ്വിനികുമാരന്മാർ സഹചാരികളും സഹജാതരുമായ ഇരട്ടകളാണ്. ഉപേന്ദ്രനും വിഷ്ണുവും ഏകമൂർത്തിയാണ്. ഇന്ദ്രാനുജനായ വാമനനെയാണ് ഉപേന്ദനെന്നു പറയുന്നത്. മിത്രനും സൂര്യനും ഭാനുവും പര്യായങ്ങളാണ്. ഇതും (സൂര്യ)ഏകമൂർത്തി. ബ്രഹ്മം ഏകമൂർത്തി. ചന്ദ്രനും ഏകമൂർത്തി. ഇന്ദ്രിയാധിഷ്ഠാതൃദേവൻ ഏകമൂർത്തിയാണ്. പല ഇന്ദ്രിയങ്ങളിലൂടെ പലവിധം പ്രവൃത്തിക്കുന്ന അഗ്നി എന്ന ഊർജ്ജത്തെ പരാമർശിക്കുന്നു. അത് ഏകമാണെന്ന് അറിയുന്നു. തൈജസം അഹങ്കാരാദികൾ, കർമ്മേന്ദ്രിയ,ജ്ഞാനേന്ദ്രിയങ്ങൾ ഇവയിലെ തേജസ്സ്. സങ്കൽപ്പവികൽപ്പരൂപമായ മനസ്സ് എന്ന ഏകചൈതന്യദേവന് ഇവയിൽനിന്നുണ്ടായി. തൈജസമാണ് മനോവികാരമായി ഭവിക്കുന്നതെന്ന ആധുനികന്യൂറോസൈക്കോളജിയുടെ അറിവും ഇവിടെ കാണാം. ഭൂതതന്മാത്രകളിലെല്ലാം ഈ സർഗ്ഗശേഷി ഉണ്ട്.
അക്ഷം എന്നത് അക്ഷത്തെ അധിഷ്ഠാനമാക്കിയ ദേവത. വൈകാരികാഹങ്കാ

രവും തൈജസാഹങ്കാരവും ചേർന്ന് ഉണ്ടായ ഇന്ദ്രിയസംഘാതമെന്ന് സാംഖ്യം. തൈജസാഹങ്കാരസഹിതമായ ഭൂതങ്ങളുടെ ഉൽപ്പത്തി ഇപ്രകാരമാണ്. സാത്വികം 11 എണ്ണം വൈകാരികാഹങ്കാരത്താലാണ് പ്രവർത്തിക്കുന്നത്. ഭൂതാദിയിൽ തന്മാത്രങ്ങള് താമസതൈജസങ്ങളുടെ ഉഭയമായ ചേർച്ചയില് ഉണ്ടായി. ഭൂതാദികളുടെ അഹങ്കാരത്തിൽനിന്ന് പഞ്ചഭൂതങ്ങളുണ്ടായി. ശബ്ദതന്മാത്രയിൽനിന്ന് വിയത്(ആകാശം)സ്പർശതന്മാത്രയിൽനിന്ന് വായു, രൂപതന്മാത്രയിൽനിന്ന് ഹുതാശനൻ(അഗ്നി)രസതന്മാത്രയിൽനിന്ന് അംഭസ്സ് (ജലം)ഗന്ധതന്മാത്രയിൽനിന്ന് ക്ഷമ(ഭൂമി). വിയത് അഥവാ തമിഴിലെ വിയ്യം (വിയം,വൈയ്യം) എന്നാൽ സ്വച്ഛമായ ആകാശം. വെട്ടവെളി എന്ന് തമിഴില് പറയുന്ന ആകാശത്തിനുമപ്പുറമുള്ള പ്രകാശമേഖല. (വെട്ടവെളിയം. പൊന്നാനിപ്പുഴയുടെ ഒരു കരയിൽ വെളിയംകോടും വെളിയംകായലും വിയ്യം കായലും, മറുകരയിൽ വെട്ടത്തുനാട്, എന്ന് സംഘകാലത്ത് തമിഴിൽ വിളിച്ചിരുന്നു.ഇവ ഇന്നും ഇതേ നാമത്തിലറിയപ്പെടുന്നു)തുരീയപദമാണ് വിയത്. വിയത്തിന്റെ അകത്ത് ആണ് വിയ്യകം (വൈയ്യകം)എന്ന ഭൂമി. അതിനാൽ വിയത് ഭൂമിയുടെ സീമ (അതിർത്തി) ആണ്. മരുത്ത് കൃഷ്ണമാണ്, (കൃഷ്ണമൃഗം അഥവാ blackbuck ആണ് വാഹനം,സിംബൽ)മാനിനെപ്പോലെ വേഗതയുണ്ട്. അഗ്നിക്ക് രക്തനിറമാണ്. ജലം വിശദം അഥവാ വിശാലമായി പരന്നുകിടക്കുന്ന സമുദ്രമാണ്. ഭൂമിക്ക് സൂര്യകിരണങ്ങളുടെ സ്വർണ്ണനിറം (മഞ്ഞ) കൊടുക്കുന്നു.ഇവയുടെ ഗുണങ്ങൾ ക്രമേണ ശബ്ദം,ശബ്ദവും സ്പർശവും, ശബ്ദവും സ്പർശവും രൂപവും, ശബ്ദവും സ്പർശവും രൂപവും രസവും , ശബ്ദവും സ്പർശവും രൂപവും രസവും ഗന്ധവും എന്ന് ഓരോന്ന് കൂടിക്കൂടി വരുന്നു. ആകാശചിഹ്നമായ പൂജ്യത്തിൽ ബ്രാഹ്മിയിലെ കകാരമായ) ധനചിഹ്നം ഇട്ടാൽ പ്രപഞ്ചമായി. അതിലാണ് പഞ്ചതന്മാത്ര ഉണ്ടാവുന്നത്. ഇവയുടെ അനുപാതം കൊണ്ട് പഞ്ചഭൂതസൃഷ്ടി ഇങ്ങനെഃ-

വിയത്

പ്രപഞ്ചം

ആകാശതന്മാത്ര

ആകാശം,വായുതന്മാത്രകൾ

ആകാശംവായുഅഗ്നിതന്മാത്രകൾ

ആകാശം,അഗ്നി,വായു,ജലതന്മാത്രകൾ

പഞ്ചതന്മാത്രകൾ (പൃഥ്വി)

ഈ തന്മാത്രകളിൽനിന്ന് പഞ്ചഭൂതങ്ങളുണ്ടാവുന്നു.

ഏകതന്മാത്ര (ആകാശം)

ദ്വിതന്മാത്ര വായു

3 തന്മാത്ര അഗ്നി

നാലുതന്മാത്ര ജലത്തിന്റെ തരംഗരൂപം

പഞ്ചതന്മാത്ര പൃഥ്വി

സ്വച്ഛം.ശ്വേതം,ചിദ്രൂപം .ആകാശം അതിൽ നാദം (ശബ്ദം)മാത്രമേയുള്ളു.സ്വം എന്നതിന് സുഷിരം എന്ന പൂജ്യചിഹ്നമാണ്. ആ സുഷിരത്തിൽ ആദ്യചലനമുണ്ടാവുന്നത് വായു ,അശ്വിനികളെന്ന മരുത്തുക്കൾ(കാലവർഷക്കാറ്റ്).അത് പരിപക്വമായി രൂപമെടുക്കുന്നത് അഗ്നി. ഈ അഗ്നിരൂപത്തിന്റെ രസം ജലം,സമുദ്രം,മഴ,നദീരൂപമായ അംഭസ്സ്. അതിലെ തരംഗരൂപമായ ചലനം .



ആകാശം സുഷിരം നാദം



വായു(അശ്വിനി) മിഥുനം




അഗ്നി ത്രികോണരൂപം



രസം ജലം തരംഗം.



ഉറച്ച് ഖരരൂപമായി ഭൂമി.

ചിദ്രൂപവും നാദാത്മകവുമായ ഏകസ്വരൂപമാണ് ഗുഹ(സുഷിര)എന്ന ചിദാകാശം.അതിലാണ് പഞ്ചരൂപങ്ങളെടുത്ത് ഒരേ ഊർജ്ജം വസിക്കുന്നത്. ചിദാകാശത്തിലുള്ള അതിനെ ശരീരാന്തർഗ്ഗതമായ ഹൃദയഗുഹാകാശത്തിലും സാക്ഷാത്കരിച്ച് മനസ്സിലാക്കണം. പരസ്പരം അനുപ്രവേശം ചെയ്ത നാലു വിധം മഹാഭൂതങ്ങളിൽനിന്ന് ജഗത്ത് വ്യാപ്തമായ(Expanded)ആകാശത്തിൽ ദൃശ്യമായി(വ്യക്തമായി)വന്നു .ഈ അഭിവ്യക്തിയാണ് സൃഷ്ടി. തിരോധാനം പ്രലയവും.വ്യോമം അഥവാ ആകാശത്തിന്റെ വിശേഷഗുണമാണ് ഭൂതഗുണം. അതായത് വിയത്തിന്റെ ശബ്ദത്തിന്റെ ഗുണത്തിലാണ് മറ്റെല്ലാ ഗുണങ്ങളും ഭൂതങ്ങളും അവ്യക്തബീജരൂപത്തില് അടങ്ങിയിട്ടുള്ളത്. ഓരോന്നോരോന്നായി സ്ഫോടം ചെയ്ത്(സ്ഫോടസിദ്ധാന്തം) ആകാശനാദത്തിൽനിന്ന് സർവ്വഭൂതങ്ങളും,സർവ്വഗുണങ്ങളും സർവ്വഭാഷകളും ഉണ്ടായി എന്നാണ് ഇന്ത്യക്കാരുടെ പ്രകൃതിനിയമം (Law of Nature).

23. വൃത്തം ദിവസ്തത്ഷഡ്ബിന്ദുലാഞ്ചിതം മാതരിശ്വിനഃ
ത്രികോണം സ്വസ്തികോപേതം വഹ്നേരർദ്ധേന്ദുസംയുതം

24.അംഭോജമംഭസോഭൂമേശ്ചതുരസ്രം സവജ്രകം
തത്തദ്ഭൂതസമാഭാനാം മണ്ഡലാനിവിദുർബ്ബുധാഃ

**<u>സംസ്കൃതഭാഷ്യം</u>**.

ഭൂതമണ്ഡലാന്യാഹ. വൃത്തമിതി. ദിവഃആകാശസ്യവൃത്തം. തദ് വൃത്തമേവ സമഭാഗേന വൃത്തപരിധിരേഖാമദ്ധ്യേ ഷഡ്ബിന്ദുലാഞ്ഛിതം മാതരിശ്വനഃ വായോഃത്രികോണാമൂർദ്ധ്വാഗ്രം.ഊർദ്ധ്വം വഹ്നിരധഃശക്തിഃ ഇത്യുക്തത്വാത് .അന്യത്രാപി-
ഇന്ദ്രരാക്ഷസവായവ്യകോണൈഃസ്തദ്വഹ്നിമണ്ഡലം ഇതി.
സ്വസ്തികോപേതാത്രികോണസമ്പാതരേഖാഃസംബന്ധ്യ തത്ര സ്വസ്തികാകാരം കുര്യാദിത്യർത്ഥഃ തദുക്തം-
ഹൃദിത്രികോണാംനിർഗ്ഗഛതസ്വസ്തികേ രക്തതേജസി ഇതി.
സ്വസ്തികംനാമപരസ്പരസംബന്ധം വിനിർഗ്ഗത്ചതുർവ്വക്രം രേഖാദ്വയം .വഹ്നേരിതിപൂർവ്വേണാന്വതി.അർദ്ധേന്ദുസംയുതം അംഭോജമംഭസ ഇതി.
സംബന്ധഃഅർദ്ധേന്ദൌ സംയുതം അർദ്ധേന്ദുസംയുതമിതി .സപ്തമീതിയോഗാവിഭാഗാത്സമാസഃയദ്വാ അർദ്ധേന്ദുഅംബോജം സംയുതം ഉഭയം മിലിതം അംഭസൊ മണ്ഡലം തേനാർദ്ധേന്ദുകൃത്വാ തദുഭയഭാഗേ സരോജദ്വയം കുര്യാദിതി. യദുക്തമാചാര്യൈഃ-അഗ്ര്യോപേതാർദ്ധേന്ദുമത് ബിംബസാമ്യം ഇതി പ്രയോഗസാരേഽപി-അംഗാംഗോഽർദ്ധേന്ദുരംഭസഃഇതി.
അന്യത്രാപിഃ-തേഷാം ക്രമേണാശശിബിംബസമന്തതേവ
ഷഡ്ബിന്ദമാർഷതശാസ്ത്രയുതം ത്രികോണം
അംബോജയുഗ്മശശിഖണ്ഡസമാനരൂപം
വേദാശ്രകം സദശനന്ത്വിഹമണ്ഡലാനി.ഇതി.
മന്ത്രതന്ത്രപ്രകാശോഽപിഃചന്ദ്രാർദ്ധമണ്ഡലം വാപിശ്വേതം പങ്കജയുഗ്മയുക് ഇതി. സ്വായംഭുവേനാരസിംഹേഽപി-ആപ്യമർദ്ധേന്ദുപത്മാങ്കിത ഇതി. യസ്തു അഷ്ടദലപത്മം കൃത്വാ തദ്ദലാഗ്രേഷുഅർദ്ധചന്ദ്രാകാരാൻകുര്യാത് ഇതി വദതി. സ്മ സ ഭ്രാന്ത ഏവ. അഗ്ര്യേതു അർദ്ധചന്ദ്രം കൃതം തന്മദ്ധ്യേ പത്മം ലിഖേതിദി വദന്തി. തദപി ഭൂതലിപിപടലേ വക്ഷ്യമാണത്വാത് അത്ര ന വാച്യം. സവജ്രകം ചതുരസ്രം ഭ്രമേരിതി
സംബന്ധഃചതുരസ്രസമ്പാതരേഖാഃസംബന്ധ്യ അഷ്ടവജ്രാണി കുര്യാദിതി കേചിത്.സമ്പ്രദായവിദസ്തുചതുരസ്രരേഖാസ്വേവ ഷഡ്വജ്രാണികാര്യാണീതി വദന്തി. തദുക്തം ശൌനകകൽപ്പേഃ-ഭൂഗ്രഹം
ചതുരസ്രംസ്യാദഷ്ടവജ്രവിഭൂഷിതം. ചാതുഷ്കോണം ശുഭമയോ ഇതി.
ആചാര്യാസ്തുഃ-വസുകുലിംഗം ഇതി ഗ്രന്ഥകാരോഽപി വജ്രേഷ്വഷ്ടസു ഇതി.
അന്യോന്യാഭിമുഖതയാ ത്രിവക്രം രേഖാദ്വയം പരസ്പരസംബന്ധം വജ്രം.
പരസ്പരസംബന്ധമദ്ധ്യം രേഖാദ്വയമിതി കേചിത്. മണ്ഡലധ്യാനമാഹ തത്തദിതി. അനേന ഭ്രമ്യാദിനമണ്ഡലലിഖ്നേ തത്തദ്വർണ്ണാരജേഃഭിശ്ച പൂരണാമത്യുക്തം ഭവതി.

**<u>മലയാളഭാഷ്യം</u>**

വൃത്തം വസ്തുക്കളുടെ ഉൽപ്പത്തി.



മാതരിശ്വൻ.



അഗ്നി



വജ്രത്തോടുകൂടിയ ചതുരശ്രം ഭൂമി





പരസ്പരം തിരിഞ്ഞത്രികോണങ്ങൾ

വജ്രം.(ഇന്ത്യയിലെ ഇക്കോണോഗ്രാഫി .ഗണപതിസ്ഥപതി.

വൃത്തം ആകാശവാചിയാണ്. അതിൽ രേഖ,കകാരം,ബിന്ദു,ത്രികോണം എന്നിങ്ങനെ വസ്തുക്കളുണ്ടായിവന്നു. ഷഡ്ബിന്ദുലാഞ്ചിതമായ വൃത്തത്തെയാണ് മാതരിശ്വൻ അഥവാ മുഖ്യപ്രാണനെന്ന് വേദം വിളിക്കുന്നത്.വിഷ്ണു എന്നും വിദ്യാദേവി എന്നും (നേപ്പാളിൽ) ഇതിന്ന് അർത്ഥമുണ്ട്. മാതരിശ്വൻ അഥവാ മുഖ്യപ്രാണനെ ആരാധിക്കുന്ന ക്ഷേത്രം വടക്കേ മലബാറിലാണ് ഇപ്പോഴുമുള്ളതെന്നത് വൈദികമായ പാരമ്പര്യത്തിന് ഒരു തെളിവായി കരുതാം. ത്രികോണം സ്വസ്തികം ഇവ അർദ്ധചന്ദ്രാകൃതിയോടുകൂടി വരച്ചാല് അഗ്നിയാണ്. ജലത്തിന് താമര അഥവാ പത്മചിഹ്നം. വജ്രത്തോടുകൂടിയ ചതുരസ്രം ഭൂമിയാണ്. അതാത്ഭൂതങ്ങളുടെ മണ്ഡലങ്ങൾ ഇപ്രകാരം ജ്യാമിതീയചിത്രങ്ങളായി വരക്കുന്നത് പ്രധാനമാണ്. സൈന്ധവസരസ്വതിലിപി വായിക്കുന്നവരെല്ലാം ഇന്ത്യയിലെ ഈ പുരാതനതന്ത്രരീതിയും കൂടി അറിഞ്ഞിരിക്കുന്ന പക്ഷം ലിപി വേഗം മനസ്സിലാവും. മാതരിശ്വനായ വായു(ഗുരുവായു) എന്ന വിഷ്ണുവിന്റെ ഷഡ്ബിന്ദുചക്രത്തിന്റെ മുകളിലേക്ക് അഗ്രമായ ത്രികോണം അഗ്നി അഥവാ ശിവനും താഴേക്കു മുഖമായത് ശക്തിയുമാണ്. ഇതാണ് ശ്രീവിദ്യാചക്രത്തിലും സുദർശനകാലചക്രത്തിലും (ഹരിഹരഹ്രീം) വിഷ്ണു

വിലെ ശിവശക്തിയോഗമായി നാം വരക്കുന്നത്. ഇന്ദ്രകോൺ,രാക്ഷസകോൺ, വായവ്യകൺ ഇവ വാസ്തുമണ്ഡലത്തില് അഗ്നിമണ്ഡലമാണ്. ത്രികോണസ മ്പാതരേഖകളെ നീട്ടി സ്വസ്തികാകാരം ഉണ്ടാക്കിയാൽ ചലനം ,ഭ്രമണം എന്ന് അർത്ഥം. ദയത്തിലെ ത്രികോണചിഹ്നത്തിൽനിന്ന് (കീഴോട്ട് മുഖമായ ത്രികോ ണം ഹൃദയം)സ്വസ്തികരൂപത്തിൽ സർവ്വദിശയിലേക്കും രക്തതേജസ്സായി പ്രവഹിക്കുന്നപോലെയാണ് എന്ന് പ്രപഞ്ചചലനത്തെ രക്തപ്രവാഹത്തോട് ഉപമിക്കുന്നു. നാലുമുഖമുള്ള രണ്ടു രേഖ കകാരം. ഇവയുടെ പരസ്പര സംബന്ധത്താലാണ് സ്വസ്തികചിഹ്നം ഉണ്ടാവുന്നത്. ഈ നാലുരേഖകളാകട്ടെ, പരസ്പരം തിരിഞ്ഞ രണ്ടു ത്രികോണങ്ങലാണ്. (ഐൻസ്റ്റൈന് ത്രികോണ ങ്ങളായി ആധുനികശാസ്ത്രം ഇവയെ ഇന്ന് അംഗീകരിക്കുന്നു) ചന്ദ്രക്കല. താമര,അംഭസ്സ് ഇവ പരസ്പരസംബന്ധം ഉള്ളവയാണ്. ചന്ദ്രക്കല ജലമണ്ഡ ലരൂപം. ജലമണ്ഡലത്തില് നൌക,ജലത്തെ ഉയർത്തുന്ന ചന്ദ്രവേല എന്നിവ യും സൂചിതം. പത്മം ജലത്തിലാണ് വളരുന്നത്. സൌമ്യകിരണം ,ശുഭ്രം, വെളുത്തനിറം ,താമരകളോടുകൂടിയത്,രസമയം, വ്യാപനശീലമുള്ളത്, തരം ഗരൂപമായത് -ഇവ ജലസ്വഭാവമാണ്. ഒഴുകുന്ന ദ്രവസൃഷ്ടിയെ ഈ ചിഹ്നം കുറിക്കുന്നു. പ്രയോഗസാരത്തിൽ,അംഗാംഗങ്ങളിൽ ചന്ദ്രക്കല ജലമെന്നു പറ യുന്നു. ചന്ദ്രക്കല,ഷഡ്ബിന്ദു,ത്രികോണങ്ങള്,രണ്ടുതാമര എന്നി മണ്ഡലരൂപം പ്രസിദ്ധമാണ്. അർദ്ധചന്ദ്രനും രണ്ടുതാമരകളും വെളുത്തനിറമെന്ന് മന്ത്രതന്ത്ര പ്രകാശം(സാത്വികം). സ്വായംഭുവ,നാരസിംഹങ്ങളിലും അർദ്ധേന്ദു ജലമണ്ഡ ലമാണ്. അഷ്ടദലപത്മം വരച്ച് ദലാഗ്രത്തിൽ അർദ്ധചന്ദ്രരൂപം വരക്കുക. സ്മ എന്നാൽ ഭ്രാന്തം. ഭ്രമിക്കുന്നത്.ഭ്രമണം ചെയ്യുന്ന ജലമണ്ഡലമായ ഭൂ മിയെ ഇന്ത്യക്കാരുടെ ഇത്തരം ചിത്രങ്ങളിൽ കാണാം. മറ്റൊരു വിധത്തില് ആദ്യം അർദ്ധചന്ദ്രനെ വരച്ച് മദ്ധ്യത്തിലായി പത്മം വരക്കുന്നു. സവജ്രകം ചതുരസ്രം ഭൂമി. ചതുരസ്രമെന്നത് സമ്പാതരേഖകളായി 8 വജ്രം വരക്കു മ്പോഴാണ്. സാമ്പ്രദായികമായി ചതുരസ്രരേഖ 6 വജ്രം വരക്കുന്ന രീതിയും സ്വീകരിക്കുന്നു.ഇതെക്കുറിച്ച് ശൌനകകൽപ്പത്തിലുണ്ട്. (ഭൂഗ്രഹം ചതുരസ്രം സ്യാദഷ്ടവജ്രവിഭൂഷിതം)ഹിരണ്യഗർഭസംഹിതയില് ബ്രാഹ്മേ വജ്രാഷ്ടഭൂഷിതം ചതുഷ്കോണം ശുഭമയോ എന്നുണ്ട്. ആചാര്യനും വസുകുലിശഗം എന്നു പറയുന്നു. ഗ്രന്ധകാരനും വജ്രത്തിൽ 8 എന്നുതന്നെ പറഞ്ഞിരിക്കുന്നു. അന്യോന്യം അഭിമുഖമായി 3 മുഖമുള്ള രേഖാദ്വയങ്ങളുടെ പരസ്പര സംബന്ധമാണ് വജ്രമെന്നത് . പരസ്പരസംബന്ധത്തിന്റെ മദ്ധ്യമാണ് രേഖാ ദ്വയം. ഇപ്രകാരം മണ്ഡലധ്യാനം ചെയ്യണം. ഭൂമിയിൽ മണ്ഡലം വരച്ച് അതാതു വർണ്ണത്തിലുള്ള പൊടികൾ കൊണ്ടു നിറച്ച് (കളം)വരക്കണം.

25.വർണ്ണൈഃസ്വൈരഞ്ജിതാന്യാഹുസ്വസ്വത്ഥമാവ്യതാന്യപി
ധരാദിപഞ്ചഭൂതാനാം നിവൃത്ത്യാദ്ധ്യഃകലാഃസ്മൃതാഃ

26. നിവൃത്തിഃസപ്രതിഷ്ഠാസ്യാദ് വിഭുഃശക്തിരനന്തരം
ശക്ത്യതീതേതിവിജ്ഞേയാ നാദാ ദേഹസമുദ്ഭവാഃ

**<u>സംസ്കൃതഭാഷ്യം</u>**

വർണ്ണേ ദ്വിതീയേ ലക്ഷ്യമാണാ ഭൂതവർണ്ണാഃ സ്വസ്വനാദാവ്യതാന്യപിത്യ സ്യാപ്യയമർത്ഥഃവക്ഷ്യമാണഭൂതലിപീയന്ത്രേഷുയഃകർണ്ണികഃലിഖിതോമന്ത്രസ്തേ നാ നാനാവ്യതാനീതി.സമ്പ്രദായികാശ്ചൈവംമന്യന്തേ കലാത്മനഃഇതി പൂർവ്വ മുക്തേഃഭൂതകാരണാഭൂതഃബിന്ദുതത്വനിർഗ്ഗതാഃശക്തിഃസംഹാരപ്രയോഗാർദ്ധ്യ ർത്ഥമാഹ യദേതി.ധരാധിപഞ്ച ഭൂതാനാമുത്പാദികാ.ഇതി ശേഷഃതദുക്തം വായവീയസംഹിതായാം-

ശക്തിഃപ്രഥമസംഭൂതാ ശാന്ത്യതീതപദോത്തരാ
ശാന്ത്യതീതപദംശക്തോസ്തതഃശാന്തിപദം ക്രമാദ്
തതോ വിദ്യാപദ്തസ്മാദ് പ്രതിഷ്ഠാപദസംഗ്രഹഃ
നിവൃത്തിപദമുത്പ്പന്നം പ്രതിഷ്ഠാപദത്പരം
ഏവമുക്താസമാസേന സൃഷ്ടിരീശ്വരചോദിതം
ആനുലോമ്യാദഥൈതേഷാം പ്രാതിലോമ്യേന സംഹൃതിഃ
കലാഭിഃപഞ്ചഭിവ്യാപ്തി യസ്മാദ് വിശ്വമിദം ജഗത് ഇതി.

നാദേതി.നാദാദ് ദേഹോയസ്യ സ നാദദേഹോ ബിന്ദുഃതത് സമുദ്ഭവാ ഇതി. യദ്വാ താസാം സ്ഥൂലവാചകാംശമാഹു നാദദേഹസമുദ്ഭവാ ഇതി. നാദോ ഹകാരഃനാദസ്യധ്വനേർദ്ധേഹഉത്പ്പത്തിര്യസ്മാദ് സ നാദദേഹോ വായു സ്തേന യഃധർമ്മധർമ്മിണൌരഭേദാത്. ദേഹശബ്ദേനോത്പ്പത്തിരുക്തം. മാരുതസ്തുരസിചരൻ മന്ദ്രജനയതി ധ്വനിഃ ഇത്യുക്തേർന്നാദോത്പ്പത്തി ഹേ തുത്വം തസ്യ.സമുദ്ദീപ്യമാനാ ഭാ ദീപ്തിരസ്യേതി സമുദ്ഭോഗ്നിസ്തേന രഃ വസ്വരൂപം.തത്ര ഹയരവലാനാം ക്രമേണാഗ്രഹണോകർത്തവ്യേയഛതുർണ്ണാ മേവ ഗ്രഹണാം കൃതവാൻ തേന ലകാരോഽപ്യസ്തീതി ജ്ഞേയം.പ്രഥമതോ നാദഗ്രഹണാദ് ബിന്ദുയോഗോഽപ്യേഷാം ജ്ഞേയഃഏതാനി വിലോമേന തന്മാ ത്രാബീജാനി.അഥവാ നാദോ ഹകാരസ്തസ്യ ദേഹഃസ്വരൂപം തേത്ര സമുദ്ഭവഃ സ്ഥിതീത്യേഷാം ഏവം ഭൂത്വാ ആഈഊകാരാദയഃആഈഊഐഔകാരാഃഏഷാം സബിന്ദുകത്വഛ ജ്ഞേയം.തദുക്തം ത്രികോണോത്തരേഃ-

നാദാഖ്യം യദ് പരാബീജം സർവ്വഭൂതേ്വവസ്ഥിതം
മൂർത്തിദം പരമം ദിവ്യം സർവ്വസിദ്ധിപ്രദായകം
ശാന്തംസർവ്വഗതംശൂന്യം മാത്രാപഞ്ചകസംസ്ഥിതം ഇതി.

കേചന ക്രമേണാ ഷാം ലവരയഹയോഗമാഹു. തദ് യഥാ- ഹ്രാ 3 ഹ്രീം ഹ്രൂം ഹ്രൈം ഹ്രൌം ഏതാനി അപഞ്ചീകൃതഭൂതബീജാനി. അഥവാ നാദോഹകാരഃശരീരസ്യ പൃഥ്ിവ്യംശാധിക്യാത് ദേഹശബ്ദേന ലകാരസ്തസ്യ സമുദ്ഭവഃസ്ഥിതിര്യത്ര സ നാദദേഹസമുദ്ഭവാഃയേഷു ആകാരാദിഷു തേ നാദദേഹസമുദ്ഭവാഃതത്ര ക്രമേണാലവരയഹ യോഗമാഹുഃതഭ്യാ ഹ്രാം ഹ്‌ല്ലീം,ഹ്ലീം,ഹ്ലൈം,ഹ്ലൌം ഏതാനി പഞ്ചീകൃതഭൂതബീജാനി. ഭൂതബീജാനാ മേവ തദഭിമാനിനിവൃത്ത്യാദിബീജത്വം ജ്ഞേയം. തദുക്തമാചാര്യൈഃ- നാദകലാദിഭൂതാ ഇതി.

**<u>മലയാളഭാഷ്യം</u>**

പഞ്ചഭൂതങ്ങളുടെ മണ്ഡലങ്ങൾ അതാതു ഭൂതാക്ഷരങ്ങള് അടങ്ങിയവയാണ്. അക്ഷരങ്ങളെ അഞ്ചായി തിരിക്കുന്നത് 5 ഭൂതങ്ങളെ ആസ്പദമാക്കിയാണ്. ഇത് അദ്ധ്യായം ആറിൽ കൂടുതല് വിവരിച്ചിട്ടുണ്ട്. പഞ്ചഭൂതങ്ങൾ നിവൃ

ത്തി,പ്രതിഷ്ഠ,വിദ്യ,ശാന്തി,ശാന്ത്യതീതമെന്ന 5 കലകളിൽനിന്ന് ജനിക്കുന്നു. കലകളാവട്ടെ, നാദത്തിൽനിന്നും ജനിക്കുന്നു. ശ്രീമന്ത്രത്തില് കർണ്ണികകളില് ഭൂതലിപികളിൽ എഴുതിയതാണ് മന്ത്രമായി അനാവൃതമാവുന്നത്. ഇവയെ കലാത്മകങ്ങളെന്ന് സാമ്പ്രദായികമായി അറിയുന്നു. ബിന്ദുതത്വനിർഗ്ഗതമായ ശക്തിയിൽനിന്നാമ് സർവ്വഭൂതങ്ങളും കലാവർണ്ണങ്ങളും ജനിക്കുന്നത്. വായവീയസംഹിത പറയുന്നു. ശക്തി ആദ്യമായി ജനിച്ചവളാണ്. ശാന്തിക്ക് അതീതമായ പദത്തിനും മുമ്പുള്ളവളാണ്. ശക്തി, ശാന്ത്യതീതപദം,ശാന്തിപദം,വിദ്യാപദം,പ്രതിഷ്ഠാപദസംഗ്രഹം, നിവൃത്തിപദം .ഇപ്രകാരം ഈശ്വരചോദിതമായ സൃഷ്ടി സംഭവിച്ചു. അനുലോമമായത് സൃഷ്ടി. അതിന് പ്രതിലോമമായത് സംഹൃതിചക്രം. ഈ അഞ്ചുപദങ്ങളിൽ അധിഷ്ഠാനമുള്ളതാണ്സൃഷ്ടി. കലകളും അഞ്ചായി വ്യാപിക്കുന്നു. ഇവകളാൽ നിർമ്മിതമാണ് ജഗത്ത്. നാദശരീരമാണ് ശ്രീയന്ത്രമദ്ധ്യഗമായ ബിന്ദു.ബിന്ദുവിലാണ് നാദമുണ്ടാവുന്നത്. ഹകാരം നാദം. നാദത്തിന്റെ ധ്വനിയിൽനിന്നാണ് ദേഹം(ബിന്ദു)ഉണ്ടാവുന്നത്. നാദദേഹമാണ് വായു(പ്രാണൻ) .ധർമ്മവും ധർമ്മിയും അഭേദമാകയാല് അവ വെവ്വേറെയല്ല. പ്രാണമാരുതൻ ചലിക്കുമ്പോള് മന്ത്രമായി ധ്വനി ജനിക്കുന്നു എന്നതാണ് നാദോൽപ്പത്തികാരണം. ഉദ്ദീപ്തമായ ദീപ്തിയാണ് ഭാ. അതിൽനിന്നുണ്ടാവുന്ന അഗ്നി രവസ്വരൂപം. രവമെന്നാൽ നാദം. രവി രവത്തോടെ സഞ്ചരിക്കുന്ന, സ്വരിക്കുന്ന , സൂര്യനാണ്. ഭാനുവാണ്. ഹയരലവ എന്നീ വർണ്ണങ്ങളെ ക്രമത്തില് ഗ്രഹിക്കണം. ആദ്യം നാദഗ്രഹണം കൊണ്ട് ബിന്ദുയോഗം ഗ്രഹിക്കണം. വിലോമമായി തന്മാത്രാബീജം അറിയണം. നാദം ഹകാരം. അതിന്റെ ദേഹം (സ്വരൂപം) അതിൽനിന്ന് ഉദ്ധരിച്ച സ്ഥിതിയാണ്. ആഈഊഐ എന്നിവ ക്രമത്തിലുച്ചരിച്ചാലാണ് ഔകാരം .ഇപ്രകാരം സബിന്ദുതത്വം(ഔം)അറിയുക. ത്രികോണോത്തരത്തിൽ നാദമെന്നത് സർവ്വഭൂതങ്ങളും അവസ്ഥിതമായിരിക്കുന്ന പരമബീജമാണ്. പരമദിവ്യവും പരമസിദ്ധിപ്രദവുമാണ്. മൂർത്തിത്വം (രൂപം)നൽകുന്നത് നാദമാണ്.അത് ശാന്തവും സർവ്വഗതവും ശൂന്യവും മാത്രാപഞ്ചകത്തില് സംസ്ഥിതവുമാണ്. ഹ(8)യ(1)ര(2)വ(4)ല(3) ലവരയഹയോഗം 34218. (ഭൂതാക്ഷരലിപിസംഖ്യ)ഹ്രാം,ഹ്രീം,ഹ്രൂം,ഹ്രൈം,ഹ്രൌം എന്നിവ പഞ്ചീകൃതഭൂതബീജങ്ങളാണ്. ഹകാരം നാദം. ശരീരത്തിൽ പൃഥ്വിയുടെ സ്ഥാനം (അംശം)കൂടുതലാകയാൽ ലകാരശബ്ദം ഹകാരത്തിൽനിന്നാണ് ഉണ്ടായത്.ലവരയഹയോഗത്തിൽ ഹ്രാം ഹ്ലീം,ഹ്ലൈം,ഹ്ലൗം എന്നിവ പഞ്ചീകൃതഭൂതബീജങ്ങളായുണ്ടാവുന്നു.ഈ ഭൂതബീജങ്ങളുടെ എല്ലാം ആദിബീജത്വം നാദകല എന്ന ആദിഭൂതമാണ് എന്ന് ആചാര്യരും പറഞ്ഞിരിക്കുന്നു.

27. പഞ്ചഭൂതാത്മകം സർവ്വം ചരാചരമിദം ജഗത്
അചരാ ബഹുധാ ഭിന്നാ ഗിരിവൃക്ഷാദിഭേദതഃ

**<u>സംസ്കൃതഭാഷ്യം</u>**

ഏവം ഭൂതാന്യുക്താ ജഗസ്തദാത്മകത്വമാഹ പഞ്ചേതി. ഏതേന ത്രിവിത്കരണാപക്ഷഃ പഞ്ചീകരണോപക്ഷോഽപി സൂചിതഃതത്ര യേ തൈജസാ ദേവാഃതേഷാമപി ശരീരാർദ്ധൌ

ഭാഗഃതൈജസഃപൃഥിവ്യാശ്ചതുർത്ഥാംശഃചതുർത്ഥാംശൌ ജപസ്യേതി
ത്രിവൃത്കരണാപക്ഷഃപഞ്ചീകരണാപക്ഷേ തു പൃഥിവ്യാശ്ചത്വാരിംശാ
അന്യേഷാമഷ്ടമോ$f$ഷ്ടമോംശ ഏവമന്യത്രാപി.തദുക്തം-
ദ്വിധാ വിദ്യായ ചൈകൈകം ചതുർത്ഥാപ്രഥമം പുനഃ
സ്വസ്വേതരദ്വിതീയാംശൌ യോജനാത് പഞ്ചപഞ്ചതേ ഇതി. അഥവാ,
ഷഡംശാസ്തേജസാഃപൃഥ്വീജലവായ്വാകാശാനാം ദശമോ ദശമോം$f$ശഃ ഏവം
പാർത്ഥിവേ അസ്മദാദി ശരീരേ$f$പി ഷഡ്ഭാഗാഃപൃഥിവ്യാ അന്യേഷാ ദശമോ
ദശമോം$f$ശഃഏവം വരുണാദിലോകനിവാസിനാമാപ്യാഭിശരീരാണാമപി
അവഗന്തവ്യം .തദുക്തം-
പൃഥിവ്യദീനി ഭൂതാനി പ്രത്യേകം വിഭജേത് ദ്വിധാ
ഏവൈകൈകം ഭാഗമാദാ പഞ്ഛധാ വിഭജേത് പുനഃ
ഏകൈകഭാഗമേകൈകഭൂതൈസംവേഗസത്ക്രമാത്
തത ആകാശഭൂതസ്യ സ്വഭാഗാ ഷഡ്ഭവന്തി ഹി
വായ്വാദിഭാഗശ്ചത്വാരോവായ്വാദിഷ്വേവമാദിശേത്
പഞ്ചീകരണമേതദേ സ്യാദിത്യാഹുസ്തത്വവേദിനഃഇതി.
അന്യത്ര വിശേഷഃ-
അസ്ഥിമാംസം ത്വചാസ്നായുരോമ ഏവ തു പഞ്ചമം
ഇതിപഞ്ചവിധാപ്രോക്താ പൃഥിവീകഠിനാത്മികാ
ലാലാമൂത്രംതഥാ ശുക്ലം ശോണിതം മജ്ജപഞ്ചമഃ
അപാംപഞ്ചഗുണാ ഏതേ ദ്രവരൂപാപ്രകീർത്തിതാഃ
ക്ഷുധാതൃഷ്ണാഭയംനിദ്രാആലസ്യംക്ഷാന്തിരേവ ച
ഉഷ്ണാത്മകാ ഗുണാ ഏതേ തേജസഃപരികീർത്തിതഃ
ധാവനംവലനംഭുക്തിരാകുഞ്ചനം പ്രസാരണം
ഏതേ പഞ്ചഗുണാ വായോഃക്രിയാരൂപാ വ്യവസ്ഥിതാഃ
രാഗദ്വേഷൌ തഥാലജ്ജാ ഭയാമോഹസ്തഥൈവ ച
വ്യോമ്നപഞ്ചഗുണം ഏതേ ശൂന്യാസ്തേ സുഷിരാത്മനി. ഇതി.
ചരം ജംഗമം.അചരം സ്ഥാവരം. ചരേഷു ബഹുവക്തവ്യത്വാത് ഫ്രഥമോദ്ദിഷ്ടം
തം വിഹായാ ചരാനാഹ അചരാ ഇതി. തത്ര തേ ചരാഃസ്വേദാണ്ഡജജരായു
ജാഇതി വക്ഷ്യതി. തേനശിഷ്ടത്വാദേഷാമൌദ്ബ്ഭിജത്വമുക്തം. യദാഹു-
ദേഹശ്ചതുർവ്വിധൌജ്ഞേയോ ജന്തോരുത്പ്പത്തിഭേദതഃ
ഉദ്ബീജസ്വേദജോ$f$ണ്ഡോത്യശ്ചതുർത്ഥസ്തു ജരായുജഃ
ഉദ്ബിധ്യഭൂമിം സർഗ്ഗഛേദൌദ്ബീജഃസ്ഥാവരസ്തു സ ഇതി.
ഏഷാമുത്പത്തിപ്രകാരോ$f$ന്യത്രോക്തഃ-
ഉദ്ബിദഃസ്ഥാവരാജ്ഞേയാസ്തൃണാംഗുല്മാദിരൂപിണാഃ
തത്രസിക്താജലൈർഭൂമിരന്തരൂഷ്മവിപാചിതാ
വായുനാവ്യൂഹ്യമാനാതു ബീജത്വം പ്രതിപദ്യതേ
തഥാചോപ്നാനിബീജാനി സംസിക്താന്യമ്പസാ പുനഃ
ഉഛൂനത്വം മൃദുത്ഞ്ച മൂലഭാവം പ്രയാന്തി ച
തന്മൂലാങ്കുരോത്പത്തിസ്തസ്മാദ് പർണ്ണാ സമുദ്ഭവഃ
പർണ്ണാത്മകം തതഃകാണ്ഡം കാണ്ഡാശ്ച പ്രസവഃപുനഃ ഇതി.

**<u>മലയാളഭാഷ്യം</u>**

പഞ്ചഭൂതാത്മകമായ ചരാചരത്തില്,ഗിരി വൃക്ഷം മുതലായി അനേകഭേദങ്ങളോടുകൂടി അചരവസ്തുക്കളുണ്ട്. ത്രിവിത്കരണപക്ഷത്തിൽ ശരീരത്തിന്റെ അർദ്ധഭാഗം തൈജസം, കാൽഭാഗം വീതം പൃഥ്വിയും ജലവുമാണ്. പഞ്ചീകരണപക്ഷത്തിൽ നാലുഭൂതങ്ങൾക്ക് 8 വീതം 32. പൃഥ്വിക്കുമാത്രം 40 ഭാഗം.ആകെ 72 കല .അല്ലെങ്കിൽ, 6 ഭാഗം തേജസ്സ്,മറ്റുനാലിനും 10 വീതം ആകെ 46. ഇപ്രകാരമുള്ള വിവിധരീതിയിലുള്ള അനുപാതങ്ങളും വിഭജനങ്ങളും അളവുകളും വിവിധഗ്രന്ധങ്ങളില് പഞ്ചഭൂതങ്ങൾക്കും പഞ്ചഭൂതനിർമ്മിതമായ ശരീരങ്ങൾക്കും നിശ്ചയിച്ചിട്ടുണ്ട്. 5 അംഗനിർമ്മിതമായ(അസ്ഥി,മാംസം,ത്വക്ക്,സ്നായു,രോമം)പൃഥ്വി കഠിനാത്മകമാണ്.(solid,hard) ലാലാരസം,മൂത്രം,ശുക്ലം,ശോണിതം,മജ്ജ എന്നിവ ജലഗുണത്തോടുകൂടിയ ദ്രവരൂപമാണ്.(liquid)ക്ഷുധ,തൃഷ്ണ,ഭയം,നിദ്ര,ആലസ്യം,ക്ഷാന്തി ഇവ ഉഷ്ണഗുണമുള്ളതിനാൽ തേജസ്സ് (അഗ്നി അഥവാ ഊർജ്ജം )പ്രകാശരൂപമാണ്. ധാവനം(pressure),വലനം(deflection),ഭുക്തി(swallow,eat),ആകുഞ്ചനം(convergence),പ്രസാരണം(expansion) എന്നിവ വായുവിന്റേതാണ്. ഇവ ക്രിയാഗുണങ്ങളാണ്. രാഗദ്വേഷലജ്ജാമോഹഭയങ്ങൾ ആകാശപഞ്ചകം. ശൂന്യസുഷിര(ദ്വാര)രൂപമാണ്. ചരങ്ങളെ ജംഗമമെന്നും അചരങ്ങളെ സ്ഥാ വരമെന്നും പറയുന്നു. ജന്തുവിന്റെ ഉൽപ്പത്തിഭേദംകൊണ്ട് ദേഹം നാലു വിധമാണ്. സ്വേദജം,അണ്ഡജം, ജരായുജം,ഔദ്ബീജജം. ഈ നാലുവിധങ്ങളെ പറയുന്നു. ഭൂമിയെ ഉദ്ഭേദിച്ച് പുറത്തുവരുന്നവ ഉദ്ബീജമാണ്. അവ ജീവ ലോകത്തിൽ പെടുന്നു,പക്ഷേ ചരമല്ല,അചരമാണ്. സ്ഥാവരമാണ് (മരം, പുല്ല് മുതലായവ) ഭൂമിയുടെ ഉള്ളിലെ കഠിനമായ ഊഷ്മാവുകൊണ്ട് വെന്ത് ജലവും വായുവും സഹായിച്ച് അന്നം ബീജത്വം പ്രാപിക്കുന്നു.ഉഛൂനവും മൃദുലവുമായ ഭാഗം വേരായി താഴോട്ടു വളരുന്നു. മറുഭാഗം അങ്കുരമായി മുകളിലേക്കു വളരുന്നു. അതിൽ ഇല വരുന്നു.ഇലകളോടുകൂടിയ തണ്ടിനെ കാണ്ഡം എന്നു പറയുന്നു.

28.ചരാസ്തുത്രിവിധാഃ പ്രോക്താഃസ്വേദാരണ്ഡജജരായുജഃ
സ്വേദജാഃകൃമികീടാദ്യാ അണ്ഡജാപന്നഗാദയാഃ

**<u>സംസ്കൃതഭാഷ്യം</u>**

വിഭാഗപൂർവ്വം ചരാനുദ്ദിശതി ചരാസ്ത്വിദി. ജനേഃപ്രത്യേകം സംബന്ധം ദർശയൻതദ്വിശേഷാനാഹ സ്വേദജാ ഇത്യാദിനാ.കൃമികീടാദ്യാ ഇതി ഉഭയോരപി ദംശകത്വാഭ്യാം ഭേദഃആദിശബ്ദേന പതംഗാദീനാം ഗ്രഹണം. യദാഹുഃ-
കൃമികീടപതംഗാദ്യാഃസ്വേദജാനാമദേഹിനഃഇതിതദുത്പത്തിപ്രകാരോഽന്യത്ര ദർശതി. സ്വേദജംസ്വിദ്യമാനേദ്ദ്യോഭൂപഹ്വാംശ്ഭ്യാഃപ്രജായതേ ഇതി. തേനൈഷാമയോനിജത്വമുക്തം. യദുക്തം പ്രയോഗസാരേഃ-
കിന്ത്വത്രസ്വേദജായേതുജ്ഞേയാസ്തേചാപ്യയോനിജാഃ
സ്ഥിരാവിവായവോഭിന്നാശ്ചത്വാരിംശാത് സഹസ്രധാഃഇതി.
പന്നാഗാദയ ഇത്യാദി ശബ്ദേന പത്ഷികഛപാദിഗ്രഹണാം. യദാഹു-
അണ്ഡജാഃപക്ഷിണാഃസർവ്വനക്രമത്സ്യാശ്ചകഛപാഃഇതി.

തദുത്പത്തിപ്രകാരോƒപി -
അണ്ഡജോവർത്തുലീഭൂതഃശ്ചുക്രശോണിതസംയുതാത്
കാലേനഭിന്നാത് പൂർണ്ണാത്മാ നിർഗഛന് പ്രക്രമിഷ്യതി ഇതി.

**<u>മലയാളഭാഷ്യം.</u>**

ക്യമികീടങ്ങളും പതംഗങ്ങളും സ്വേദജങ്ങളാണ്. പാമ്പും പക്ഷിയും ആമയും ഉറുമ്പും മത്സ്യവും മുതലയും എല്ലാം അണ്ഡജങ്ങളാണ്. ജരായു ഉള്ളവ (PLACENTA)ജരായുജങ്ങളാണ്.മിക്കമൃഗങ്ങളും മനുഷ്യനും ഈ ഇനമാണ്. അണ്ഡജങ്ങൾ വർത്തുളാകാരമായ മുട്ട ഇടുന്നു. ശുക്ലശോണിതസംയോഗം കൊണ്ടാണ് അണ്ഡം ഉണ്ടാവുന്നത്.യഥാകാലം മുട്ടവിരിഞ്ഞ് ഭിന്നിച്ച് ഏകകോശത്തിൽനിന്ന് അനേകകോശമായി വളർന്ന് പൂർണ്ണാവയവാത്മാവായ ജന്തു പുറത്തേക്ക് അണ്ഡത്തോടു പൊട്ടിച്ച് വരുന്നു.

29. ജരായുജാ മനുഷ്യാദ്ധ്യാസ്തേഷുനൃണാം നിഗദ്യതേ
ഉദ്ഭവഃപുംസ്ത്രിയോര്യോഗാത് ശുക്തശോണിതസംയുതാത്

30. ബിന്ദുദേകോവിശേദ്ഗർഭമുഭയാത്മാക്രമാദസൌ
രജോƒധികേഭവേന്നാരിഭവേദ്രേതോധികഃപുമാൻ
ഉഭയോഃസമതായാന്തു നപുംസകമിതിസ്ഥിത്ഃ
ജരായുർഗ്ഗർഭാശയോ ജാലികാരൂപഃമനുഷ്യാദ്യാ ഇത്യാദിശബ്ദേന
പശ്വാദയാഃഏഷാം സാംഖ്യോക്താം പ്രയോഗസാരേ-
യോനിജാഃപ്രാണിനോഭിന്നാശ്ചതുഃഷഷ്ഠിഹസ്ത്രിധാഇതി.
തേഷുനൃണാം നിഗദ്യതേ ഉത്ഭവഇതി സംബന്ധഃയതഃസർവ്വശാസ്ത്രസ്യ
മനുഷ്യാധികാരിത്വാത് ശോണിതസംയുക്താദിത്യേനേന തസ്യാ
പ്രധാനതോക്താ.അതഃപുത്രഃപിഷ്ടജാത്യാദിയുക്തഃതഥാച മഹാഭാരതേ-
മാതാഭർത്താപിത്യഃപുത്രോയേനജാതാ സ ഏവ സഃഇതി.
ഭർത്താവാസ്വാധാനം ചർമ്മമയം. ഉഭയാധാരം തമാശുക്രശോണിതാത്മാന്നവ
ഏവാഗ്നിഷോമാത്മാ ഏകോ ബിന്ദുർഗർഭംവിശേത്.
ക്രമാദണ്ഡോഭിത്യുത്തരേണാസംബന്ധ്യതേ.
അസൌഃവിന്ദുഃരജോƒധിതഃക്രമാണാനിഭവേത്. രേതോധികഃക്രമാത്മപുമാൻ
ഭവേതിദിയോജനാ.അത്രാധിക്യമുക്തപ്രമാണതോമജ്ഞേയം
ഉക്തപ്രമാണാസാമ്യേ നപുംസകോത്പത്തിരിത്യപി ജ്ഞേയം.യദാഹു-
ദ്വാവിംശതിരജോഭാഗാഃശുക്രമാത്രാശ്ചതുർദ്ദശഃ
ഗർഭസജ്ജനനേ കാലേ പുംസ്ത്രീയോഃസംഭവന്തി ച
നാരീരജോƒധികോംƒശേസ്യാന്നരഃശുക്രാധികോംƒശകേ
ഉഭയോരുക്തസംഖ്യായാം സ്ഥാന്നപുംസകസംഭവഃഇതി
ക്രമാദിത്യനേന നൈതദുക്തം ഭവതി. സ ഏവ ബിന്ദുർവ്വായുനാ പൃഥക്
ഭിന്നഃബ്രഹ്മപത്യതാം ജനയതീതി. യദാഹുഃ-വാഗ്ഭടേ ശരീരസ്ഥാനേ-
ശുക്രാർത്തവേ പുനഃ വായൂനാബഹുശോഭിന്നേ യഥാസ്വംബ്രഹ്മപത്യതാ
വിയോനിവികൃതാകാരാ ജായന്തേ വികൃതൈർമ്മലൈഃ
പൂർണ്ണാഷോഡശവർഷാ സ്ത്രീപൂർണ്ണാവിംശേന സംഗതാ
ശുദ്ധേഗർഭാശയേമാർഗ്ഗം രക്തേശുക്രേƒനിലേ ഹൃദി

വീര്യവന്തം സ്മൃതം സൂതേ തതോ ന്യൂനാബ്ദയോപുനഃ
രോഗ്യൽപ്പായുരധന്യോ വാ ഗർഭോ ഭവതി നൈന വാ. ഇതി.

**<u>മലയാളഭാഷ്യം</u>**

സ്ത്രീപുരുഷജാതിയിൽപെട്ട മനുഷ്യാദികള് ശുക്ലശോണിതസംയോഗത്താലുണ്ടാവുന്നു. അവ ജരായുവിൽനിന്ന് രസം വലിച്ചെടുത്ത് വളരുന്നു. മൈഥുനസൃഷ്ടിതന്നെയാണ് അണ്ഡജങ്ങളെപ്പോലെ. ഏകമായ ബിന്ദു ഗർഭത്തില് വളരുന്നു.രജസ്സ് (ശോണിതം)അനുപാതം കൂടിയാൽ സ്ത്രീപ്രജ. രേതസ്സ് അനുപാതം കൂടിയാൽ പുരുഷപ്രജ.രണ്ടും സമമെങ്കിൽ നപുംസകപ്രജ. ജരായു ഗർഭാശയത്തില് ജാലികാരൂപത്തില് (രക്തക്കുഴലുകളുടെ വല അഥവാ നെറ്റ്വർക്കിനെ അഴികളിട്ട ജാലകമെന്ന് -ജാലിക-ഉപമിക്കുന്നു.) വളരുന്നു.പശുമൃഗാദികളിലും ഇങ്ങനെത്തന്നെയാണ്. വിവിധയോനികളിൽ ജനിച്ച പ്രാണികൾ അനവധിവിധം ഉണ്ട്. ഈ സർവ്വപ്രാണികളിലും വെച്ച് പ്രധാനം മനുഷ്യനാണെന്ന് ശാസ്ത്രങ്ങൾ വിധിക്കുന്നു. മാതാപിതാക്കളുടെ ശുക്ലശോണിതസംയോഗത്താലാണ് കുട്ടികൾ ജനിക്കുന്നത്. മഹാഭാരതവും ഇത് എടുത്തുപറയുന്നുണ്ട്. ശുക്ലശോണിതങ്ങള് സോമവും അഗ്നിയുംപോലെ യോജിച്ച് ഏകബിന്ദുവായി ഗർഭത്തില് കടക്കുന്നു. കുട്ടിയുടെ ലിംഗം ഇതിലേതിന് ആധിക്യം,ബലം എന്നിവ കൂടുമെന്നതനുസരിച്ചാണ്. 40 രജോഭാഗം .അതിനോട് 14 ശുക്ലഭാഗം കൂട്ടിയത് സ്ത്രീപ്രജ എന്ന് അർത്ഥം. 28 നോട് 28 കൂട്ടി സമമായി വന്നത് നപുംസകം. ഏകബിന്ദു വായുവാൽ വീണ്ടും വീണ്ടും ഭിന്നമാകുന്നു. (division of zygote )വാഗ്ഭടന് ശാരീരകസ്ഥാനത്തിൽ ഇതു പറയുന്നുണ്ട്. ബ്രഹ്മപത്യത എന്ന വാക്കാണ് പ്രാജാപത്യമെന്നല്ല,തന്ത്രകാരനും വാഗ്ഭടാചാര്യനും ഇവിടെ ഉപയോഗിച്ചതെന്നത് ശ്രദ്ധിക്കണം. ഓരോ കുഞ്ഞും ജനിക്കുന്നത് ഒരു ബ്രഹ്മജനനമാണ്, പ്രജാജനനമല്ല. ഇത് മനനം ചെയ്ത് മനസ്സിലാക്കേണ്ടത് ആവശ്യമാണ്.

31. പൂർവ്വകർമ്മാനുരൂപേണാ മോഹപാശേനയന്ത്രിതഃ
കശ്ചിദാത്മാ തദാതസ്മിൻ ജീവഭാവം പ്രപദ്യതേ.

32. അഥ മാത്രാഹൃത്ൈരന്നപാനാദ്യൈഃപോഷിതഃക്രമാത്
ദിനാത് പശ്ചാത് തതോമാസാത് വൃദ്ധതേ തത്വദേഹവാൻ

**<u>സംസ്കൃതഭാഷ്യം</u>**

തസ്മിൻബിന്ദൗജീവസഞ്ചാരമാഹ പൂർവ്വേതി. പൂർവ്വജന്മഗതസഞ്ചിതകർമ്മാണാം മദ്ധ്യേ ഫലദാനോന്മുഖം പ്രബലമേകം പുണ്യപാപാത്മകം സുഖദുഃഖോദ്ഭയാത്മകം ഫലകം മനുഷ്യശരീരോപഭോഗയോഗ്യം യത് കർമ്മ തദനുരൂപേണാ മോഹപാശേനാ അവിദ്യാരൂപേണായന്ത്രിതോബദ്ധഃ ഉത്പദ്ധ്യതേ. ഏതേന നിത്യസ്യതപനോƒരുത്പത്തിരുക്താ. ഗൃഹമിവ ദേഹമാത്മാപ്രാവിഷ്ട ഇത്യർത്ഥഃ കശ്ചിദിത് നാനാത്മാനോ വ്യവസ്ഥാതഃ ഇതി. കണാദസൂത്രാനുസാരാത് പുരുഷബഹുത്വം സിദ്ധം ഇതി. സാംഖ്യോക്തേശ്ച. വേദാന്തനയേ തു-അവിദ്യാകൽപ്പിതോഭേദോംƒഗീകർത്തവ്യഃ

അന്യഥാ യദ്യാത്മജ്ഞാനേനാവിദ്യാ നഷ്ടാതദാജ്ഞാനാഗ്നിഃ സർവ്വകർമ്മാമി ഭസ്മസാത്കുരുതേƒർജ്ജുനഃ ഇതി വചനാത് തസ്മൈകത്വാത് മുക്തത്വാഞ്ച അവതാര ഏവ ന സ്യാത്. ഇത്യവതാരകാരണാം മോഹപാശേനേത്യുക്താ-
തദുക്തമദ്ധ്യാത്മവിവേകേ-
അസ്തിബ്രഹ്മചിദാനന്ദം സ്വയംജ്യോതിന്നിരഞ്ജനം
സർവ്വശക്തി ച സർവ്വജ്ഞം തദംശം ജീവസംജ്ഞകഃ
അനാദ്യവിദ്യോപഹിതാതഥാഗ്നേർവ്വിസ്ഫുലിംഗകാഃ
ദീർഘായുപാധിസംഭിന്നാസ്തേകർമ്മഭിരനാദിഭിഃ
സുഖദഃഖപ്രദൈഃപുണ്യപാപരൂപൈർന്നിയന്ത്രിതാഃ
തത്തജ്ജാതിയുതം ദേഹമായുർഭോഗശ്ചകർമ്മജം. പ്രതിജന്മം പ്രപദ്യതേ. ഇതി.
അഥാതി- അത്രപ്രകാരോയോഗാർണ്ണവേ-
ആവിശ്യഭുക്തമാഹാരം സ വായുഃകുരുതേ ദ്വിധാ
സംപ്രവിശ്യാന്ത്രമദ്ധ്യസ്ഥം പൃഥക് കിട്ടം പൃഥക് ജലം
അഗ്നേരൂർദ്ധ്വം ജലം സ്ഥാപ്യ തഥാഞ്ചജലോപരി
ജലസ്യാധഃസ്വയംപ്രാണാഃസ്ഥിത്വാഗ്നിം ധമതേ ശനൈഃ
വായുനാ വ്യൂഹ്യമാനോƒഗ്നിരത്യുഷ്ണം കുരുതേ ജലം
അന്നം തദുഷ്ണതോയേ ന സമന്താത് പച്യതേ പുനഃ
ധ്വിധാഭവതി തത് പക്കം പൃഥക് കിട്ടംപൃഥക് രസം
രസേനതേനതാനാഡിഃപ്രാണാഃപൂരയതേ പുനഃ
പ്രതർപ്പയന്തി സമ്പൂർണ്ണഃസ്താശ്ച ദേഹം സമന്തതഃ
മാതൃരസവഹാനാഡീമനുവിദ്ധാപരാഭിധാ
നാഭിസ്തനാഡിഗർഭസ്ഥമാത്രാഹൃതരസാവഹാ ഇതി.
ദിനാദിതി-തദുക്തം
ത്രസരേണുദ്വയം ജന്തുഃക്ഷണാമാത്രേണാവർദ്ധതേ
നാഡികാമാത്രതോ യൂകായുഗളഞ്ച മുഹൂർത്തതാ
യൂകാനാംവേദസംഖ്യശ്ച ദിനമാത്രാദ് യവദ്വയം ഇതി.
യോഗാർണ്ണവേ ച-
കലലം ചൈകരാത്രേണാ പഞ്ചരാത്രേണ ബുദ്ബുദം
ശോണിതം ദശരാത്രേണാ മാംസപേശീ ചതുർദ്ദശേ
ഘനമാംസശ്ച വിംശാഹേ പിണ്ഡീഭാവോപലക്ഷിതം.
പഞ്ചവിംശതിപൂർണ്ണാഹേ പലംസർവ്വാംഗുരായതേ.
ഏകമാസേതു സമ്പൂർണ്ണേ പഞ്ചഭൂതാനി വാരയേത്
മാസദ്വയേ തു സംപ്രാപ്തേ ശിരോഭേദഃപ്രജായതേ
മജ്ജാസ്ഥി ച ത്രിഭിർമ്മാസേഃകേശാംഗുല്യഷ്ചതുർത്ഥകേ
കർണ്ണാക്ഷിനാസികാനാശ്ച രന്ധ്രം മാസേതു പഞ്ചമേ
ആസ്യരംഘ്രിധരം ഷഷ്ഠേ പായുരന്ധ്രഛ സപ്തമേ
സർവ്വാംഗസന്ധിസമ്പൂർണ്ണം മാസൈരഷ്ടഭിരിഷ്യതേ ഇതി.
അദ്ധ്യാത്മവിവേകേതു വിശേഷഃ
ദ്രവത്വം പ്രഥമേമാസേ കലലാസ്യം പ്രജായതേ
ദ്വിതീയേ തു ധനഃപിണ്ഡഃപേശീഷഢ്ധനമർവ്വുദം.
പുംസ്ത്രീനപുംസകാനാം തു പ്രായോƒവസ്ഥാഃക്രമാദിമാഃ

തൃതീയേത്വംഗുരാഃപഞ്ചകരാംഘ്രിശിരസോ മതാഃ
അംഗപ്രത്യംഗഭാഗാശ്ചസൂക്ഷ്മാഃസ്യുര്യുഗപത്തദാ
വിഹായശ്മശ്രുദന്താദിം ജന്മാനന്തസംഭവൻ
ഏ്ഷാപ്രകൃതിരന്യാ തുവികൃതിഃസമ്മതാ സതാം
ചതുർത്ഥേ വ്യക്തതാ തേഷാം ഭാവാനാമപിജായതേ
മാതൃജഞ്ജാസ്യഹൃദയംവിഷയാനഭികാംക്ഷതി
അതോമാതൃർമ്മനോऽഭീഷ്ടംകുര്യാദ് ഗർഭവിവൃദ്ധയേ
താശ്ച ദ്വിഹൃദയാം നാരീമാഹു ഭർദ്ദാഹദിനീം ബുധാഃ
ആദാനാശ്ചോപാദാനാംസ്യുർഗർഭസ്യവ്യംഗദാദയഃ
മാതുര്യദ്വിഷയാലാഭസ്തദാത്തേജായതേ പുനഃ
ഗർഭഃസ്യാദര്യവാന് ഭോഗീദോഹദാദ്രാജദർശനോ
അലങ്കാരേസുലലിതോ ധർമ്മിഷ്ഠസ്താപസാശ്രമേ
ദേവതാദർശനേ ഭക്തോ ഹിംസ്രോഭുജഗദർശനേ
മാഹിഷേണാതു രക്താക്ഷംലോമശംസ്തൂയതേ സുതം
പ്രവൃ(ബു)ദ്ധം പഞ്ചമേ പിണ്ഡം (തം)മാംസശോണിതപുഷ്ടതാ
ഷഷ്ഠേऽസ്ഥിസ്നായുനഖരകേശരോമവവിക്തതാ
ബലവർണ്ണൌചോപചിതൌ സപ്തമേത്വംഗപൂർണ്ണതാ
അഷ്ടമേത്ക്ശ്രുതിസ്ഥാതാമോജശ്വേതശ്ചഹൃദ്ഭവം
ശുദ്ധമാപീനരക്തശ്ച നിമിത്തം ജീവിതേ മതം
പുനരംബാംപുനർഗർഭം ചഞ്ടലംതത്പ്രധാവതി
അതോജാതോऽഷ്ടമേമാസേ ന ജീവിത്യോന്യസോജ്ഭിതഃഇതി.
യാജ്ഞവൽക്ക്യോऽപി-
പുനർധാത്രീംപുനർഗർഭമോജസ്തസ്യപ്രധാവതി
അഷ്ടമേമാസ്യതോ ഗർഭോ ജാനാപ്രാണൈർവ്വിയുജ്യതേ ഇതി.
ഏവം യദാ ഓജോബലേ ഭവേത്തദാ മാതാ നജീവതീതി ജ്ഞേയം. യദാ തൂഭയോദ്യുദി തദോജേഃ ന സ്ഥാത്തദോഭയോരപി ജീവനം നേതി ജ്ഞേയം. തത്വദേഹവാൻ ചതുർവ്വിംശതിതത്വാത്മകശരീരഃതത്വാതൃന്യനന്തരമേവ വക്ഷ്യതി.

<u>**മലയാളഭാഷ്യം**</u>

ആത്മാവ് തന്റെ പൂർവ്വജന്മകർമ്മാനുസാരമായി അതിനനുയോജ്യമായ ഗർഭാശയത്തിൽവന്ന് ജീവരൂപമെടുക്കുന്നു. (ജീവഭാവം)ഒരു വൃക്ഷം ബീജത്തിൽനിന്ന് ജനിക്കുന്നതും ഈ മൈഥുനസൃഷ്ടിക്കു സമാനമാണെന്ന് രാഘവഭട്ടൻ അഭിപ്രായപ്പെടുന്നു. 32 മുതല് 38 വരെ ശ്ലോകങ്ങളില് ഗർഭപാത്രത്തിലിരിക്കുന്ന ശിശുവിന്റെ വളർച്ചയാണ് വിവരിക്കുന്നത്. അദ്ധ്യാത്മവിവേകപ്രകാരം ഓജധാതു എട്ടാംമാസത്തിൽ ശിശുവില് പ്രവേശിച്ച് നിരന്തരം വിശ്രമമില്ലാതെ അമ്മയിലേക്കും ശിശുവിലേക്കും മാറിമാറി സഞ്ചരിക്കുന്നു എന്ന് ഉദ്ധരിച്ച് പറഞ്ഞിരിക്കുന്നു. ഓജസ്സെന്നത് സുതാര്യവും പീതരക്തവർണ്ണവുമാണെന്നും (ശുദ്ധം ആപീതരക്തം)അതാണ് ജീവനു നിമിത്തമെന്നും കാണാം.
ബിന്ദുവിൽ ജീവസഞ്ചാരം യഥാപൂർവ്വം നടക്കുന്നു. ഹമെന്നപോലെ

ശരീരബിന്ദുവിൽ ആത്മാവ് പ്രവേശിക്കയാലാണ് ഇത്. ആത്മജ്ഞാനം ഒന്നുകൊണ്ടുമാത്രമേ അജ്ഞാനം നശിക്കയുള്ളു.
ജ്ഞാനാഗ്നി സർവ്വകർമ്മങ്ങളേയും ഭസ്മീകരിക്കുന്നു എന്ന് അർജ്ജുനനോട് ശ്രീകൃഷ്ണൻ പറഞ്ഞിട്ടുണ്ട്. ജ്ഞാനാഗ്നി ഇല്ലെങ്കിലാണ് പൂർവ്വജന്മകർമ്മഫലമായി വീണ്ടും വീണ്ടും ജനിക്കേണ്ടിവരുന്നത്. കർമ്മങ്ങള് നശിച്ച ജ്ഞാനി വെള്ളത്തിൽ താമരയിലപോലെ പൊന്തിക്കിടക്കുന്നു,സംസാരത്തിൽ മുങ്ങുകയില്ല,അതിനാൽ ബവ്ധിതനാവുകയുമില്ല. അത്തരം മുക്തിനേടിയ ജ്ഞാനിയെ മാത്രമാണ് അവതാരം എന്നു പറയുന്നത്. മോഹപാശങ്ങളെ വേർപെടുത്താനാണ് അവതാരജനനം. അദ്ധ്യാതമവിവേകത്തിൽ ,ജീവനെന്നത് ചിദാനന്ദവും സ്വയംജ്യോതിസ്സും നിരഞ്ജനവും സർവ്വശക്തവും സർവ്വജ്ഞവുമായ ബ്രഹ്മാംശമാണ്. അനാദ്യവിദ്യയാൽ അഗ്നിയില് സ്ഫുലിംഗമെന്നപോലെ ഉപാധികളോടും അനാദികളായ കർമ്മാദികളോടും കൂടി സുഖദുഃഖപുണ്യപാപാദിദ്വന്ദ്വങ്ങളാല് നിയന്ത്രിതമായി, കർമ്മജമായ ആയുർഭോഗം ഭുജിക്കാനായി യോഗ്യമായ അതാതു ദേഹജാതിയെടുത്ത് ഓരോ ജന്മവും അത് ആവിർഭവിക്കുന്നു എന്നാണ് പറഞ്ഞിട്ടുള്ളത്.
യോഗാർണ്ണവത്തിൽ, .വായുവോടുകൂടിയ ആഹാരം ആന്ത്രത്തിൽ(കുടൽ) ജലവും പിണ്ഡവുമായി വേർതിരിക്കപ്പെടുന്നു. അഗ്നിക്കുമുകളിൽ ജലം, ജലത്തിനുപരി പ്രാണ(വായു)സഞ്ചാരം,ഇപ്രകാരം  പതുക്കെ അഗ്നിയാൽ അന്നവും ജലവും പചിക്കപ്പെടുന്നു. ഒരുഭാഗം രസമായി ശരീരനാഡികളിൽ പ്രാണനായി പൂരിതമാകുന്നു. അത് ശരീരമാകെ സമമായി എത്തുന്നു. രസവാഹിയായ നാഡിയെ പര എന്ന് വിളിക്കുന്നു. നാഭിയിലെ നാഡി ഗർഭസ്ഥമാതാവിലേക്ക് രസവാഹിയായി വർത്തിക്കുന്നു.
രണ്ടുത്രസരേണുക്കളിൽനിന്ന് ജന്തുശരീരം ഉണ്ടാവുന്നു.അത് ക്ഷണമാത്രയിൽ വർദ്ധിച്ച് വലുതാവുന്നു. നാഡികാമാത്രയിൽ(ഒരുനാഴികകൊണ്ട്) യൂകവും ,2 യൂകത്താൽ മുഹൂര്ത്തവും വേദസംഖ്യയും ദിനമാത്രയും യവദ്വയവും (2 യവനെല്ലിട)ആയി വലുതാവുന്നു. കലലമെന്നത് ശോണിതവും(ഓവം)രേതസ്സും (സ്പേം)ചേർന്ന ഏകബിന്ദുവിന്റെ (സൈഗോട്ട്) പേരാണ്. ഒരു രാത്രികൊണ്ട് കലലം ഉണ്ടാവുന്നു. 5 രാത്രികൊണ്ട് അത് ബുദ്ബുദം (ബ്ലാസ്റ്റുല,മോറുലഘട്ടങ്ങൾ)ആവുന്നു. 10 രാത്രികൊണ്ട് അത് ചുവന്ന്ശോണിതനിറമാവും. 14 രാത്രികൊണ്ട് ഒരു മാംസക്കട്ടയായി മാറും. 20 രാത്രികൊണ്ട് ഘനമാംസമാവും. ഇങ്ങനെ അത് പിണ്ഡീഭാവം (സോലിഡ് സ്റ്റേറ്റ്)എടുക്കുന്നു.25 ദിവസംകൊണ്ട് ഒരുപലം വളർച്ചയെത്തിയിരിക്കും. ഒരു മാസത്തിൽ പഞ്ചഭൂതങ്ങളും പൂർണ്ണമായി ധരിക്കും. രണ്ടുമാസത്തിൽ ഉടലിലെ തലഭാഗം നന്നായി വ്യക്തമാവും. മൂന്നാംമാസം മജ്ജ,അസ്ഥി ഇവയും നാലാംമാസം മുടി,വിരലുകൾഇവയും അഞ്ചാം മാസം കർണ്ണം,കണ്ണ്,മൂക്ക് ,രന്ധ്രങ്ങൾ(ദ്വാരം), ആറാം മാസം മുഖവും കാലുകളും ഏഴാംമാസം പായുരന്ധ്രങ്ങൾ,എട്ടാംമാസം സർവ്വാംഗസന്ധികളോടുകൂടിയ ശിശു ഇങ്ങനെ രൂപം പ്രാപിക്കും. ആദ്യമാസം കൂടുതൽ ദ്രവത്വമാണ്. കലലമുഖം രൂപപ്പെടുന്നത് അപ്പോഴാണ്.
രണ്ടാംമാസം ഘനപിണ്ഡാവസ്ഥ. പേശി,മജ്ജ,മാംസം മുതലായവ രൂപീകൃതം.
സ്ത്രീ,പുരുഷ,നപുംസകഭേദം ഈ ഘട്ടംമുതൽ ക്രമേണ സംഭവിക്കുന്നു.
മൂന്നാംമാസം അയ്യഞ്ചുവിരലുവീതമുള്ള കൈകാലുകള് ശിരസ്സ് എന്നിവ

രൂപപ്പെടുന്നു. അംഗപ്രത്യംഗഭാഗങ്ങളെല്ലാം സൂക്ഷ്മമായി ഉണ്ടാവും. വള ർച്ചപ്രാപിച്ചിരിക്കയില്ല. പല്ലും താടിമീശകളുമെല്ലാം ജനിച്ച ശേഷമുണ്ടാവുന്ന വയാണ്.അങ്ങനെയല്ലാതെ, പല്ലോ രോമങ്ങളോ ജനിക്കുന്നതിനുമുമ്പുതന്നെ ഗർഭത്തിനകത്തു കണ്ടാല് അത് പ്രകൃതിയല്ല,വികൃതിയാണ്. ഇത് സത്തു ക്കളെല്ലാം സമ്മതിച്ചിട്ടുണ്ട്.(ആധുനികശാസ്ത്രത്തിനും ഇത് ടെറേറ്റാമ എന്ന പ്രതിഭാസമാണെന്നും വികൃതിയാണെന്നും അറിയാമല്ലോ) നാലാംമാസം കുട്ടിക്ക് അമ്മയുടെ ഭാവങ്ങൾ വ്യക്തമാവാനാരംഭിക്കും. കുട്ടിയുടെ ബാവത്താൽ അമ്മയുടെ ഹൃദയം പ്രത്യേകവിഷയങ്ങളില് ആഗ്രഹം കാട്ടും. അമ്മയുടെ മനസ്സിന്റെ ആഗ്രഹം സാധിച്ചുകൊടുക്കണം.അപ്പോൾ ഗർഭം വർദ്ധിച്ച് കുട്ടി നന്നായി വളരും. ഇക്കാലത്ത് സ്ത്രീയെ ദ്വിഹൃദയ (രണ്ടു ഹൃദയമുള്ളവൾ)എന്നു വിളിക്കുന്നു. അമ്മയുടെ ഭക്ഷണം ജീവിതരീതി ഇവ അനുസരിച്ച് കുട്ടിയുടെ സ്വഭാവവും വിഷയലാഭവും സംഭവിക്കും. രാജ ദർശനംകൊണ്ട് ദോഹദവും ഭോഗവും, അലങ്കാരം കൊണ്ട് സുലളിതത്വം, താപസാശ്രമചര്യകൊണ്ട് ധർമ്മിഷ്ഠത്വം,ദേവതാദർശനംകൊണ്ട് ഭക്തി, പാ മ്പിനെ കണ്ടാൽ ഹിംസ,പോത്തിനെ കണ്ടാൽ ചുവന്ന കണ്ണും മേലാസകലം രോമവും -ഇവ ഫലം. അഞ്ചാംമാസം  മാംസം രക്തമെന്നിവയാല് പുഷ്ടവും പ്രവൃദ്ധവുമായി പിണ്ഡമായിത്തീരുന്നു. ആറാംമാസം അസ്ഥിസ്നായുനഖ കേശരോമവിഭജനം. എഴാംമാസം ബലം വർണ്ണം അംഗപൂർണ്ണത. എട്ടാം മാസം ത്വക് ചെവി മുതലായ ഇന്ദ്രിയങ്ങളും ഹൃദയത്തിൽ ശുദ്ധരക്തചംക്ര മണവും. ഈ ശുദ്ധരക്തമാണ് ജീവിതത്തിന്റെ നിമിത്തമെന്ന് ശാസ്ത്രമതം. പിന്നീട് ഗർഭമിളകി അമ്മയിൽനിന്ന് കുഞ്ഞ് സ്രവിച്ചേക്കാം.  എട്ടാംമാസം ജനിച്ച കുട്ടിക്ക് പ്രാണനും ഓജസ്സും കുറവായിരിക്കുമെന്ന് പറഞ്ഞിരിക്കു ന്നു.ഓജസ്സ് ബലമായിരിക്കുന്നത് അമ്മയുടെ ജീവിതരീതി അനുസരിച്ചിരി ക്കുമെന്ന് അറിയുക. പൂർണ്ണദേഹവാനായി പൂർണ്ണഗർഭകാലശേഷം ജനി ക്കുന്ന ശിശുവിൽ 24 തത്വാത്മകമാണ് ശരീരം. ഈ തത്വങ്ങളെ പിന്നീട് പരാമർശിക്കും.

33. ദോഷൈർദ്ദൂഷ്യൈഃസുഖംപ്രാപ്തോവ്യക്തിം യാതി നിജേന്ദ്രിയൈഃ
വാതപിത്തകഫാദോഷാദൂഷ്യാഃസ്യുഃസപ്തധാതവഃ

<u>സംസ്കൃതഭാഷ്യം</u>

ത്വഗ്സൃഗ്മാംസമേദോസ്ഥിമജ്ജാശുക്രാണിതാൻവിദുഃദോഷൈരിതി.
സുഖംതഥാസ്ഥാത് തഥാദോഷൈഃദൂഷ്യൈഃപ്രാപ്തഃനിജേന്ദ്രിയൈവ്യക്തിം
യാതി.അനേനാഷ്ടമമാസപര്യന്തം ബുദ്ധിരുക്താ. ദോഷാദീനേവാഹ
വാതേതി.താനിതിധാതൂൻ.ഏഷാം പൂർവ്വപൂർവ്വസ്യോത്തരോത്തരം
പ്രതികാരണതാ ജ്ഞേയാഃതദുക്തം സുശ്രുതേ-
രസസൃഗ്മാംസമേദോഽസ്ഥിമജ്ജശുക്രാണി ധാതവഃ
ഭവന്ത്യന്യോന്യതഃസർവ്വപ്രചിതാഃപിത്തതേജസാ ഇതി.
നനുകഥം ത്വചോഽസൃജംപ്രതികാരണതാ ഇതിചേത് സത്യം
.ത്വഗ്സൃജിതുരസംഭൂത്പന്നേ.തദുക്തം-
രസഃസനാഡീമദ്ധ്യസ്ഥഃശാരീരേണോഷ്മണാ ഭൃശം

പച്യതേ പച്യമാനാച്ച ഭവേദ് പാകദ്വയം പുനഃ
ചർമ്മാവേഷ്ട്യസമന്താശ്ച രുധിരശ്ചപ്രജായതേ ഇതി
അന്യത്രാപി-
ത്വഗ്സൃഗ്മാംസമേദോƒസ്ഥിമജ്ജശുക്രാണിധാതവഃ
സപ്തസ്യുസ്തത്രചോക്താത്വക്രക്തം ജാഠരവഹ്നിനാ
പക്കാദ്ഭവേദന്നരസാദേവം രക്താദിഭിസ്തഥാ
സ്വസ്വകോശാഗ്നിനാപക്കൈർജ്ജന്യന്തേ ധാതവഃ ക്രമാത് ഇതി .
നാരായണീയേ തു ത്വഗിത്യാദിപഠിത്വാരസാസൃഗിതിപഠന്ത്യേകേ ഇത്യുക്താ.

***<u>മലയാളഭാഷ്യം.</u>***

ദോഷങ്ങൾ അഥവാ ദൂഷ്യങ്ങള് വ്യക്തികളുടെ ഇന്ദ്രിയങ്ങളുടെ സുഖപ്രാപ്തിയെ ബാധിക്കുന്നു. വാതപിത്തകഫങ്ങളാണ് ദോഷങ്ങൾ. സപ്തധാതുക്കളുടേതാണ് ദൂഷ്യങ്ങൾ. ത്വക്ക്,സൃഗ്,മാംസം,മേദസ്സ്,അസ്ഥി,മജ്ജ,ശുക്ലം ഇവ സപ്തധാതുക്കളാണ്. എട്ടാംമാസപര്യന്തമുള്ള കാലത്താണ് ഇന്ദ്രിയങ്ങളുടെ പൂർണ്ണവളർച്ചയും ബുദ്ധിശക്തിയും ഉണ്ടാവുന്നത്. ഇന്ദ്രിയദോഷങ്ങൾ(വാതം മുതലായവ)ധാതുദൂഷ്യങ്ങൾ ഇവയില് ഈ ഘട്ടം ബാധിക്കപ്പെടുന്നു. സുശ്രുതൻ സപ്തധാതുക്കളുടെ പരസ്പരമായ സർവ്വപ്രചോദനശക്തി പിത്തതേജസ്സുകൊണ്ടാണ് എന്ന് അഭിപ്രായപ്പെട്ടിട്ടുണ്ട്. ത്വക്ക്,സൃഗ് ഇവയടക്കം രസത്തിൽനിന്നുതന്നെയാണ് ഉണ്ടാവുന്നത്.രസം നാഡികളുടെ മദ്ധ്യസ്ഥമായി (നടുവിൽ) ജനിക്കുന്നു. ശരീരത്തിന്റെ ഊഷ്മാവു(ചൂടു)കൊണ്ട് (മെറ്റബോളിസം) പചിക്കപ്പെടുന്നതും പചിച്ചുകഴിഞ്ഞതുമെന്ന് രണ്ട് പാകങ്ങളായി (പാകദ്വയം) ശരീരത്തിൽമുഴുവനും വ്യാപിച്ച് ആവേശിച്ച് , ഒഴുകുന്ന രക്തത്തിലൂടെ ത്വക്ക് വരെ എത്തുന്നു. ത്വക്കിലെ രക്തം ജഠരത്തിലെ അഗ്നി അന്നത്തെ പചിച്ച് അനുരസമാക്കി ഉണ്ടാക്കിയ രക്തം തന്നെയാണ്. അതാത് കോശങ്ങളിലേക്ക് ധാതുക്കളെ പചിച്ച് ക്രമത്തില് രക്തമാക്കി വ്യാപിപ്പിക്കുന്നു. നാരായണീയതന്ത്രത്തിലും ഇതുപറഞ്ഞീട്ടുണ്ട്.

34. ജ്ഞാനേന്ദ്രിയാണി ശ്രോത്രം ത്വഗ് ഹൃദ്ജിഹ്വാനാസികാവിദുഃ
ജ്ഞാനേന്ദ്രിയാർത്ഥാഃശബ്ദാദ്യാഃസ്മൃതാഃകർമ്മേന്ദ്രിയാണ്യപി

35. വാക് പാണിപാദപായ്വംഘ്രിസംജ്ഞാന്യാഹുർമ്മനീഷിണഃ
വചനാദാനഗതയോ വിസർഗ്ഗനന്ദസംയുതാ

36 കർമ്മേന്ദ്രിയാർത്ഥാ സംപ്രോക്താ അന്തഃകരണമാത്മനഃ
മനോബുദ്ധിരഹങ്കാരത്രിതഞ്ച പരികീർത്തിതം
**<u>സംസ്കൃതഭാഷ്യം</u>**

വ്യക്തിം യാതി നിജേന്ദ്രിയൈരിത്യുക്തം. താനീന്ദ്രിയാണിതത് പ്രസംഗാതേഷാം വിഷയാനപ്യാഹ ജ്ഞാനേതി. അർത്ഥശബ്ദോ വിഷയവാചി ഉഭയത്രാപി .ശബ്ദാദ്യാഃശബ്ദസ്പർശരൂപരസഗന്ധാഃപൂർവ്വം ഭൂതഗുണേഷു ഉക്തേരിത്രാദിനോക്തിഃ ഇത്യവധേയം. അസു ലിംഗം.ആത്മനഃഗ്രാഹകമിതി ശേഷഃതേന മനസോവിഷയആത്മാഇത്യുക്തം ഭവതി. അന്തഃകരണാസ്യൈവ

ചാതുർവ്വിധ്യമാഹ മന ഇതിയാദിനാ. തത്ര സങ്കൽപ്പവികൽപ്പാത്മകം മനഃസർവ്വഭാവനിശ്ചലകാരിണീബുദ്ധിഃജ്ഞാത്രഭിമാനയുക്തോ/ഹങ്കാരഃ നിർവ്വികൽപകം ചിത്തം. ഇത്യേതേഷാം ഭേദഃതദുക്തം-
ഏഷാശക്തിഃപരാജീവരൂപിണീ പ്രോക്തലക്ഷണാ
സങ്കൽപ്പശ്ച വികൽപ്പശ്ച കുർവ്വണാ തു മനോഭവേദ്
ബുദ്ധിരൂപാതഥാസർവ്വഭാവനിശ്ചയകാരിണീ
ജ്ഞാതൃപുംസ്ത്രീത്യഭിമാനാദ്യാസൈവാഹങ്കാരസംജ്ഞിതാ
നിർവ്വികൽപ്പാത്മികാ സൈവ ഖലുചിത്തസ്വരൂപിണി
ഏവമേകൈവബഹുധാ നർത്തകീവ പ്രതീയതേ ഇതി.

**<u>മലയാളഭാഷ്യം</u>**

ജ്ഞാനേന്ദ്രിയങ്ങൾഃ-ചെവി,കണ്ണ്,നാവ്,മൂക്ക്,ത്വക്ക്
കർമ്മേന്ദ്രിയങ്ങൾഃ-വാക്,പാണി,പാദം,പായു,ഉപസ്ഥം
പ്രവൃത്തികൾഃ-വചനം,ആദാനം,ഗതി,വിസർജ്ജനം,ആനന്ദം
കർമ്മേന്ദ്രിയാർത്ഥങ്ങൾഃ-ആത്മാവിൽ അന്തഃകരണം,മനസ്സ്,ബുദ്ധി.അഹങ്കാരം കുട്ടി വ്യക്തമാകുന്നത് ഇന്ദ്രിയങ്ങളോടെയാണ്. ഇന്ദ്രിയങ്ങളുണ്ടെങ്കിലും അതാതിന്റെ വിഷയജ്ഞാനം നവജാതശിശുവിന് ഇല്ല. അവ കുട്ടി ക്രമേണ ഗ്രഹിക്കുന്നവയാണ്. ഗ്രഹണശേഷി ആത്മാവിന്റേതാണ്. മനസ്സിനു വിഷ യമാണ് ആത്മാവ്. അന്തഃകരണത്തിന്റെ നാലുവിധഅഭിവ്യക്തിയാണ് മനസ്സ് മുതലായവ. മനസ്സിന് സങ്കൽപ്പവും വികൽപ്പവുമുണ്ട്. ബുദ്ധി സർവ്വഭാവ നിശ്ചയകാരിണിയാണ്. അഹങ്കാരം (ജ്ഞാതാവായ ഞാൻ)എന്ന അഭിമാന ത്തോടുകൂടിയതാണ്. ചിത്തം നിർവ്വികൽപ്പകമാണ്.ഈ നാലെണ്ണമാണ് അന്തഃകരണത്തിന്റെ നാലു ഭേദങ്ങൾ. പരാശക്തിയെന്ന ജീവരൂപിണി മേൽപറഞ്ഞ ലക്ഷണങ്ങളോടുകൂടിയവളാണ്. സങ്കൽപ്പവികൽപങ്ങള് ചെയ്യുമ്പോൾ ശക്തി മനസ്സായി ഭവിക്കുന്നു. സർവ്വഭാവനിശ്ചയകാരിണിയാ വുമ്പോൾ അവള് ബുദ്ധി എന്നറിയപ്പെടുന്നു. ഞാനറിയുന്നു എന്ന് ജ്ഞാതൃത്വാഭിമാനം കൊള്ളുമ്പോൾ അവളെ അഹങ്കാരമെന്ന് അറിയുന്നു. ഇതേ ശക്തി നിർവ്വികൽപ്പാത്മികയായാല് ചിത്തസ്വരൂപിണി എന്നും അറിയപ്പെടുന്നു. ഇപ്രകാരം ഒരേ ശക്തിതന്നെ ബഹുവിധത്തിൽ, അരങ്ങത്തുവരുന്ന നർത്തകിയെപ്പോലെ പലവിധത്തിലും കാണപ്പെടുന്നു.

37. ദശേന്ദ്രിയാണി ഭൂതാനി മനസാ സഹഷോഡശാ
വികാരാഃസ്യുഃപ്രകൃതയഃപഞ്ചഭൂതാന്യഹങ്കൃതിഃ

38.അവ്യക്തം മഹദിത്യഷ്ടൌ തന്മാത്രാശ്ചമഹാനപി
സാഹങ്കാരാ വികൃതയഃസപ്തത്വ്വിദോവിദുഃ

**<u>സംസ്കൃതഭാഷ്യം</u>**

ഏവം പൂർവ്വം ഭൂതാനി ഇന്ദ്രിയാമ്യപ്യുക്താ തേഷാം മിലിതാനാം സംജ്ഞാന്തരാണ്യപ്യാഹദശേതി ശ്ലോകദ്വയേന.അഥവാ തത്വവദേഹവാ നിത്യുക്തം താനിതത്വാന്യാഹ ദശേതി. വികാരാദിസംജ്ഞാസ്തത്പ്രസംഗ സംഗത്യാ ഉക്താ ഇതിജ്ഞേയം. യത്വാസൂചീകടാഹന്യായേന ദോഷാൻദൂഷ്യോ

നുക്താ തത്വദേഹവാനിത്യുദ്ദിഷ്ടാനി തത്വാനി.താനി കാനീത്യപേക്ഷായാമാഹ ജ്ഞാനേത്യാദി.കർമ്മേന്ദ്രിയാർത്ഥാഃസംപ്രോക്താഃപൃഥിവ്യാദയ ഇത്യർത്ഥഃ തേനപഞ്ചഭൂതാനി ദശേന്ദ്രിയാണി ദശേന്ദ്രിയാർത്ഥാ ഏവം പഞ്ചവിംശതി തത്വാനി. യദാഹു-
ഭൂതേന്ദ്രിയേന്ദ്രിയാർത്ഥൈരുദ്ദിഷ്ടസ്തത്വപഞ്ചവിംശതികഃഇതി. അഥ ച വിസർഗ്ഗാനന്ദസംയുതാ ഇതി
ഭിന്നപദകരണേനപായൂപസ്ഥയോഃവിസർഗ്ഗസ്യൈവകാര്യത്വാത്
ആനന്ദരഹിതത്വേന ചതുർവ്വിംശതിരേവ തത്വമുക്തം ഭവതി. യദാഹു-
വ്യാനന്ദകൈശ്ചതൈരപിതത്വചതുർവ്വിംശതിസ്തഥാ പ്രോക്താ.ഇതി.
മനോബുദ്ധിരഹങ്കാരശ്ചിത്തശ്ച ഇത്യനേന വചനാദിവ്യാവർത്തനേന
ഏതശ്ചതുഷ്ടയയുക്തത്വേന ചതുർവ്വിംശതിർവ്വാ തത്വാനി ഇത്യുക്തം ഭവതി.
യദാഹു-
കരണോപേതൈരേതൈസ്തത്വാന്യുക്താനിരഹിതവചനാദ്യൈഃഇതി.
സാംഖ്യമതോക്തചതുർവ്വിംശതിതത്വാനി വദനം തേഷാം
കിയതാമപിതത്പ്രസിദ്ധാഃസംജ്ഞാമാപ്യാഹ ദശേതി. അനേനദശേന്ദ്രിയാണി
പഞ്ചഭൂതാനി പഞ്ചതന്മാത്രാഃമനഃഅഹങ്കാരഃബുദ്ധിഃപ്രധാനം പ്രകൃതിരിതി
ചതുർവ്വിംശതിതത്വാനി ഇത്യുക്തം ഗ്രന്ഥകൃദേവപഞ്ചമേ വക്ഷ്യതി-
പഞ്ചഭൂതാനിതന്മാത്രാഇന്ദ്രിയാണി മനസ്തഥാഃ
ഗർവ്വോബുദ്ധിഃപ്രധാനഞ്ച മൈത്രാണീതിവിദുർബ്ബുധാഃ
ഇതി.വികാരാഃസ്യുരിത്യേഷാം നിത്യകാര്യരൂപത്വേന
വികാരതാ.അഷ്ടൌപ്രകൃതയ ഇതി സംബന്ധഃഉത്തരോത്തരം പ്രതി
കാരണത്വാദേഷാം പ്രകൃതിത്വം.അത്ര ഭൂതാനീതി ഭൂതശബ്ദേന തന്മാതാരാ
ഉച്യതേ. കാരണേ കാര്യോപചാരാത്. ഭൂതാനാം കേവലകാര്യത്വേന
വികാരേഷൂക്തത്വാത്. അഗ്രേ തന്മാത്രാ ഇതി പരാമർശശ്ച.യദാഹുഃ-
അപ്രാകൃതാനി
സപ്തപ്രകൃതിവികൃതിസംജ്ഞകാനിസ്യുഃഇതി.അവ്യക്തംപ്രധാനാപരപര്യായാ
പ്രകൃതിരിത്യർത്ഥഃഅവ്യക്താ മഹാദിതി.ഛന്ദോഽനുരോധാത്ഗോപനാർത്ഥം വാ
വ്യത്യയഃസാവ്യക്തം മഹദിഭിവാപാരഃയതോഽത്ര സംഹാരക്രമോവിവക്ഷി തഃ
യദാഹുഃ-
ചതുർവ്വിംശതിതത്വാനി പ്രകൃത്യാനിസംജഗുഃഇതി. അന്യത്ര
സൃഷ്ടിക്രമാപേക്ഷയോക്തംഅവ്യക്തം
മഹദഹങ്കൃതിഭൂതാനീതി.തന്മാത്രാശ്ചഇതി. സാഹങ്കാരാഇതി.
തന്മാത്രവിശേഷാണാം തേനവ്യത്യയഃചകാരേണാപ്രകൃതയഇത്യസ്യ
സമുച്ചയഃതേനൈതേ സപ്തപ്രകൃതിവികൃതിശബ്ദവാച്യാ ഇത്യർത്ഥഃ
ഉത്തരോത്തരം പ്രതിപൂർവ്വപൂർവ്വസ്യപ്രകൃതിഭൂതത്വാദ് പൂർവ്വപൂർവ്വം
പ്രതിഉത്തരോത്തരസ്യ വികൃതിഭൂതത്വാദേഷാം പ്രകൃതിവികൃതിത്വം.
യദാഹുഃ-
മൂലപ്രകൃതിരവികൃതിർമ്മഹദാദ്യാഃപ്രകൃതിവികൃതയഃസപ്തഃ
ഷോഡശകസ്തു വികാരോ ന പ്രകൃതിർന്നവികൃതിഃപുരുഷാഃഇതി.
ഉപസംഹരതി തത്വവിദോ
വിദുരിതി.അയമർത്ഥഃജ്ഞാനേന്ദ്രിയാണീത്യാദിഏതദന്തം യ തത്വൈനിരൂപണാം

മയാകൃതാം തത് തത്വവിദാമപി സമ്മതമിതി. അഥവാ- ത്വവിദോ വിദുരിത്യനേന പൂർവ്വപ്രകാരത്രയോക്തതത്വാനിനാസ്മദ് സമ്മതാനി. അപിതു- ഏതാനി പ്രകൃത്യന്താന്യേവ ചതുർവ്വിംശതിതത്വാനി.
പുരുഷാന്നാനിപഞ്ചവിംശതിഃപരാന്താനി ഷഡ്വിംശതിഃഅസമത് സമ്മതാഭിയുക്തം ഭവതി. ഇയം യോജനാസമ്പ്രദായികീ.തദുക്തം വായവീയസംഹിതായാം-
ത്രയോവിംശതിതത്വേഭ്യഃപരാ പ്രകൃതിരുച്യതേ
പ്രകൃതേസ്തുപരം പ്രാഹുഃപുരുഷം പഞ്ചവിംശകം
തസ്യപ്രകൃതിലീനസ്യയഃപരഃസ മഹേശ്വരഃ
തദ്ധീനപ്രവൃത്തിത്വാത് പ്രകൃതേഃ പുരുഷസ്യ ച
കേചനാന്യഥാ യോ ജയന്തി.ഭൂതാദികാഹങ്കാരസൃഷ്ടിമുക്താ തേജസാദിന്ദ്രിയാണ്യാർത്ഥന് ഇത്യുദ്ദിഷ്ടാനിന്ദ്രിയാണി ത്പ്രസംഗാത്തേഷാം വിഷയാനപ്യാഹ ജ്ഞാനേത്യാദിപരികീർത്തിതമിത്യനേന.ഉത്തരവ്യവഹാരശേഷതയാ ച വികാരാദിദർശയതി ദശേത്യാദി. തത്വവിദ ഇദം വിദുഃഏഷാം തത്രാന്തർഭാവാത് തത്വവിദ്ഭേരിതാഃസംജ്ഞാഃകൃതാ ഇത്യർത്ഥഃ

**<u>മലയാളഭാഷ്യം</u>**

ദശേന്ദ്രിയങ്ങളും പഞ്ചേന്ദ്രിയങ്ങളും മനസ്സും കൂടി ഷോഡശം(16). ഇവ പ്രകൃതിയുടെ ഷോഡശവികാരങ്ങളാണ്. പഞ്ചഭൂതങ്ങൾ, അഹങ്കൃതി, അവ്യക്തം,മഹത്ത്,അഷ്ടതന്മാത്ര, അഹങ്കാരം ,വികൃതി ഇവ സപ്തത്വങ്ങൾ. (സൂചീകടാഹന്യായത്താൽ ദോഷങ്ങളെ ദൂഷ്യമെന്നുതന്നെ പറയുന്നു. )ഇവയെല്ലാം ചേർന്ന് പഞ്ചവിംശതിതത്വങ്ങള് ഉണ്ടാവുന്നു. (വരിവസ്യാ രഹസ്യം വ്യാഖ്യാനം വായിക്കുക) ദശേന്ദ്രിയം,പഞ്ചഭൂതം, പഞ്ചതന്മാത്ര,മനസ്സ്, അഹങ്കാരം, ബുദ്ധി,പ്രധാനം പ്രകൃതി ഇവ 24 തത്വങ്ങൾ.

അഷ്ടപ്രകൃതികൾക്ക് ഉത്തരോത്തരം പ്രതികാരണം ഉള്ളതാണ് പ്രകൃതിത്വം. ഭൂതതന്മാത്രകൾ കേവലകാര്യത്വത്താല് വികാരങ്ങളെന്ന് അറിയുന്നു. നിത്യകാര്യരൂപമാണ് വികാരത. അപ്രാകൃതികങ്ങളായ 7 എണ്ണത്തെ വികൃതികളെന്നു വിളിക്കുന്നു. അവ്യക്തം എന്നത് പരാപ്രകൃതിയായ മഹദ് ആണ്. അവ്യക്തമായ മഹദ് ,അഹങ്കാരം,പഞ്ചഭൂതതന്മാത്രകൾ-ഇവ സപ്തപ്രകൃതിവികൃതികൾ. മൂലപ്രകൃതി മഹദ് മുതലായ 7 പ്രകൃതി വികൃതികള് ഉണ്ടാക്കുന്നു. മൂലപ്രകൃതി അവികൃതിയാണ്. 16 വികാരങ്ങൾ പ്രകൃതിയുമല്ല,വികൃതിയുമല്ല.

| | |
|---|---|
| മൂലപ്രകൃതി (അവികൃതി) | 1 |
| പ്രകൃതിവികൃതികൾഃ | 7 |
| വികൃതിയല്ല,പ്രകൃതിയുമല്ല. | 16 |
| ആകെ | 24 |

ഇതിനോടു പുരുഷനും ചേർന്ന് 25 തത്വം. വായവീയസംഹിതയിൽ പുരുഷാന്തമായ പഞ്ചവിംശതി(25)തത്വത്തെ പരാമർശിച്ചിട്ടുണ്ട്.

39. അഗ്നീഷോമാത്മകോദേഹോബിന്ദുര്യുബുയാത്മകഃ
ദക്ഷിണാംശഃസ്മൃതഃസൂര്യോ വാമഭാഗ നിശാകരഃ

**<u>സംസ്കൃതഭാഷ്യം</u>**

ഏവംപ്രാസംഗികമുക്താ പ്രകൃതാഹഅഗ്നീതി. ദേഹഃഅഗ്നീഷോമാത്മകഃകൃത ഇത്യപേക്ഷയാംഹേതുമാഹ യദ് യസ്മാദ് കാരണാദുഭയാത്മകോ ബിന്ദുഃശുക്രമഗ്നിരൂപം രക്തം സോമരൂപം ഏതദാത്മകഃ- യദാഹു-
കലാഷോഡശകശ്ചന്ദ്രഃസ്യാദ് ദ്വാദശകലോ രവിഃ
കലാദശയുതോ വഹ്നിഃകലാഷ്ടത്രിംശകംശഭുക്
സപ്ത(അഷ്ട)ത്രിംശദ്ഭവന്തീഹ ഗർഭാധാനസ്യഹേതവേ
അഗ്നീഷോമാത്മകം തേന ഗീയതേ സ ചരാചരം
കലാംശകേനയോഗേന ഭൂയാദ് ഗർഭസ്യസംഭവഃ ഇതി.
ഏവമപ്യഗ്നിഷോമാത്മകത്വമിത്യർത്ഥഃ അഗനിഷോമാത്മകോദേഹഃഇത്യുക്തം. തയോഃപ്രയോഗാദിവിശേഷതയാദേശവിശേഷേ വ്യവഹാരായ സ്ഥിതിമാഹ ദക്ഷിണാംശഃഇതി. അത്രശാസ്ത്രേദക്ഷിണഭാഗാഃക്വചിദഗ്നിശബ്ദേന ക്വചിത് സൂര്യശബ്ദേനാപി വ്യവഹ്രിയതേ.
അർക്കേന്ദൈൗദക്ഷിണോഭാഗഃഇത്യുക്തേ.വായവീയസംഹിതായാമപി-ദ്വിധാവൈ തൈജസീവൃത്തിഃസൂര്യാത്മാചാലനാത്മകാ ഇതി.

**<u>മലയാളഭാഷ്യം</u>**

ജനനശേഷം ശരീരം അഗ്നിസോമസ്വഭാവമോ സൂര്യസോമസ്വഭാവമോ എടുക്കാം. ബിന്ദു(കാരണം)ഇവയുടെ ഉഭയരൂപമാണ്. അഗ്നി വെളുപ്പും ചന്ദ്രൻ ചുവപ്പുമെന്ന് പറയുന്നു. ചന്ദ്രന് 16 കല,സൂര്യന് 12 കല, അഗ്നിക്ക് 10 കല. ആകെ 38 കല. സർവ്വചരാചരവും കലാംശകങ്ങളുടെ യോഗത്താല് ഗർഭം സംഭവിച്ച് ഉണ്ടാവുന്നതിനാൽ അഗ്നിസോമാത്മകമാണ് ദേഹം. ഇതിനെ ദക്ഷിണാംശമെന്ന സൂര്യശബ്ദത്താല് പറയുന്നു. രണ്ടുവിധത്തിലായാലും അതിന്റെ വൃത്തി(FUNCTION) തൈജസിയാണ്. ചലനശക്തിക്ക് ചാലനാത്മാവായി പ്ര ചോദനം ചെയ്യുന്നത് സൂര്യോർജ്ജമാണ് എന്ന് വായവീയസംഹിതയിലുണ്ട്.

40 നാഡീർദ്ദശവിധസ്താസു മുഖ്യാസ്തിസ്രഃപ്രകീർത്തിതാഃ
ഇഡാവാമേ തനോർമ്മദ്ധ്യേ സുഷുമ്നാം പിംഗലാം പരേ.

**<u>സംസ്കൃതഭാഷ്യം</u>**

പൂർവ്വോക്തസൂര്യനിശാകരയോഃസ്ഥിതിമുപപാദയിതും. ശരീരേ നാഡീരാഹ നാഡീരിതി. താസു അനന്താസു ദശനാഡിഃമുഖ്യാ വിദുരിത്യന്വയഃനാഡ്യോƒനന്താഃ ഇതി. വക്ഷ്യമാണത്വാത് താസു ദശസ്വപിതിസ്രോമുഖ്യാഃപ്രകീർത്തിതാഃതാസു മുഖ്യഃഇതിപദസ്യ ചാവൃത്ത്യായോജനാപ്രകീർത്തിതാഃഇത്യസ്യോപാദാനമന്യഥാ വിദുരിത്യനേനൈവ ഗതാർത്ഥത്വാത്. ഉക്തഞ്ച

തത്രാദ്യാസ്തിസ്രഃഅനാവർത്തീകരണാമുഖ്യതമാഃസ്മൃതാഃഇതി. നാസാ ദേവസ്ഥിതിമാഹ ഇഡേതി. തനോരിതി ത്രിഷു സ്ഥാനേഷു സംബന്ധതേ. വാമേ ഇഡാവാമമുഷ്കോന്യാ ധനുർവ്വക്രാ സതി വാമനാസാപര്യന്തം ഗതേന്യർത്ഥഃതനോർമദ്ധ്യേപൃഷ്ഠവംശാന്തർഗ്ഗതാ സുഷുമ്ണാ. യാഃമുണ്ടാധാരദണ്ഡാന്തരവിവരഗതാ ഇത്യുക്തേ. പരേ ദക്ഷിണോ ദക്ഷിണാമുഷ്കോന്ത്യാ ധനുർവ്വക്രാദക്ഷിണാ നാസാപര്യന്തം ഗതേര്യർത്ഥഃ യദാഹുഃ-

യാ വാമമുഷ്കസംബന്ധാ സാ ശ്ലിഷതിസുഷുമ്ണായാ
ദക്ഷിണാംപൃക്കമാശ്രിത്യധനുർവ്വക്രാ ഹൃദിസ്ഥിതാഃ
വാമാം രാജത്രന്തരഗാ ദക്ഷിണാം നാഡികാമിയാത്
യഥാദക്ഷിണമുഷ്കോന്യാ നാസായാവാമരന്ധ്രഗാം ഇതി.

തന്ത്രാന്തരേഽപി-

സുഷുമ്ണാകൽപ്പിതായാതാ മുഷ്കം ദക്ഷിണാമാശ്രിതാ
ഹൃദ്ഗതം വാമഭാഗസ്യ ജതൃമദ്ധ്യം സമാശ്രിതാ
ദക്ഷിണാം നാസികാദ്വാരം പ്രാപ്നോതി ഗിരിജാത്മദേ
വാമമുഷ്കസമുദ്ഭൂതാ തഥാഽന്യാ സവ്യനാസികാം ഇതി.

അനയോഃസ്വരൂപമുക്തം യോഗാർണ്ണവേഃ-

ഇഡാച ശംഖകുന്ദാഭാ തസ്യാഃസവ്യേവ്യവസ്ഥിതാ
പിംഗലാ സിതരക്താഭാ ദക്ഷിണാം പാർശ്വമാശ്രിതാ ഇതി. അനേന പിംഗലേഡയോഃക്രമേണാ സൂര്യചന്ദ്രമസോഃസ്ഥിതിരുക്താ ഭവതി. ഇഡായാം സഞ്ചരേ ചന്ദ്രഃ പിംഗലായാം ദിവാകരഃ ഇത്യുക്തേ.

**മലയാളഭാഷ്യം**

പ്രധാനനാഡികളെക്കുറിച്ച് പറയുന്നു. ഇഡ,പിംഗല,സുഷുമ്ന ഇവ മുഖ്യനാഡികളാണ്. നേർത്തേ പറഞ്ഞ സൂര്യചന്ദ്രസ്ഥാനമാണ് നാഡികൾക്കും .ശരീരത്തിൽ അനന്തം നാഡികളുണ്ട്. മുഖ്യം 3. അതിൽനിന്ന് 10 ഉണ്ടാവുന്നു. പിന്നെ അനന്തം ശാഖോപശാഖകളായി ശരീരമെങ്ങും വ്യാപിച്ച നാഡീവ്യൂഹവുമുണ്ട്. 3 എണ്ണം ദേരുദണ്ഡത്തിലും 10 എണ്ണം തലയിലുമാണ്. (cranial) ഇവയുടെ ശാഖകളാണ് മറ്റെല്ലാം. വാമ (ഇടത്തുഭാഗത്ത്)ഭാഗത്ത് ഇഡ. (ഇട)വാമമുഷ്കഭാഗത്തുനിന്ന് വില്ലുവളച്ചുവെച്ചപോലെ മുകളിലേക്ക് ഇടത്തേ നാസാരന്ധ്രം വരെ ഇതി ഗതി ചെയ്യുന്നു. ശരീരമദ്ധ്യത്തിൽ പൃഷ്ഠഭാഗത്തെ കശേരുസ്ഥാനം തൊട്ട് മുണ്ഡം)തലയോടു)വരെ എത്തി മുണ്ഡ്ത്തിന്റെ ആധാരദണ്ഡിനകത്തുകൂടി (വെർട്ടിബ്രല് കോളം) അതിലെ വിവരം(ഗുഹാമാര്ഗ്ഗം)ഗതി ചെയ്യുന്നത് സുഷുമ്ന. വലത്തെ മുഷ്കം തൊട്ട് ധനുർവക്രാകൃതിയിൽത്തന്നെ വലത്തെ നാസാപര്യന്തം നീണ്ടുകിടക്കുന്നത് പിംഗല. വാമമുഷ്കത്തിൽ തുടങ്ങുന്ന നാഡി സുഷുമ്നയെഭേദിച്ച് വലത്തെ പാര്ഷ്ത്തിലൂടെ വില്ലുപോലെ വളഞ്ഞ് ഹൃദയം വരെ എത്തുന്നു. ഈ വാമ അവസാനിക്കുന്നത് ദക്ഷിണനാസയിലാണ്. ദക്ഷിണമുഷ്കസംബന്ധിയായ പിംഗള വാമനാസയിലും അവസാനിക്കുന്നു.തന്ത്രാന്തരത്തിൽ ശിവന് പാർവ്വതിയോട് ഉപദേശരൂപത്തില് ഇത് പറയുന്നുണ്ട്. യോഗാർണ്ണവത്തില് ഇഡക്ക് ശംഖ്,മുല്ലപ്പൂ ഇവയുടെ നിറവും പിംഗലക്ക് വെള്ളകലർന്ന

ചുവപ്പുനിറവും (സിതരക്ത) പറയുന്നു. ഇഡയിൽ ചന്ദ്രനും പിംഗലയില് സൂര്യനും സഞ്ചരിക്കുന്നു. ഇഡ ചന്ദ്രനാഡി എന്നും പിംഗല സൂര്യനാഡി എന്നും അറിയപ്പെടുന്നു.

41. മദ്ധ്യാതാഖപിനാഡീസ്യാദഗ്നിഷോമസ്വരൂപിണീ

42.ഗാന്ധാരീഹസ്തിജിഹ്വാ ച സുപൂഷാലംബുഷാ മതാഃ
യശസ്വിനീശംഖിനീ ച കൂഹൂഃസ്യുഃസപ്തനാഡയഃ

<u>സംസ്കൃതഭാഷ്യം</u>

സുഷുമ്ണായാമുഖ്യത്വം വദൻ തത്സ്വരൂപമാഹ മദ്ധ്യേതി. തായപീത്യപി ശബ്ദാത് മുഖ്യേത്യനുഷജ്ജ്യതേ. താസു ത്രിഷുസു മദ്ധ്യാ സുഷുമ്ണാ മുഖ്യാ. സുഷുമ്ണൈവ ച താസുനാഡി ഇത്യുക്തേ. സാ കീദൃശി അഗ്നിഷോമസ്വരൂപിണീ, മുഖ്യത്വഹേതുത്വേന യോജ്യം യതഃപൂർവ്വോക്തസോമാഗ്നിരൂപയോരിഡാപിംഗലയോഃഅത്രൈവലയാത്. തദുക്തം രാഹോരാസ്യഗതഃഇതി. അനേനാസ്യബ്രഹ്മരന്ധ്രപര്യന്തം സ്ഥിതിരിത്യപ്യുക്തം യദാഹു-
തയോഃപൃഷ്ഠവംശമാശ്രിത്യമദ്ധ്യേസുഷുമ്നാസ്ഥിതാബ്രഹ്മരന്ധ്രം തു യാവത് ഇതി.
ശിഷ്ഠാനാം സപ്താനാം നാമാന്യാഹ ഗാന്ധാരീതി. താസാം സ്ഥിതിസ്വരൂപഞ്ചോക്തം യോഗാർണ്ണവേഃ-
ഇഡാപൃഷ്ഠേതു ഗാന്ധാരീമയൂരകഗലസന്നിഭഃ
ഹസ്തിജിഹ്വാത്പ്പലപ്രഖ്യാഃനാഡീതസ്യാഃപുനഃസ്ഥിതാഃ
സവ്യഭാഗാസ്യമൂർദ്ധാദിപാദാംഗുഷ്ഠാന്തമാശ്രിതാ
പൂഷാതുപിംഗലാപൃഷ്ഠാനീലജീമൂതസന്നിഭാ
യാമ്യഭാഗസ്യനേത്രാന്താത് യാവത് പാദതലം നതാഃ
അലംബുഷാ പീതവർണ്ണാ കണ്ഠമദ്ധ്യേവ്യവസ്ഥിതഃ
യശസ്വിനീശംഖുവർണ്ണാപിംഗലാപൂർവ്വദേശഗാഃ
നാഡ്യാര്യാഞ്ചസരസ്വത്യാമദ്ധ്യസ്ഥാ ശംഖിനീ മതാഃ
സുവർണ്ണവർണ്ണാ പാദാദികർണ്ണാന്താ സവ്യഭാഗകേ
പാദാംഗുഷ്ഠാദിമൂർദ്ധന്തം യാമ്യഭാഗി കുഹൂർമ്മതാഃ അന്യസ്തു വാരണാ
സരസ്വതീവിശോ്വാദരാ പയസ്വിനി ഏതാ അപിമുഖ്യത്വേനോക്തേഃതദാഹു-
നാത്രഭൂരിതരാസ്താസുമുഖ്യാഃപ്രോക്താശ്തുർദ്ദശാ
സുഷുമ്ണേഡാപിംഗലാച കൂഹൂരഥസരസ്വതീ
ഗാന്ധാരീഹസ്തിജിഹ്വാച വാരണാ ച യശസ്വിനി
വിശോ്വാദരാ ശംഖിനീ ച തതഃപൂഷാ പയസ്വിനി   അലംബുഷാ ഇതി.
അന്യത്രാപി- ചതുർദ്ദശാശ്രയദ്ദേഹേപ്രാധാനാനാഡയഃസ്മൃതഃഇതി. ആസാം ധ്യാനം സംഖ്യാനശ്ചഗ്രന്ഥഗൌരവഭയാന്നോക്തം. മുഖ്യാ ഇത്യുക്തേ നൈവസൂചിതാ.

<u>മലയാളഭാഷ്യം</u>

സുഷുമ്ന മുഖ്യനാഡിയാണ്.അഗ്നിസോമസ്വരൂപിണിയാണ്. മുഖത്തിൽ ബ്രഹ്മരന്ധ്രം വരെ ഇത് സൂക്ഷ്മമായി നീണ്ടുകിടക്കുന്നുണ്ട്. അതായത് പൃഷ്ഠകശേരുമുതൽ ബ്രഹ്മരന്ധ്രം വരെ സുഷുമ്ന ഉണ്ട്. ബാക്കി 7 നാഡികളെ പറയുന്നു. യോഗാർണ്ണവപ്രകാരം നാമം,സ്ഥിതി, സ്വരൂപം ഇപ്രകാരം

ഇഡാപൃഷ്ഠത്തിൽ ഗാന്ധാരി, നിറം മയിലിന്റെ കഴുത്തുപോലെ.

ഗാന്ധാരിയുടെ മുന്നിൽ ഹസ്തിജിഹ്വ ഉൽപലനിറം .സവ്യഭാഗത്ത് പാദാംഗുഷ്ഠംമുതൽ മൂർദ്ധാവുവരെ

പൂഷാ. പിംലാപൃഷ്ഠത്തിൽ നീലമേഘനിറം യാമ്യഭാഗത്ത് നേത്രാന്തം മുതല് പാതതലം വരെ

അലംബുഷ കണ്ഠമദ്ധ്യം. പീതനിറം

യശസ്വിനി ശംഖുവർണ്ണം പിംഗലയുടെ പൂർവ്വഭാഗത്ത്.

ശംഖിനി. ഗാന്ധാരിക്കും സരസ്വതിക്കുമിടയിൽ.സുവർണ്ണനിറം. പാദംമുതൽ കർണ്ണംവരെ സവ്യഭാഗത്ത്.

കൂഹൂ പാദാംഗുഷ്ഠം മുതൽ മൂർദ്ധാവുവരെയാമ്യഭാഗത്ത്.
വാരണ,സരസ്വതി,വിശോദര,പയസ്വിനി മുതലായി മറ്റുനാഡികളുണ്ട്. 14 നാഡികളാണ് പ്രധാനം.
സുഷുമ്ന,ഇഡ,പിംഗല.കൂഹു,സരസ്വതി,ഗാന്ധാരി,ഹസ്തിജിഹ്വ,വാരണ,യശസ്വിനി.വിശോദര,ശംഖിനി,പൂഷാ,പയസ്വിനി,അലംബുഷ.

43.നാഡ്യോഽനന്താഃസമുത്പന്നാഃസുഷുമ്ണാപഞ്ചപർവ്വസു
മൂലാധാരോദ്ഗതപ്രാമാസ്താഭിര്യോപ്നോതി തത്നുമം.

**<u>സംസ്കൃതഭാഷ്യം</u>**

ഏവം മുഖ്യനാഡിരുക്താ സാമാന്യാ ആഹുനാഡ്യഇതി.
സുഷുമ്നാഃപഞ്ചപർവ്വസുഅനന്താനാഡ്യാഃസമുത്പന്നഃപഞ്ചപർവ്വാണി സ്വാധിഷ്ഠാനമണിപൂരകാനാഹതവിശുദ്ധാജ്ഞാന്താനി.
തത്രാധോധോഗ്രന്ഥിമാരഭ്യോർദ്ധ്യത്ഗ്രന്ഥിപര്യന്തം പർവ്വസമാപ്തിഃയദ്യുക്തി ഗ്രന്ഥിനീ പര്യപര്യൂഷി ഇതി
കോശഃഇക്ഷുപർവ്വാവധിഃസ്മൃതഃഇതിവ്യവഹാരശ്ച തഥാപ്യന്യത്രഷണാം ഗ്രന്ഥിനാം സത്വാദേവം വ്യാഖ്യാതം.
ആശ്വലായനശൌനകസൂത്രഃഭാഷ്യകാരേണാ പർവ്വണ്യം ജപേത് ഇത്യത്ര പർവ്വശബ്ദസ്യൈവം വ്യാകൃതത്വാത്. ഏതദഭിപ്രായൈണൈവവക്ഷ്യതി മദ്ധ്യമാംഗുലുപർവ്വണി ഇതി. സുഷുമ്ണായാമേതേഷു പർവ്വസു ഇഡാപിംഗലയോര്യോഗോഭവതീതി ജ്ഞേയം. അനന്താ ഇതി ഗണായിതുമശക്യത്വാദാനന്ത്യം. യദാഹുഃ-
പൂർവ്വോക്തായാ സുഷുമ്ണായാമദ്ധ്യസ്ഥായാഃസുലോചനേ
നാഭീഹൃത്കണ്ഠദേശസ്തു മദ്ധ്യപർവ്വസമുദ്ഭവാ

അധോമുഖ്യാഃശിരാഃകാഞ്ചിത്കാഞ്ചിദൂർദ്ധ്വമുഖാസ്തഥാ
താസുസർവ്വാസുബലവാൻപ്രാണോഃവായുഃസമന്തതഃ
സംസ്ഥിതഃസർവ്വദാവ്യാപ്താഃഇതി.
അദ്ധ്യാത്മവിവേകേതു വിശേഷഃ-
ആസ്യാംശരീരേസംഖ്യാംസ്യാദ്ഷഷ്ഠയുതം ശതത്രയം
ത്രീണ്യേവാസ്ഥിരാതാന്യത്ര ധന്വന്തരിരഭാഷതഃ
ദ്വേശതേത്വസ്ഥിസന്ധീനാം സ്യാതാമത്രദശോത്തരേ
പേശീസ്നായുശതാനിസ്യുഃപഞ്ചപേശീശതാന്യപി
അധികാവിംശതിസ്ത്രീണാം സ്തനയോർദിഗ്ദശേദശഃ
ശിരാധമനികാനാന്തുലക്ഷാണിനവവിംശതിം
അർദ്ധാനീസ്യുർന്നവശതിഷഡ്പഞ്ചാശദ്യുത്ഥാതഥാ ഇതി.
തന്നാഡീനാംഫലമാഹമൂലേതി.വക്ഷ്യമാണേഭ്യോഭിന്നോമുഖ്യോദേഹധാരകപ്രാണാഭിധോവായുഃയദാഹുഃ-
രാജസാഃപ്രാണസംജ്ഞാഃസ്യന്മുഖോദേഹസ്യധാരകഃ
തദ്ഭേദാദശവിഖ്യാതായൈവ്യാപ്തംസ്യാഛരീരകം ഇതി.
സാ ചാസൌതനുശ്ചനാദംപൂർവ്വോക്തം ശരീരം

<u>**മലയാളഭാഷ്യം**</u>

നാഡികൾ അനന്തങ്ങളാണ്. അസംഖ്യങ്ങളും.അവ സുഷുമ്നമുതലായ പഞ്ച പർവ്വങ്ങളിൽനിന്ന് ഉത്ഭവിക്കുന്നു.പഞ്ചപർവ്വങ്ങളെന്നത് സ്വാധിഷ്ഠാനം, മണിപൂരം,അനാഹതം,വിശുദ്ധി,ആജ്ഞാചക്രം ഇവയാണ്. ചുവട്ടിലുള്ള ഓരോരോ ഗ്രന്ഥിമുതൽ തൊട്ടുമുകളിലെ ഓരോരോ ഗ്രന്ഥിവരെയാണ് ഒരു പർവ്വസമാപ്തി. (മുള,കരിമ്പ് മുതലായവയുടെ പർവ്വം പോലെ).ഓരോരോ പർവ്വത്തിലും സുഷുമ്നയില് ഇഡാപിംഗലകളുടെ യോഗം സംഭവിക്കുന്നുണ്ട്. (സമ്മിശ്രണം,സന്ധി). മദ്ധ്യത്തിലുള്ള സുഷുമ്നയുടെ നാഭീഹൃത്കണ്ഠദേശത്തെ മദ്ധ്യപർവ്വമെന്നു പറയുന്നു. അതിനു താഴെ അധോമുഖശിരകളും മേലെ ഊർദ്ധ്വമുഖശിരകളും .(സിര)ഇപ്രകാരം രണ്ടുദിശയിലും അനന്തം ശാഖ കളുണ്ട്. ഇവയിലെല്ലാം ബലവാനായ പ്രാണവായു സമമായി സംസ്ഥിതമായി സർവ്വദാ വ്യാപ്തമായിരിക്കുന്നു. അദ്ധ്യാത്മവിവേകത്തിൽ, 300നോട് 60 കൂട്ടി 360 നാഡികളെന്ന് പറഞ്ഞിരിക്കുന്നു. 3 എണ്ണം പ്രധാനം. അസ്ഥിസന്ധി കൾ, ദശകൾ,പേശി,സ്നായുക്കൾ,സിരാസന്ധികൾ എന്നിവിടങ്ങളിലായി 2000 ചെറിയ നാഡികൾ, 9 സ്നായുക്കളിലായി 100 വീതം 900, പഞ്ചപേശികളിൽ 100 വീതം 500 .സ്ത്രീകൾക്ക് സ്തനഭാഗത്ത് 20 എണ്ണം കൂടുതലുണ്ട്. ഭഗത്തിലുള്ളത് 10 എണ്ണമാണ്.സിരാധമനികകൾ 29 ലക്ഷമാണ്. ഇങ്ങനെ അനന്തം നാഡീസമൂഹമുണ്ട്. ദേഹധാരകമായ പ്രാണവായു രാജസഗുണമാണ്. ബലവാനായ വായു നാഡികളിലൂടെ ചലിച്ച് ശരീരത്തെ സംരക്ഷിക്കുന്നു. വായുവിന്റെ 10 വകഭേദങ്ങള് ശരീരമാകെ വ്യാപിച്ചിരിക്കുന്നു.

44.വായവോഽത്ര ദശപ്രോക്താവഹ്ന്യയശ്ചദശസ്മരാഃ
പ്രാണാദ്യാമരുതഃപഞ്ചനാഗഃകൂർമ്മോ ധനഞ്ജയഃ

45. കൃകലഃസാദ്ദേവദത്തഇതിനാമഭിരീരിതാ
അഗ്നയോദോഷദൂഷ്യേഷുസംലീനാജശദേഹിനഃ
<u>**സംസ്കൃതഭാഷ്യം**</u>

തദ്ഭേദാൻവദന് പ്രസംഗാദഗ്നീനപ്യാഹ-വായവോഽത്രേതി.തനാമാന്യേവാഹ പ്രാണാദ്യാ ഇതി. ആദിശബ്ദേനാപാനവ്യാനോദാനസമാനഃ പ്രസിദ്ധത്വേനാദി നോക്തിഃതത്ര വിശേഷോ യോഗാർണ്ണവേഃ-
ഇന്ദ്രനീലപ്രതീകാശം പ്രാണാരൂപംപ്രകീർത്തിതം
അസ്യനാസികയോമദ്ധ്യേഹൃന്മദ്ധ്യേഽനാഭിമദ്ധ്യഗേ
പ്രാണാലയഇതിപ്രാഹുഃപാദാംഗുഷ്ഠേഽപി കേചന
അപാനയത്യപാനേഽയമാഹാരശ്ചമപായിതം
ശുക്രംമൂത്രംതഥോത്സർഗ്ഗം അപാനസ്ഥേനമാരുതഃ
ഇന്ദ്രഗോപപ്രതീകാശഃസന്ധ്യാജലദസന്നിഭഃ
സചമേഢ്രേചപായൌചഊരുവദ്ഛരരണജാനുഷു
ജംഘോദരേകൃകലാഖ്യാവ്യാശ്ചനാഭിമൂലേച തിഷ്ഠതി
വ്യാനോവ്യാനശയത്യന്നം
സർവ്വവ്യാധിപ്രകോപനഃമഹാരജതസുപ്രഖ്യോഹാനോപാദാനകാരകഃ
സചാക്ഷികർണ്ണായോർമദ്ധ്യേകവ്യാം വൈഗുൽഫയോരപി
ഘ്രാണീഗലേസ്ഥിഗുദ്ദേശേ തിഷ്ഠന്ത്യത്രനിരന്തരം
സ്പന്ദയത്യധരംവക്ത്രം ഗാത്രനേത്രപ്രകോപനഃ
ഉദ്ദേജയതിമർമ്മാണിഉദാനോനാമമാരുതഃ
വിദ്യുത്പാവകവർണ്ണാഃസ്യാദുത്യാനാസനകാരണഃ
പാദയോർഹസ്തയോഛാപി സതുസന്ധിഷുവർത്തതേ.
പീതംദക്ഷിണമാഘ്രാതംരക്തപിത്തകഫാനിലാൻ
സമംനയതിഗാത്രാണിസമാനോനാമമാരുതഃ
ഗോക്ഷീരസദൃശാകാരഃസർവ്വദേഹേവ്യവസ്തിതഃ
ഉദ്ഗാരേ നാഗഇത്യുക്തേഃനീലജീമൂതസന്നിഭഃ
ഉന്മീലനേസ്ഥിതഃകൂർമ്മാം ഭിന്നാഞ്ജനസമപ്രഭഃ
കുകരസ്തുക്ഷുധേചൈവ ജപാകുസുമസന്നിഭഃ
ധനഞ്ജയസ്തദാഘോഷേമഹാരജതവർണ്ണകഃ
ലലാടേചോരസിസ്കന്ധേ ഹൃദിനാഭൌത്വഗസ്ഥിഷു
നാഗാദ്യാവായവഃപഞ്ചസഹൈവപരിനിഷ്ഠിതാ ഇതി.
ആചാര്യാസ്തുഃ- ധനഞ്യയാഖ്യോ ദേഹേസ്മിന്കുര്യാത് ബഹുവിധാൻരവാന് സതുലൌകികവായുത്വാൻമൃതഞ്ചനവിമുഞ്ചതി ഇതി. അന്യസ്തുചത്വാരോ വായവോഽധികാ ഉക്താഃ
വൈരംഭണാഃസ്ഥാനമുഖ്യഃപ്രദ്യോതഃപ്രകൃതസ്തഥാ
വൈരംഭണാദയസ്തത്രസർവ്വവായുവശംഗതാ ഇതി.
അഗ്നീനാം സ്ഥിതിമാഹ അഗ്നയ ഇതി. തേഷാംനാമാന്യന്യതരോക്താനി-തേ
ജാതവേദസഃസർവ്വകന്മാഷഃകുസുമസ്തദാ
ദഹനഃശ്ശോഷണാശ്ചൈവ തപനശ്ചമഹാബലഃ
പിഠരഃപതഗഃസ്വർണ്ണസ്ത്വഗാധോഭ്രാജ ഏവച ഇതി. അന്യത്രതു

നാമാന്തരാണ്യുക്താനി-
ജൃംഭകോദീപകശ്ചൈവവിഭ്രമഭ്രമശോഭനാഃ
ആവസ്ഥ്യാഹവനീയൌ ച ദക്ഷിണാഗ്നിസ്തഥൈവച
ആന്വാഹാര്യാഗാർഹപത്യാഇത്യേതേ ദശവഹ്നയഃഇതി.
അന്യൈരന്യയോക്താനി-
ഭ്രാജകോരഞ്ജകശ്ചൈവക്ലേദകഃസ്നേഹകസ്തഥാ
ധാരകോരന്ധ്രകശ്ചൈവഃദ്രാവകാഖ്യശ്ച സപ്തമഃ
വ്യാപകഃപാവകശ്ചൈവഃശ്ലേഷ്മകോദശമാസ്മൃതാഃഇതി.
ദോഷാവാതപിത്തകഫാഃദൂഷ്യാസപ്തധാതവ ഇതിപ്രാഗേവോക്തം.

<u>മലയാളഭാഷ്യം</u>

പ്രാണൻ,അപാനൻ,സമാനൻ,ഉദാനൻ,വ്യാനൻ, നാഗം,കൂർമ്മം,കൃകരൻ, ദേവ ദത്തൻ, ധനഞ്ജയനെന്നിങ്ങനെ 10 വായുക്കളുണ്ട്. വൈരംഭണൻ, പ്രദ്യോത ൻ,പ്രകൃതൻ,സ്ഥാനമുഖ്യൻ എന്ന് മറ്റു 4 വായുക്കളേയും ചിലര് പറയു ന്നുണ്ട്.യോഗാർണ്ണവത്തില് ീ വായുക്കളെ ഇപ്രകാരം വർണ്ണിക്കുന്നു.
പ്രാണന് ഇന്ദ്രനാലനിറം,നാസികാമദ്ധ്യം,ഹൃദയമദ്ധ്യം,നാഭിമദ്ധ്യം,ഇവ പ്രാ ണാലയങ്ങളെന്ന് അറിയുന്നു. പാദാംഗുഷ്ഠത്തിലും പ്രാണനിരിക്കുന്ന പ്രാണാ ലയമാണ്. ശുക്ലവും മീത്രവും ഉത്സർഗ്ഗവും നടക്കുന്നത് അപാനനാലാണ്. സന്ധ്യാമേഘംപോലെ ഇന്ദ്രഗോപനിറമാണ്. സ്ഥാനങ്ങൾ മേഢ്രം,പായു, ഉപസ്ഥം, ഊരു,ജാനു. വ്യാനൻ ഉദരത്തിലും നാഡീമൂലങ്ങളിലുമിരിക്കുന്ന സർവ്വവ്യാധിപ്രകോപനനാണ്. മഹാരജതനിറമാണ്. ഉദാനവായു കണ്ണ് ചെവി ഗുൽഫം ഘ്രാണം ഗലം ഇവകളിലിരുന്ന് സ്പന്ദിക്കുന്നു. അധരം വക്ത്രം ഗാത്രനേത്രങ്ങൾ ഇവയെ പ്രകോപിപ്പിക്കുന്നു. മർമ്മങ്ങളെ ഉത്തേജിപ്പിക്കു ന്നു.വൈദ്യുതാഗ്നിയുടെ നിറമാണ്. സമാനവായു പാദം ഹസ്തം സന്ധികൾ , എന്നിവിടങ്ങളിലിരിക്കുന്നു. കുടിച്ചതും തിന്നതും ഘ്രാണിച്ചതും രക്തപിത്ത കഫവാതങ്ങളും സമമായി നയിച്ച് ഗാത്രത്തിലെങ്ങും സമമായി എത്തിക്കു ന്നു. പശുവിൻപാലുപോലെ നിറം. ആകാശസദൃശമായി സർവ്വത്ര ദേഹത്തിൽ വ്യവസ്ഥിതമാണ്.
നാഗന് നീലമേഘനിറം.ഉദ്ഗാരത്തിലാണ് വൃത്തി.
കൂർമ്മന് ഭിന്നാഞ്ജനനിറം. ഉന്മീലനത്തിലാണ് വൃത്തി
കൃകരന് ചെമ്പരത്തിപ്പൂനിറം. ക്ഷുത്തിലാണ് വൃത്തി.
ദേവദത്തന് ശുദ്ധസ്ഫടികനിറം. വിജൃംഭനം വൃത്തി.
ധനഞ്ജയന് മഹാരജതവർണ്ണം . വൃത്തി ഘോഷം.
ലലാടം,ഉരസ്സ്,സ്കന്ധം,ഹൃത്ത്,നാഭി,ത്വക്,അഗ്നി ഇവകളിൽ നാഗാദിപഞ്ചവാ യുക്കളും ഒന്നിച്ചിരിക്കുന്നു.ആചാര്യൻ ദേഹത്തില് ധനഞ്ജയന് ബഹുവിധ ശബ്ദങ്ങളുണ്ടാക്കുന്നു എന്നു പറഞ്ഞിരിക്കുന്നത് ലൌകികവായുവിനെയാണ്.നാലുവിധം മറ്റുവായുക്കൾ വൈരംഭണൻ,സ്ഥാനമുഖ്യൻ,പ്രദ്യോതൻ,പ്രകൃതൻ.

അഗ്നികളുടെ സ്ഥിതി. ജാതവേദസ്സ്,സർവ്വകന്മഷൻ, കുസുമൻ,ദഹനൻ, ശോ ഷണൻ,തപനൻ,മഹാബലൻ,പിഠരൻ,പതഗൻ,സ്വർണ്ണൻ,അഗാധൻ,ഭ്രാജൻ.

നാമാന്തരങ്ങൾ:-
ജൃംഭകൻ,ദീപകൻ,വിഭ്രമൻ,ഭ്രമൻ,ശോഭനൻ,ആവഹനീയൻ,ദക്ഷിണാഗ്നി,അന്വാഹാര്യൻ,ഗാർഹപത്യൻ..
ഭ്രാജക,രഞ്ജക,ക്ലേദക,സ്നേഹക,ധാരക,രന്ധ്രക,ദ്രാവക(7)വ്യാപക,പാവക,ശ്ലേഷ്മക(3)മെന്ന് 10 പറഞ്ഞിരിക്കുന്നു. സപ്തധാതുദൂഷ്യം കൊണ്ട് വാത പിത്ത കഫദോഷം വരും.

46.ബുഭുക്ഷാച പിപാസാച പ്രാണസ്യമനസഃസ്മൃതൌ
ശോകമോഹൌശരീരസ്യജരാമൃത്യുഷഡൂർമ്മയഃ

47.സ്നായ്വസ്ഥിമജ്ജാശുക്രാത്വക് മാംസാസ്ത്രാണിശോണിതാത്
ഷാഡ്കൌശികമിദംപ്രോക്തം സർവ്വദേഹേഷുദേഹിനാം

48 ഇത്യംഭൂതസ്തദാഗർഭേ പൂർവ്വജന്മശുഭാശുഭം
സ്മരംസ്തിഷ്ഠന്തിദുഃഖാത്മാഛന്നദേഹോജരായുണാഃ

49.കാലക്രമേണാ സ ശിശുർമ്മാതരം ക്ലേശയന്നപി
സംപിണ്ഡിതശരീരോഽയജായതേഽയമവാങ്മുഖഃ

50 ക്ഷണാം തിഷ്ഠതിനിശ്രേഷ്ഠോ ഭീത്യാരോദിതുമിഛതിഃ
<u>**സംസ്കൃതഭാഷ്യം**</u>

ഏവംപ്രാണാമുക്താ തസ്യ വിശിഷ്ടേ അവസ്ഥേ വദൻപ്രസന്നാത്മനഃ ശരീരയോരപ്യാഹ ബുഭുക്ഷേതി.
ഊർമ്മിർന്നാമആർത്ത്യുത്പാദകഃഅവസ്ഥാവിശേഷഃ ഷഡൂർമ്മിപ്രസംഗാത് ഷാഡ്കൌശികം വദൻശുക്രശോണിതകാര്യാണി വിവിച്യാചഷ്ടേ
സ്നായ്വിതി.ശുക്രാത് പിതൃഃശുക്രാദ് സ്നായ്വാദി.ശോണിതാത്
മാതൃഃശോണിതാത് ത്വഗാദി. തദുക്തം-മാതൃതസ്ത്രീണി ഇതി. അന്യത്ര തു-
മുദവഃശോണിതംമേദോമാംസം പ്ലീഹായകൃത് ഇദഃ
ഹൃന്നാഭീത്യേവമാദ്യാസ്തുഭാവാമാതൃഭവാ മതഃ
ശ്മശ്രുലോമകചാഃസ്നായുശിരാധമനയോനഖഃ
ദശനാശുക്രമിത്യാദി സ്ഥിരാഃപിതൃസമുദ്ഭവേ ഇതി.
ഗര്ഭാശയേ തത്സ്ഥിതിപ്രകാരമാഹ ഇത്യംഭൂത ഇതി. ഇത്യംഭൂത
ഊർവ്വന്തരിതഹസ്തബദ്ധശ്രോതാഃമാതൃപൃഷ്ഠയാശ്രിതോമോക്ഷോപായമഭിധ്യായന്നിത്യർത്ഥഃ യദാഹു-
പാല്യന്തരിതഹസ്താഭ്യാം ശ്രോതരന്ധ്രേപിധായ സഃ
ഉദ്വിഗ്നോഗർഭസംവാസാദാസ്തേഗർഭഭയാന്വിതാഃ
സ്മരൻപൂർവ്വാനുഭൂതാഃസ നാനാഭയാനിശ്ച യാതനാ
മോക്ഷോപായമഭിധ്യായൻ വർത്തതേഭ്യാസതത്പരഃഇതി
അന്യത്ര വിശേഷഃ-കൃതാഞ്ജലിർലലാടേഽസൌമാതൃപൃഷ്ഠമഭിശ്രിതഃ
അദ്ധ്യാസ്തേസങ്കുചിത്ഗാത്രേ ഗർഭദക്ഷിണപാര്ശ്വഗഃ
വാമപാർശ്വാശ്രിതാനാഭീക്ലീബംമദ്ധ്യാശ്രിതം മതം ഇതി.
കാലക്രമേണേതി. കാലക്രമമാഹ യാജ്ഞവൽക്യഃ-നവമേ ദശമേവാപി ഇതി.

അന്യത്രാപിസമയഃപ്രസവസ്യാഥ മാസേഷു നവമാദിഷു ഇതി.
സംപിണ്ഡിതശരീരഃസങ്കുചമഗാത്രഃഅവാങ്മുഖാഃഅധോമുഖഃസനജായതേ
ഉത്പദ്ധ്യതേ സൂതിമാരുതേർന്നൂനാ ഇതി ശേഷയദാഹുഃ-
നവമേദശമേമാസി പ്രബലൈഃസൂതിമാരുതൈഃ
നിഃസാര്യതേ വാണാഇവ ജന്തുഛിദ്രേണാസ്യജത് ഇതി.
അന്യത്രാപി- ക്രിയതേഽധഃശിരാഃ സൂതിമാരുതൈഃപ്രബലസ്തദതഃ
നിഃസാര്യതേരുജദ്ഗാത്രോയോനിഛിദ്രേണവാലക ഇതി. ക്ഷണാം
നിനിശ്ചേഷ്ടത്തിഷ്ഠതി.ഭൂമാവിതിശേഷഃ

<u>മലയാളം ഭാഷ്യം</u>.

വിശപ്പ്,ദാഹം,ഇവ പ്രാണൻ മനസ്സിൽസ്മരിക്കുന്നു. ശോകം .മോഹം, ശരീരത്തിന്റെ ജര,മൃത്യു ഇവയും ചേർന്ന് 6 ഊർമ്മി(തിര)കൾ. ഈ ഷഡൂർമ്മികളിൽനിന്ന് പ്രാണന് മുക്തനായാല് വദനം പ്രസന്നമായി മനസ്സിന്റേയും ശരീരത്തിന്റേയും സർവ്വവിശപ്പും തീർന്ന അവസ്ഥയിലിരിക്കും. ഊർമ്മി എന്ന നാമം വീണ്ടും വീണ്ടും ആവർത്തിച്ച് ആർത്തി ഉൽപ്പാദിപ്പിക്കുന്ന അവസ്ഥാവിശേഷത്തെ സൂചിപ്പിക്കുന്നു. സ്നായു.അസ്ഥി,മജ്ജ,മാംസം, രക്തം,ത്വക്ക് എന്നിവ അമ്മയിൽനിന്നു ലഭിക്കുന്നു.ഇതിന് വിപരീതാഭിപ്രായമുള്ള ഒരാളുടെ വാക്കും രാഘവഭട്ടൻ ഉദ്ധരിക്കുന്നു. (ശാസ്ത്രജ്ഞന്മാരുടെ ഭിന്നാഭിപ്രായങ്ങളെ അവതരിപ്പിച്ച് ചർച്ച ചെയ്യുന്ന രീതി ശാസ്ത്രീയമാണ്.48-49 ശ്ലോകങ്ങലില് ശിശുജനനം വർണ്ണിക്കുന്നു.
6 കൌശികങ്ങള് സർവ്വദേഹങ്ങൾക്കുമുണ്ട്. സ്നായു,അസ്ഥി,മജ്ജ, ശുക്ലം, ത്വക്ക്,മാംസം ഇവ ശോണിതത്തിൽനിന്ന് കിട്ടുന്നു. പഞ്ചഭൂതാത്മകശരീരമെടുത്ത് ഗർഭത്തില് തന്റെ പൂർവ്വജന്മശുഭാശുഭങ്ങളോർത്ത് ദുഃഖത്തോടും ഛന്നദേഹത്തോടും കൂടി ജരായുജത്തോടൊപ്പം കുഞ്ഞ് ഇരിക്കുന്നു. അമ്മയെ ക്ലേശിപ്പിച്ച് കാലക്രമേണ ശിശുവായി പിണ്ഡിതമായ ശരീരത്തോടും താഴേക്കു തിരിച്ച മുഖത്തോടും ജനിച്ചുവീഴുന്നു. ഭീതിയോടെ കരയാനിഛിച്ചു കൊണ്ടാണ് വരവ്. ഷഡൂർമ്മികളെ കൊണ്ട് ഷാഡ്കൌശികങ്ങളെത്തന്നെയാണ് പറയുന്നത്. ശുക്ലം സ്നായു അഛനും ശോണിതവും ത്വക്കും അമ്മയും തരുന്നു. ഈ രണ്ടും ചേർന്നത് ശിശു.ശോണിതം- മേദസ്സ്,മാംസം, പ്ലീഹ,യകൃത്ത്, ഗുദം, ഹൃദയം,നാഭി, ഇവയാണ്,അമ്മയിൽനിന്നു കിട്ടിയത്.ശുക്ലം- ശ്മശ്രു,രോമം, മുടി, സ്നായു,സിരാധമനികൾ,നഖം ,പല്ല്,രേതസ്സ് അഛനിൽനിന്ന് കിട്ടുന്നു. ഗര്ഭാശയത്തിലെ ഇരിപ്പ് കഠിനമാണ്. തുടകൾക്കിടയില് കയ്യുകളെ ബന്ധിച്ചമാതിരി, കേൾവി അമ്മയുടെ പൃഷ്ഠത്തെ ആശ്രയിച്ച്, നിത്യവും ഇതിൽനിന്ന് മോക്ഷോപായമെന്ത് എന്നു ചിന്തിച്ചുകൊണ്ട് (അഭിധ്യാനം ചെയ്ത്) ഭയചകിതനായി,പഴയജന്മത്തിലെ അനുഭവങ്ങളും നാനായോനികളിലെ യാതനകളും ഓർത്തും ഇടുങ്ങിയ ഗര്ഭപാത്രത്തില് 10 മാസം കഴിഞ്ഞുകൂടണം. ചിലപ്പോൾ നെറ്റിയില് തൊഴുകൈയോടെയാവും ഇരിപ്പ്. ഗർഭത്തിന്റെ വലത്തുഭാഗത്ത് ശരീരമാകെ ചുരുങ്ങി(ക്കി)സങ്കുചിതഗാത്രനായിരിക്കുന്ന കുട്ടി പുരുഷപ്രജയായി ജനിക്കും. വാമഭാഗത്ത് ഇപ്രകാരമിരിക്കുന്ന കുട്ടി സ്ത്രീപ്രജയായി ജനിക്കും. ഗർഭാശയമദ്ധ്യത്തിലാണ് നപുംസകപ്രജ ഇരിക്കുക. കാലക്രമമെന്നാൽ 9 അഥവാ 10 മാസമാകാം എന്ന് യാജ്ഞവൽക്യൻ. ആ

കാലം വന്നാൽ സൂതിമാരുതന് കുട്ടിയെ ജരായുവോടുകൂടി ശക്തമായി പുറത്തേക്കുതള്ളുന്നു.

51.തതശ്ചൈതന്യരൂപാ സാ സർവ്വഗാ വിശ്വരൂപിണീ
ശിവസന്നിധിമാസാദ്യനിത്യാനന്ദഗുണോദയാ

## സംസ്കൃതഭാഷ്യം

ഏവം ശരീരോത്പത്തിപര്യന്താമർത്ഥസൃഷ്ടിമുക്താഃതത് പ്രാപ്യ ഇതി.
സാമാന്യത ഉക്താ.ശബ്ദസൃഷ്ടിം വിവിച്യവക്തുംഭിത്യാരോദിതുമിഛന്തി
ഇത്യുക്ത രോദനസ്യാപ്യവ്യക്തവർണ്ണാത്മകത്വാദ്
വർണ്ണോൽപ്പത്തിപ്രകാരഞ്ചവദനസർവ്വമന്ത്രാണാം സാമാന്യതഃകുണ്ഡലിത
ഉത്പത്തിമാഹ തത ഇത്യാദി തദുക്തം-
മൂലാധാരാത് പ്രഥമമുദിതോ യസ്തുഭാവഃപരാഖ്യഃ
പശ്ചാത് പശ്യന്ത്യഥ ഹൃദയഗോബുദ്ധിയുങ്മദ്ധ്യമാഖ്യഃ
വക്ത്രേവൈഖര്യഥരുരുദിഷോരസ്യജന്തോഃസുഷുമ്ണാം
വദസ്തസ്മാദ്ഭവന്തി പവനപ്രേരിതോ വർണ്ണബദ്ധഃ
ശ്രോതോമാർഗ്ഗസ്യാവിഭക്തത്വഹേതോസ്തത്രാജ്ഞാനാം ജായതേ ന പ്രകാശ
ഇതി.തത്രഃതതാ ശരീരോൽപ്പത്യനന്തരം ചൈതന്യരൂപാ അത ഏവ
ശബ്ദബ്രഹ്മമയീസാ ദേവീ കുണ്ഡലിനീപരദേവതാസർവ്വഗാത്രേണാ ഗുണിതാ
അത ഏവ വിശ്വാത്മനാ സർവ്വാത്മനാ പ്രബുദ്ധാ ജാതപ്രബോധാ മന്ത്രമയം
ജഗത് സൂതേ ഇതി ദൂരേണാസംബന്ധഃതത്ര
മൂലാധാരേകുണ്ഡലീഭൂതസർപ്പവന്നാഢീവർത്തതേ. തന്മദ്ധ്യേ
വായുവശാദസ്യാഃസഞ്ചരണാമേവാ ഗുണാനാം.തത്ര ചൈതന്യരൂപാ ഇതി.
സ്വരൂപാഖ്യാനം. സാ പ്രസിദ്ധഃ സർവ്വഗേതി സാമാന്യതോവ്യാപ്തിർദ്ദർശിതാ.
വിശ്വരൂപിണീതവിഷയവ്യാപ്തിഃശിവസന്നിധിമാസാദ്യ സ്ഥിതേ
നിഃശേഷ.അനേന ശൈവസിദ്ധാന്തേ ശക്തി ശബ്ദവാച്യേയമിത്യുക്തം.
സന്നിധിശബ്ദ ഔപചാരികഃതന്മതേ ശിവശക്തിരഭേദാത്.
തദുക്തമഭിനവഗുപ്തപാദാചാര്യൈഃ-
ശക്തിശ്ചശക്തിമദ്പാദവ്യതിരേകം നവാഞ്ഛതി
താദാത്മ്യമനയോർന്നിത്യം വഹ്നിദാഹികയോരിവ ഇതി. യദ്വാ
സമ്യഗ്നിധി.സ്വരൂപം ശിവസ്വരൂപം പ്രാപ്യഇത്യർത്ഥഃ വക്ഷ്യതി ച- പിണ്ഡം
ഭവേത് കുണ്ഡലിനീശിവാത്മാ ഇതി. ഗുണാനാം സത്വരജസ്തമസാം
ഉദയോയസ്യാം സാ നിത്യാനന്ദാ ചാസൌ ഗുണൌ ഉദയാ ച സാ
നിത്യാനന്ദത്യനേന സാംഖ്യമതേ പ്രകൃതിവാച്യേത്യുക്തം .യദാഹു-
പ്രധാനമിതിയാദാഹുര്യാശക്തിരിതി കഥ്യതേ ഇതി.

## മലയാളം ഭാഷ്യം

ചൈതന്യരൂപമായ കുണ്ഡലിനി സർവ്വവ്യാപിനിയും മിന്നലിനു സദൃശയുമാണ്. ഈ ശക്തി സർവ്വതത്വങ്ങളിലും ദേവന്മാരിലുമുണ്ട്. സൂക്ഷ്മാത്സൂക്ഷ്മതരമായ ഈ ശബ്ദബ്രഹ്മം ജനനവേളയിൽ ഓരോ കുഞ്ഞിലും വെളിപ്പെടുന്നു. കുഞ്ഞെന്നാൽ സ്ഥൂലശരീരസൃഷ്ടി മാത്രമ

ല്ല,ശബ്ദസൃഷ്ടിയും കൂടിയാണ്. കരയാനിഛരിച്ച് രോദനത്തോടെ (രോദിക്കാനിഛര) ജനിക്കുന്നു. ശബ്ദം ജനിക്കുന്നു. ഇത് അവ്യക്തവർണ്ണാത്മകമായ ശബ്ദമാണ്. വര്1ണ്ണോൽപ്പത്തിപ്രകാരം വദനം സർവ്വമന്ത്രങ്ങൾക്കും സാമാന്യമായി കുണ്ഡലിതമായ ഉൽപ്പത്തിയാണ്. മൂലാധാരോൽപ്പാദിതമായ പ്രഥമഭാവം പരയാണ്.അത് അവ്യക്തമാണ്. ഹൃദയത്തിലുള്ളത് പശ്യന്തി. ബുദ്ധിയിലുള്ളത് മദ്ധ്യമ. മുഖത്തിലുള്ളത് വൈഖരി. ഇപ്രകാരമാണ് സുഷുമ്നയുടെ മൂലാധാരാഗ്രം മുതല് മുഖംവരെ പവനനാല് പ്രേരിതമായി വര്ണ്ണസൃഷ്ടി നടക്കുന്നത്. ശ്രോതോമാര്ഗ്ഗം(ചെവി)അപ്പോൾ അവിഭക്തമാണ്. ശബ്ദങ്ങൾ അഥവാ വർണ്ണങ്ങൾ അപ്പോൾ,അവ്യക്തമായേ കുഞ്ഞ് ഉച്ചരിക്കയുള്ളു. ശരീരം ഉണ്ടായശേഷമാണ് ചൈതന്യരൂപമായ ശബ്ദബ്രഹ്മമായി ഉണ്ടായതെന്ന് അർത്ഥമില്ല. ദേവി കുണ്ഡലിനി പരദേവതയായി സര്വ്വത്തിലും വിശ്വാത്മാവും സർവ്വാത്മാവും പ്രബുദ്ധവും ജാതപ്രബോധവും മന്ത്രമയവുമായി സർപ്പനാഡിയായി വർത്തിക്കുന്നു. അതിന്റെ മദ്ധ്യത്തിലായി വായുവുണ്ട്. വായുചലനമുണ്ട്. ഈ ചലനം ചൈതന്യരൂപമായ ജീവന്റെ സ്വരൂപമാണ്. ശിവശക്തികളുടെ അഭേദത്താല് ശിവസന്നിധിയില് ശക്തി പ്രവർത്തിക്കുന്നു എന്ന കൽപ്പന ഔപചാരികമാണ്. അഭിനവഗുപ്താചാര്യർ ശിവശക്തി താദാത്മ്യം അഗ്നിക്ക് അതിന്റെ ദാഹശക്തിപോലെ പറഞ്ഞിട്ടുണ്ട്. അതായത് കുഞ്ഞ് ശക്തിസ്വരൂപമെന്നു പറയുന്നതും ശിവസ്വരൂപമെന്നു പറയുന്നതും തമ്മിൽ ഭേദമില്ല.വാസ്തവത്തിൽശിവാത്മാവായ കുണ്ഡലിനീശക്തിയാണ് ശരീരപിണ്ഡമായി ഭവിച്ചത്. ത്രിഗുണങ്ങൾ നിത്യാനന്ദസ്വരൂപം അഥവാ കുണ്ഡലിനീസ്വരൂപമാണ്. ഗുണമുണ്ടാവുക എന്നാൽ പ്രകൃതിവാചകമാണ് എന്ന് സാംഖ്യമതത്തിലുണ്ട്. അതായത് ശിവശക്തിയാണ് ശരീരമായും ഗുണമായും വായുചലനമായും വാക്കായും എല്ലാം അഭിവ്യക്തമാവുന്നത്. ശരീരത്തിൽ ചൈതന്യം ഉണ്ടാകയില്ല. ചൈതന്യം ശരീരമായി രൂപം പ്രാപിക്കയാണ് ചെയ്യുന്നത്.

52.ദിക്കാലാദ്യനവഛരിന്നാ സർവ്വദേഹാനുഗാ ശുഭാ
പരാപരവിഭാഗേന പരശക്തിരിയം സ്മൃതാ

53. യോഗിനാം ഹൃദയാംബോജേ നൃത്യന്തി നിത്യമഞ്ജസാ
ആധാരേസർവ്വഭൂതാനാം സ്ഫുരന്തി വിദ്യുതാകൃതിഃ

54. ശംഖാവർത്തക്രമാത് ദേവീ സർവ്വമാവൃത്യതിഷ്ഠതി
കുണ്ഡലീഭൂതസർപ്പാണാമംഗശ്രിയമുപേയുഷി

55 സർവ്വദേവമയീ ദേവീ സർവ്വമിത്രമയീ ശിവാ
സർവ്വതത്വമയീ സാക്ഷാത് സൂക്ഷ്മാത് സൂക്ഷ്മതരാ വിദുഃ

<u>**സംസ്കൃതഭാഷ്യം**</u>

ഇദാനീമാദ്ധ്യാത്മാവിഭൂതാധിഗുണാദിവിഷയാധിജ്ജൌതിഷക്രമേണാ തസ്യാ വ്യാപ്തിമാഹ ദിക്കാലേതി. സർവ്വദേഹാനുഗതേതി ദേഹവ്യാപ്തിഃ പരാപരവിഭാഗം കാ ചനപരാശക്തിഃതദ്വിഭാഗേനമപി ഇയം പരാശക്തിരേവ

.യദാഹു-
ഭൂമിരാപോƒനലോവായുഃഖം മനോബുദ്ധിരേവ ച
അഹങ്കാരം ഇതീയംമേ ഭിന്നാപ്രകൃതിരഷ്ടധാ
അപരേയമിതസ്ത്വന്യാം പ്രകൃതി വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ യയേദം ധാര്യതേജഗത് ഇതി.യദ്വാ
പരഃസ്ഥൂലഃഅപരോ മഹാസ്ഥൂലഃമഹദാദിഃതദ്വിഭാഗേന
പരശക്തിഃസ്ഥൂലാശക്തി സ്ഥൂലാത് സ്ഥൂല ഇത്യുക്തേ. അനേന
മഹദാദിവ്യാപ്തിഃ യദ്വാ സർവ്വദേഹാനുഗേ ഇത്യനേന ശബ്ദതോƒര്യതന്ത്രേ
പുംസ്ത്രീനപുംസകലിംഗവ്യാപ്തി ദർശിതാ.ശബ്ദതോ യഥാശിവ ഇത്യുച്യതേ
കുണ്ഡലിനീത്യുച്യതേ പ്രധാനമിത്യുച്യതേ. ഏവം ഭൂതാപി സാ
സ്ത്രീത്വേനൈവ നിർദ്ദിശ്യതേ ഇത്യാഹ പരാത്പരേതി പരാപ്രകൃതി.
അപരം പുംനപുംസകപ്രകൃതിഃത്രിഭാഗേന തത് ത്യാഗേന
ഇയംപരശക്തിഃസ്മൃതാഃഅയമർത്ഥഃയദ്യപി ലിംഗത്രയവാച്യാ തഥാപി
തൃണോമേവാചലഭക്തിഭാരപരിശ്രാന്തഭക്താണാം സമസ്താകാംക്ഷാകൽപ്പവല്ലി
പരശക്തിശബ്ദവാച്യേതി. അത ഏവ ശുഭാ രമണീയാ. യദാഹുരാചാര്യാ-
പുംനപുംസകയോസ്തുല്യാമപ്യംഗനാസുവിശിഷ്യതേ ഇതി.
നിത്യക്ലിന്നാമ്നായേƒപി-
സർവ്വത്രാപി സ്ഥിതാഹ്യേഷുകാമിനീഷു വിശേഷതഃ
പ്രകാശതേ തത് സ്താസാമതിവൃത്തിം ച കാരയേത് ഇതി.
അഞ്ജസാ തത്വേന യോഗിനാംഹൃദയാംബോജേ നൃത്യന്തി നിത്യമിത്യനേന
തൈരേവ ഗുരൂപദേശേന ജ്ഞായത ഇതി അർത്ഥഃദൃശ്യാ ദേശികദേശിതൈഃ
ഇത്യുക്തേഃ സർവ്വഭൂതാനാം സർവ്വജന്തൂനാം ആധാരം മൂലാധാരചക്രേ
സ്ഫുരന്തീത്യനേനസ്ഥാനസ്ഥാനനിർദ്ദേശഃ വിദ്യുതാകൃതിരിത്യനേന ധ്യാനമുക്തം
യദാഹു-
തടിത്കോടിപ്രഖ്യാംസ്വരുചിജിതകാലാനലരുചിംഇതി. അഥവാ
അനേനാനേകശബ്ദോൽപ്പത്തിഹേതുത്വേനാനേകവിലാസവതീത്യുക്തം
.ശംഖമദ്ധ്യേ യ ആവർത്തിഃസ യഥാ ശംഖമാവൃത്യതിഷ്ഠതി
തദ്വദിയമപിദേവീത്യർത്ഥഃഇദമയാന്തരവാക്യം ഭിന്നമേവ.
ശംഖേതികുണ്ഡലീത്യനയോഃഹേതുഹേതുമദ്ഭാവേന യോജനാ.
കുണ്ഡലീഭൂതഃകുണ്ഡലാകാരതാം പ്രാപ്താ യേ സർപ്പാസ്തേഷാം. കേചന
കുണ്ഡലീതി ഭിന്നം പദം വർണ്ണയതി .ഭൂതാനി സർപ്പശ്ച ഏതേ യഥാ
കുടിലഗതയഃതദ്ദിയമപീത്യർത്ഥ ഇതി .കുണ്ഡലീപരദേവതേത്യനേന പുനരു
ക്തൈഃസർവ്വദേവമയീതി ദേവവ്യാപ്തിദിവ്യയീതി ദേവി തേജോരൂപേ
ത്യർത്ഥഃഅനേന തേജോവ്യാപ്തിഃസർവ്വമന്ത്രമയീതി മന്ത്രവ്യാപ്തിഃ
ശിവാശ്ചിവരൂപേത്യർത്ഥഃയദാ ശിവാ കല്യാണരൂപാ .അനേന കല്യാണവ്യാ
പ്തിഃസാക്ഷാത് സർവ്വതത്വമയീതി തത്വവ്യാപ്തിഃസൂക്ഷ്മാത് സൂക്ഷ്മതമ
വിഭുഃഇതി വിരോധപരിഹാരസ്തു സൂക്ഷ്മതരാദ് ജ്ഞാനാഃയദ്വ സൂക്ഷ്മാദ്
ത്രസരേണോരപി സൂക്ഷ്മതരാ അന്തഃസ്ഥിതത്വാത് സൂക്ഷ്മതര അണുതരാ.
അനേന അണ്വാദിവ്യാപ്തിദർശിതാ. തഥാ-
വാലാഗ്രസ്യ സഹസ്രധാ വിദലിതസ്യൈകേനഭാവേ

സൂക്ഷ്മത്വാത് സദൃശീ ത്രിലോകജനനീ ഇതി.
വിഭുഃഇയത്തയാജ്ഞാതുമശക്യാ.

**<u>മലയാളം ഭാഷ്യം</u>**

ദിക്ക്,കാലം (directions,timespace) മുതലായവയാല് 9 ആയി സർവ്വത്തേയും വിഭജിക്കുന്നു.ശുഭമായ ശക്തിയെ പര അപര എന്ന് രണ്ടായി വിഭജിക്കുന്നു. അവളെ നിത്യം സ്മരിക്കുന്ന യോഗികളുടെ ഹൃദയകമലത്തില് അവള് നിത്യവും നൃത്തം ചെയ്യുന്നു. സർവ്വഭൂതങ്ങളുടേയും മൂലാധാരത്തില് അവള് വൈദ്യുതിരൂപമായി പ്രകാശിക്കുന്നു. ശംഖാവർത്താക്രമത്താല് ദേവി സർവ്വത്തേയും ആവരണം ചെയ്തിരിക്കുന്നു.കുണ്ഡലിനീരൂപത്തിൽ വളഞ്ഞുകിടക്കുന്ന സർപ്പാകൃതിയാല് സർവ്വംഗങ്ങളേയും ആശ്രയിച്ചിരിക്കുന്നു. സർവ്വദേവമയിയാണ് ദേവി. സർവ്വമന്ത്രമയിിയാണ് ശിവാ. സർവ്വതത്വമയിയായി സാക്ഷാത്കരിക്കപ്പെടുന്ന സൂക്ഷ്മത്തിൽവെച്ച് സൂക്ഷ്മതമമയാ വിഭുവാണ്. അദ്ധ്യാത്മം ,ആധിഭൌതികം,ആധിദൈവതം (അധിജ്യോതിഷം)എന്ന് വ്യാപ്തമായിരിക്കുന്ന ഏകശക്തിയെ ഈ ശ്ലോകങ്ങള് പരാമർശിക്കുന്നു. സർവ്വജീവജാലങ്ങളുടേയും ദേഹത്തിലും ആഊർജ്ജം ഇരിക്കുന്നു. ഭൂമി,ജലം, അഗ്നി, വായു,ആകാശം,മനസ്സ്,ബുദ്ധി,അഹങ്കാരമെന്ന് 8 ആയും ഇവക്കതീതമായ തുരീയമായും ഇരിക്കുന്നു ഈ ശക്തി. അപരാശക്തിക്ക് സ്ഥൂലം,മഹാസ്ഥൂലം മഹദ് മുതലായി സ്ഥൂലശക്തിരൂപമാണ്. മഹദ് ആയി വ്യാപ്തമായി ഇരിക്കുന്ന (expanded)മഹാപ്രപഞ്ചങ്ങൾ ,സ്ത്രീപുരുഷനപുംസകാദി സ്ഥൂലജൈവശരീരങ്ങൾ ഇവ അപരാശക്തിയാണ്.
ലിംഗത്രയവാചിയായും പുല്ലുമുതൽ പർവ്വതംവരെയുള്ള സകലത്തിന്റെയും വിഭജനഭാരം(classification)അതിനുള്ള പരിശ്രമം ,ഗ്രാഹ്യശക്തി എന്നിവ ഭക്തജനങ്ങൾക്ക് (ക്ലാസിഫൈ ചെയ്യുന്ന വിദ്യോപാസകർക്ക്) തരുന്ന ,സമസ്ത ആകാംക്ഷകളും സംശയങ്ങളും തീർത്തുതരുന്ന കൽപ്പവല്ലിയാണ് പരാശക്തി. അത് ശബ്ദവാചിയാണ്. ശുഭവും രമണീയവും സൂക്ഷ്മവും വൈദ്യുതീ രൂപിണിയുമാണ് സൂക്ഷ്മകുണ്ഡലിനി.( NERVOUS IMPULSES AS ELECTRICAL ENERGY ). ആ സൂക്ഷ്മകുണ്ഡലിനി സ്ത്രീപുരുഷന്മാരിലും നപുംസകങ്ങളിലും തുല്യമായിരിക്കുന്നതായി ആചാര്യന്മാരെല്ലാം പറഞ്ഞിട്ടുണ്ട്. നിത്യക്ലിന്നാമ്നേയത്തിൽ സർവ്വത്തിലുമിരിക്കുന്ന സൂക്ഷ്മശക്തി കാമിനികളിൽ(യോഗിനി) സവിശേഷമായി പ്രകാശിക്കുന്നതായി പറയുന്നു. യോഗിയുടെ ഹൃദയസരോജത്തില് ആ സൂക്ഷ്മശക്തിയായ ശ്രീവിദ്യാകാമിനി (യോഗിനി) നിത്യവും നൃത്തമാടുന്നു എന്ന് ഗുരൂപദേശംകൊണ്ട് ഗ്രഹിക്കുക. സർവ്വഭൂതങ്ങളിലും സർവ്വജന്തുക്കളിലും മൂലാധാരചക്രത്തിൽ വൈദ്യുതശക്തിരൂപത്തില് സ്ഫുരിക്കുന്ന ആ സൂക്ഷ്മശക്തിയെ നിത്യവും ധ്യാനത്തില് ദർശിക്കുന്നു. കോടിമിന്നൽപ്രഭയോടെ  കാലാനലനെപ്പോലെ ജ്വലിക്കുന്ന സ്വപ്രകാശമാണ് അത്. ആ പ്രതിഭാപ്രകാശം കൊണ്ട് അനേകം ശബ്ദോൽപ്പത്തിക്കു കാരണമായി അനേകവിലാസവതിയായി ഇരിക്കുന്നു വാഗ്ദേവി എന്നാണ് ഹൃദയസരോജത്തിലെ യോഗിനീനൃത്തത്തിന് അർത്ഥം. ശംഖിന്റെ നടുവിലായി ആവർത്തികൾ(Concentric spirals)എപ്രകാരമിരിക്കുന്നു വോ അതുപോലെ അനേകം ആവരണങ്ങളായി സർവ്വത്തേയും ദേവി ഉൾക്കൊണ്ടിരിക്കുന്നു. ശംഖിന് കുണ്ഡ

ലിനിരൂപമാണ്. മറ്റൊരു ഉപമ കുണ്ഡലിയായി വളഞ്ഞുകിടക്കുന്ന സർപ്പ മാണ്. ഭൂതങ്ങൾ സർപ്പത്തെപ്പോ ലെ കുടിലഗതി(geodesic)യിലാണ് സഞ്ചരി ക്കുന്നതെന്ന ശാസ്ത്രസത്യം അറിയു ന്നതുകൊണ്ടാണ് ഈ ഉപമയും നാമവും. സർവ്വതേജോരൂപങ്ങളും ദേവിയാ കയാല് സർവ്വദേവമയി എന്നു പറയുന്നു. സർവ്വനാദവും സർവ്വമന്ത്രവും ദേവിയാകയാല് സർവ്വമന്ത്രമയി. ശിവ(മംഗല) രൂപിണിയാകയാൽ ശിവാ, കല്യാണരൂപിണി. തേജോവ്യാപ്തി, മന്ത്രവ്യാ പ്തി, കല്യാണവ്യാപ്തി എന്നിവക്കുശേഷം സർവ്വതത്വമയി എന്നു പറയു ന്നു. 25 തത്വവ്യാപ്തി ഇതിനാല് പറഞ്ഞിരിക്കുന്നു. സൂക്ഷ്മത്തിൽ സൂക്ഷ്മ തമമായതുകൊണട് വിഭു. ഏറ്റവും സൂക്ഷ്മതമം അറിയാനാവാത്തതാണ്. അതിനാൽ ത്രസരേണുവിനേക്കാള് സൂക്ഷ്മതരമായി അതിന്നകത്തിരിക്കുന്ന സൂക്ഷ്മതരമെന്ന് അണ്വാദിവ്യാപ്തി പറഞ്ഞു. ഒരു തലനാരിഴയുടെ അറ്റം 1000 ആയി കീറി (വിദലിതമാക്കി, വിഭജിച്ച്) അതിന്റെ ആയിരത്തിലൊരു ഭാഗം എന്ന സൂക്ഷ്മഭാഗത്താൽ ത്രിലോകങ്ങളും സൃഷ്ടിച്ച ജനനിയാകയാല് വിഭു എന്ന് വിളിക്കുന്നു.

56.ത്രിധാമജനനീദേവീ ശബ്ദബ്രഹ്മസ്വരൂപിണീ
ദ്വിചത്വാരിംശദർണ്ണാത്മാ പഞ്ചാശദ്വർണ്ണരൂപിണീ

57.ഗുണിതാ സർവ്വഗാത്രേഷു കുണ്ഡലീ പരദേവതാ
വിശ്വാത്മനാ പ്രബുദ്ധാ സാ സൂതേ മന്ത്രമയം ജഗത്

<u>സംസ്കൃതഭാഷ്യം</u>

ത്രിധാമേതി സോമസൂര്യാഗ്നിരൂപാ.യദ്വാത്രിധാമേതി സ്ഥാനത്രയം. പാതാലേ ഭൂസ്വർഗ്ഗരൂപം അനേന സ്ഥാനവ്യാപ്തി ദർശിതാ. ദ്വിചത്വാരിംശദർണ്ണാ ത്മേതി ഭൂതലിപിമന്ത്രമയി. പഞ്ചാശദർണ്ണരൂപിണീതി മാതൃകാമയീ.

<u>മലയാളം ഭാഷ്യം</u>.
ശബ്ദ ബ്രഹ്മസ്വരൂപിണിയായ ദേവി ത്രിധാമജനനിയാണ്. 51 വർണ്ണസ്വരൂപി ണിയാണ്. സർവ്വഗാത്രത്തിലും ഗുണിതമായി, കുണ്ഡലീപരദേവതയായിരിക്കു ന്നു. വിശ്വാത്മാവായി പ്രബുദ്ധമായി, മന്ത്രമയമായ ഈ ജഗത്തിനെ ജനി പ്പിക്കുന്നു. ത്രിധാമങ്ങൾ സോമ,സൂര്യ, അഗ്നികളാണ്. ഇതിനാൽ പാതാളം, ഭൂമി,സ്വർഗ്ഗമെന്ന സ്ഥാനവ്യാപ്തിയും ഗ്രഹിക്കണം. ദ്വിചത്വാരിംശം ഭൂത ലിപിമന്ത്രമയി, പഞ്ചാശദ് വർണ്ണം മാതൃകാമയി. ഇനി 58 മുതല് 107 വരെയുള്ള ശ്ലോകങ്ങളിൽ യന്ത്രമന്ത്രാദികളിലും മറ്റും കുണ്ഡലിനിയുടെ സാന്നിദ്ധ്യം പ്രകടിപ്പിക്കുന്നു.

58.ഏകധാ ഗുണിതാശക്തിഃസർവ്വവിശ്വപ്രവര്ത്തിനി
വേദാദിബീജം ശ്രീബീജം ശക്തിബീജം മതോബവൻ

59.പ്രാസാദം തുംബുരും പിണ്ഡം ചിന്താരത്നം ഗണേശ്വരം
മാർത്താണ്ഡഭൈരവം ദൌർഗ്ഗം നാരസിംഹവരാഹജം

പാർവ്വതീ ജ്വാലിനീ നന്ദാസുപാശാ കാമരൂപിണി
ഉമാതേജോവതീസത്യാവിഘ്നേശാവിഘ്നരൂപിണി
കാമദാമദജിഹ്വാച ഭൂതിസ്യാദ്ഭൌതികാ സിതാ
രമാചമഹിഷീപ്രോക്താഭഞ്ജിനീച വികർണ്ണപാ
ഭ്രൂകുടിഃസ്യാത്തഥാലജ്ജാദീർഘഘോണാധനുർദ്ധരാ
വാമിനീരാത്രിസംജ്ഞാച കാമാന്ധാ ചശശിപ്രഭാഃ
ലോലാക്ഷീചഞ്ചലാദീപ്തിഃസുഭഗാദുർഭഗാശിവാ
ഭർഗ്ഗാചഭഗിനീ ചൈവ ഭോഗിനീസുഭഗാ മതാ
കാലരാത്രിഃകാലികാ ച പഞ്ചാശച്ഛക്തയഃസ്മൃതഃ
സർവ്വാലങ്കരണോദ്യുക്താഃപ്രിയാങ്കസ്ഥാഃസുലോചിനാഃ
രക്തോൽപ്പലകരാധ്യേയാ രക്തമാല്യാംബരാരുണാഃഇതി.
പഞ്ചാശത് ക്ഷേത്രപാലാഃക്ഷേത്രപാലമന്ത്രേ വക്ഷ്യന്തേ.

<u>മലയാളം ഭാഷ്യം</u>

ജ്ഞാനം(സാത്വികം)ഇച്ഛ(താമസം)ചേർന്ന ക്രിയാശക്തിയാണ് അർദ്ധേന്ദുവും നിരോധികയും കൂട്ടിയ ബിന്ദു. അതിൽ പര,പശ്യന്തി ,മദ്ധ്യമ ,വൈഖരി എന്ന് വാക്ക് ഉത്ഭവിക്കുന്നു.ക്രമേണ കുണ്ഡലീവർണ്ണമാലികകളായി അ മുതൽ സവരെ ദ്വിചത്വാരിംശദാത്മികകളായി സൃഷ്ടിക്കപ്പെടുന്നു. 50 കൊണ്ടു ഗുണിക്കപ്പെട്ട പഞ്ചാശദ് വർണ്ണമാലികകളുണ്ടാവുന്നു. വർണ്ണത്തിൽനിന്ന് അഭിന്നമായി രുദ്രാദികളായ കലകളും ക്രമത്തിലുണ്ടാവുന്നു. ബിന്ദുവിന്റെ സ്ഥാനാന്തരപ്രാപ്തികൊണ്ട് പര മുതലായ 4 സ്ഥാനങ്ങളില് വാക്സൃഷ്ടി. മൂലത്തിൽ പര,സ്വാധിഷ്ഠാനത്തിൽ പശ്യന്തി, ഹൃദയത്തിൽ മദ്ധ്യമ മുഖ ത്തിൽ വൈഖരി. അതിസൂക്ഷ്മമായ കുണ്ഡലിനീമദ്ധ്യത്തിലാണ് ശക്തി. ജ്യോതിസ്സിന്റെ മാത്ര(എനർജ്ജി യൂണിറ്റ്)മാത്രമാണത്. അതിനെ കേൾക്കാനാ വില്ല.(ശ്രവണേന്ദ്രിയത്തിനു കേൾക്കാവുന്നകമ്പനവേഗതയേക്കാളും അപ്പുറ ത്താണ് ).അവിടെനിന്ന് ഉയർന്ന് സ്വയംപ്രകാശരൂപത്തില് സുഷുമ്ന എന്ന കേന്ദ്രത്തിലെ നാഡിയെ ആശ്രയിച്ച് ദൃശ്യമാകുന്നത് പശ്യന്തി. വീണ്ടുമുയർന്ന് ഹൃദയപങ്കജത്തിലെത്തുമ്പോൾ നാദരൂപിണിയായ മദ്ധ്യമ. ഉരസ്സ്, കണ്ഠം, താലു,ശിരസ്സ് ,ഘ്രാണേന്ദ്രിയം,പല്ല്,ജിഹ്വാമൂലം, ഓഷ്ഠം എന്നീ 8 സ്ഥാനങ്ങ ളില് തട്ടി വീണ്ടും മുകളിലേക്കുയരുമ്പോള് എല്ലാവർണ്ണങ്ങളും (അക്ഷര ധ്വനികൾ)പരിഗ്രഹിച്ച് സർവ്വശബ്ദപ്രപഞ്ചജനനിയായി ശ്രോത്രേന്ദ്രിയങ്ങൾക്കു ഗ്രഹിക്കാവുന്ന കമ്പനസംഖ്യകളോടെ വ്യക്തമാകുന്നത് വൈഖരി. കാദി മതപ്രകാരം സ്വാത്മേച്ഛാശക്തിയാൽ പ്രാണവായുസ്വരൂപമായി മൂലാധാര ത്തിൽ ഉൽപ്പന്നമായ പര എന്ന നാദം ഉത്തമമായ പരാശക്തി. സ്വാധിഷ്ഠാന ത്തിലെത്തുമ്പോള് വിജൃംഭിച്ച അതിനെ ദർശിക്കുന്നു(ഫശ്യന്തി) എന്ന് യോഗി അനുഭവിക്കുന്നു. അതിന്നും മുകളിൽ പതുക്കെപ്പതുക്കെ ഉയർന്ന് ബുദ്ധിതത്വ ത്തോടുചേർന്ന നാദത്തെ മധ്യമ എന്നുവിളിക്കുന്നു. അതിന്നും മുകളിൽ കഴുത്തിൽ വിശുദ്ധിയില് തട്ടി വൈഖരി അനേകം വർണ്ണരൂപങ്ങളായി ഉച്ചരിക്കപ്പെട്ട് അഭിവ്യക്തമാകുന്നു. ആദിമമായ അകാരം മുതൽ അവസാ

നത്തെ ക്ഷകാരം വരെ 51 വർണ്ണാക്ഷരയുക്തമായി ഭാഷ ജനിക്കുന്നു. മനീഷികളായ ബ്രാഹ്മണർ വാക്കിന്റെ 4 രൂപങ്ങളെ നാലുപദങ്ങളായി പറയുന്നു. 3 ഗുഹകളിൽനിന്ന് ക്രമമായി ഉയരുന്നതിനെ മാത്രം മനുഷ്യ ർഅറിയുന്നു. തുരീയമായ പരാവാക്ക് മനുഷ്യര് ഉച്ചരിക്കുന്ന വാക്കല്ല. നിഷ്പന്ദമായ ചൈതന്യപാരാവാരം പരാവാക്ക്. അത് ചിഛക്തിയാണ്. സ്പന്ദാവസ്ഥ പശ്യന്തി. ചിഛക്തിയുടെ സ്പന്ദനം അഥവാ കമ്പനം ആണ് പശ്യന്തിയായി ഉൾക്കണ്ണില് യോഗി ദർശിക്കുന്ന വാക്ക്. സാമാന്യസ്പന്ദന ത്താൽ പ്രകാശരൂപിണിയായി ബിന്ദുതത്വാത്മികയായി മൂലാധാരം മുത ൽനാഭിവരെ പശ്യന്തിയുടെ ഗുഹാസ്ഥാനമായ ആകാശമാണ്. പശ്യന്തിയെ ന്നാൽ അറിയുന്നു,ദർശിക്കുന്നു,അനുഭവിക്കുന്നു എന്ന് അർത്ഥം. ജ്ഞാനാ ത്മകത്വമാണ് ഗുണം. കേട്ടവാക്കല്ല,അറിഞ്ഞനുഭവിച്ച വാക്കാണത്. അന്തഃക രണരൂപമാണ്. ബാഹ്യവും അന്തഃകരണവുമായി ,ഹിരണ്യഗർഭരൂപിയായി (കേട്ടവാക്കിന്റെ മനനം, പിന്നീട് അറിയുന്ന അനുഭവം) നാദബിന്ദുവായി നാഭിമുതൽ ഹൃദയംവരെ വിശേഷസങ്കൽപരൂപിണിയായിരിക്കുന്നത് മദ്ധ്യമ. മദ്ധ്യേ മാ വൃദ്ധി എന്ന് വിഗ്രഹിച്ചാൽ മദ്ധ്യത്തിലിരുന്ന് വർദ്ധിക്കുന്ന ത്.അപ്പോഴും  ഉള്ളിലേക്കാണ് വാക്സൃഷ്ടി.പുറത്തേക്ക് പ്രസരിച്ചിട്ടില്ല. വിരാട്രൂപിണിയായി ബീജാത്മികയായി ഹൃദയംമുതൽ മുകളിലേക്ക് മുഖം വരെയിരിക്കുന്ന വാക്ക് വൈഖരി.വിശേഷേണ സ്വരിക്കുന്ന സ്വരത്തോടു കൂടിയതാണ് വൈഖരി. വർണ്ണങ്ങള് അവയുടെ കലകളിൽനിന്ന് അഭിന്ന മാകയാൽ വർണ്ണരൂപിണിയായ ശക്തിയും കലാരൂപകമായ ശിവനും അഭി ന്നമായി ഇതിൽ ചേർന്നിരിക്കുന്നുണ്ട്. ആദിശബ്ദംകൊണ്ട് ആദ്യാക്ഷരമായ അകാരം വിഷ്ണു വിഷ്ണുശക്തി എന്നർത്ഥം. പഞ്ചാശദ്വർണ്ണശക്തി എന്നാല് പഞ്ചാശദ്ദോഷ(കാമ)ങ്ങൾക്ക് പഞ്ചാശദ്ഔഷധങ്ങളുണ്ട്.     അവഃ-

ചന്ദനം,കുചന്ദനം,അഗുരു,കർപ്പൂരം,-ശിരോരോഗങ്ങൾക്ക്. ജലദോഷാദികൾക്ക്. തക്കോലം,ജാതി,അസി,മുരമാഞ്ചി, ചോരഗ്രന്ഥി,രോചന,പത്രം, പിപ്പലം,ബില്വം, ഗുഹാരുണ,തൃണക,ഇലവംഗ,കുംഭി,വന്ദിനി, ഉദുംഹരി,കാശ്മരിക,സ്ഥിര, ഖദി ര,പുഷ്പാക,മയൂര,ശിഖ,പ്ലക്ഷ,അഗനി,മന്ഥസിംഹി, കുശം,ദർഭ,കൃഷ്ണാ, ദരപുഷ്പി, രോഹിണ,ആണ്ഡക,ബൃഹതി,പാടലി, ചിത്രക,അപാമാർഗ്ഗ, ശതമഖലത, തുലസി,ഹബ്രിരേഫാ,വിഷ്ണുക്രാന്താ, മുസലി,ആഞ്ജലിനി, ദൂർവ്വാ,ശ്രീദേവി, ലക്ഷ്മി, സദാഭദ്ര,-ഈ ഔഷധങ്ങലെ ഗുളിക,കഷായം, ഭസ്മം, മുതലായ വ്യത്യസ്തരൂപങ്ങളിൽ സേവിച്ചാല് കാമാദിദോഷംനീങ്ങി സാത്വികപ്രകാശത്താൽ വാഗ്സിദ്ധി ലഭിക്കുന്നു. കാദിമതപ്രകാരം അതാത് മന്ത്രത്തിന് അതാത് വർണ്ണൌഷധിയുണ്ട്. അതാതുവർണ്ണസംഖ്യപ്രകാരം ഗുളികാക്രമവും മന്ത്രസിദ്ധിയും അനേകമാണ്. അവകളാൽഅഭിഷേകം ധാരണം സ്വാദ് (ഭക്ഷണം)ലേപനം പൂജ ഇവ ചേയ്യുന്നത് ജ്ഞാനസിദ്ധി (ഏതുവേണമെന്നതനുസരിച്ച്) കിട്ടുന്നു. കാമങ്ങളും പഞ്ചാശദ് ആണ്.ആ പഞ്ചാശദ്കാമങ്ങളുടെ ശക്തികള് ഇപ്രകാരം-
കാമ,കാമദ,കാന്ത,കാന്തിമാൻ,കാമഗ,കാമാ,ചാര,കാമീ,കാമുക,കാമവർദ്ധന,രാമ, രമ,രമണ,രതിനാഥ,രതിപ്രിയ,രാത്രിനാഥ,രമാകാന്ത,രമമാണ,നിശാചര,നന്ദക,നന്ദ ന,നന്ദി,നന്ദയിതാ,പഞ്ചബാണ,രതിസഖ,പുഷ്പധന്വാ,മഹാധനു,ഭ്രാമണ,ഭ്രാഭ്രണ,ഭ്ര

മമാണ,ഭ്രമ,ഭ്രാന്ത,ഭ്രാമക,ഭ്രമാവഹ,മോഹക,മോഹന,മോഹീ,മോഹവർദ്ധന,മദന,മന്മഥ,മാതംഗ,ഭൃംഗനായക,ഗായന,ഗീതിജ,നർത്തക,സ്വേലക,ഉന്മത്ത,മത്തക,വിലാസ,ലോഭവർദ്ധന,ദാഡിമീകുസുമാഭ,വാമാംഗേ ശക്തിസംയുത, സൌമ്യ, രക്താംബര,സർവ്വപുഷ്പവർണ്ണ ,ഇക്ഷുകാർമ്മുക,വിഭ്രാണാ, സർവ്വഭൂഷാ, എന്നീ കാമന്മാർക്ക്, രതി,പ്രീതി,കാമിനി,മോഹിനി,കമലാ, പ്രിയ,വിലാസിനി, കൽപലത,ശ്യാമള,ശുചി,സ്മിത,വിസ്മിതാക്ഷി, വിശാലാക്ഷി,ലേലിഹാന, ദിഗംബര, വാമാ,കുശ്യാധര,നിത്യാ,കല്യാണി, മോഹിനി,മദന,സുരശ്രേഷ്ഠ, ആലാപിനി,ദർദ്ദനി,കലഹപ്രിയ,ഐകാക്ഷി,സുമുഖി,നലിനി,ജപിനി, ഹലിനി, ശിവ,മുഗ്ദ്ധ, രമ,ഭ്രമ,ചാരുലോല,ചഞ്ചല,ദീർഘജിഹ്വ, രതിപ്രിയ,ലോലാക്ഷി, ഭൃംഗിണി,പാടല,മാദനീ,മാല,ഹംസിനി, വിശ്വതോമുഖി, നന്ദിനി, രമണി, കാന്തി, കലകണ്ഠി, വൃകോദരി ,മേഘശ്യാമ, മദോന്മത്ത എന്നീ ശക്തിമിഥുനങ്ങള്ണ്ട്. ഈ ശക്തികളെ കുങ്കുമവർണ്ണമുള്ളവരും സർവ്വാഭരണവിഭൂഷിതരും നീലോൽപ്പലങ്ങള് കയ്യിൽധരിച്ചവരും ത്രിലോകങ്ങളേയും ആകർഷിക്കുന്നവരും ആയി അറിയുക.

ഇനി പഞ്ചാശദ് ഗണേശരും അവരുടെ ശക്തികളും പറയുന്നു. വിഘ്നേശ,വിഘ്നരാജ,വിനായക,ശിവോത്തമ,വിഘ്നകൃത്,ഗണൈകത്, സുദന്തക,ഗജവക്ത്ര,നിരഞ്ജന,കപർദ്ദി,ദീർഘജിഹ്വ,ശംഖകര്ണ്ണ,വൃഷഭധ്വജ,ഗണനായക,ഗജേന്ദ്ര,സൂർപ്പകർണ്ണ,ത്രിലോചന,ലംബോദര,മഹാനന്ദ,ചതുർമൂർത്തി, സദാശിവ,ആമോദക,ദുർമ്മുഖ,സുമുഖ,പ്രമോദക,ഏകരദ,ദ്വിജിഹ്വ,ശൂര,വീര,സ ഷൺമുഖ,വരദ,വാമദേവ,വക്രതുണ്ഡ,ദ്വിരണ്ഡക,സേനാനി, ഗ്രാമണി,മത്ത, വിമത്ത,മത്തവാഹന,ജടി,മുണ്ഡി,ഖഡ്ഗി,വരേണ്യ,വൃഷകേതന,ഭക്ഷപ്രിയ,ഗണേശ,മേഘനാദക,വ്യാപീ,ഗണേശ്വരനെന്നിവ ഗണേശന്മാർ. തരുണാരുണസങ്കാശനും ഗജവക്ത്രനും ത്രിലോചനനും പാശാങ്കുശവരാഭയഹസ്തനുമായ ഗണേശന്റെ ശക്തികളിങ്ങനെഃ-
ശ്രീം,ഹ്രീ,പുഷ്ടി,ശാന്തി,സ്വസ്തി,സരസ്വതി, സ്വാഹാ,മേധ,കാന്തി,കാമിനി, മോഹിനി, നടി,പാർവ്വതി, ജ്വാലിനി,നന്ദ,സുപാശ,കാമരൂപിണി, ഉമ, തേജോവതി, സത്യാ,വിഘ്നേശാ, വിഘ്നരൂപിണി, കാമദ,മദജിഹ്വ, ഭൂതി, ഭൌതികാ, അസിതാ, രമാ,മഹിഷി,ഭഞ്ജിനി, വികർണ്ണപാ, ഭ്രൂകുടി, ലജ്ജാ, ദീർഘ, ഘോണാ,ധനുർദ്ധരാ, യാമിനി, രാത്രി, സംജ്ഞാ, കായാന്ധ,ശശിപ്രഭ, ലോലാക്ഷി, ചഞ്ചല, ദീപ്തി, സുഭഗ, ദുർഭഗ, ശിവ,ഭർഗ്ഗ,ഭഗിനി, ഭോഗിനീ, സുഭഗാ, കാലരാത്രി, കാലിക -ഇവരെ സർവ്വാലങ്കാരയുക്തരും പ്രിയന്റെ മടിയിലിരിക്കുന്നവരും സുലോചനകളും കയ്യിൽ ചുവന്ന താമരപ്പൂ ധരിച്ചവരും ചുവന്നമാലയും വസ്ത്രങ്ങളുമണിഞ്ഞ് ചുവന്നവരുമായി ധ്യാനിക്കപ്പെടുന്നു.പഞ്ചാശദ് ക്ഷേത്രപാലന്മാരെ ക്ഷേത്രപാലമന്ത്രത്തില് പിന്നീടു പറയും.

112 നിരോധികാഭവേദ്വഹ്നിരർദ്ധേന്ദുഃസ്യാന്നിശാകരഃ
അർക്കസ്യാദുഭയോര്യോഗേ ബിന്ദ്വാത്മാതേജസാം നിധിഃ

113 ജാതാവർണ്ണാഃയതോബിന്ദോഃശിവശക്തിമയാദതഃ
അഗ്നീഷോമാത്മകാസ്തേ സ്യുഃശിവശക്തിമയാഭുവേ

യേനിസംഭവമാപന്നാഃസോമസൂര്യാഗ്നിരൂപിണഃ
ഇതിശാരദാതിലകേ പ്രഥമഃപടലഃ

**<u>സംസ്കൃതഭാഷ്യം</u>**

വർണ്ണാനാമഗ്നിഷോമാത്മകത്വം സോമസൂര്യാഗ്നിരൂപത്വഞ്ച അഗ്രേ ഉപയോഗീതി തദ്വിവിച്യാഹ നിരോധികേതി. നിരോധികാ യാ അഗ്നിരൂപത്വാത് ശിവസ്വരൂപത്വം അർദ്ധേന്ദോഃസോമരൂപത്വാത് ശക്തിസ്വരൂപത്വം യേനകാരണേനശിവശക്തിമയാദ്രവേഃസംഭവമാപന്നാ. രവേശിവശക്തിമയത്വം അർക്കഃസ്യാദുഭയോര്യോഗേ ഇത്യുക്തേ .തേന സോമസൂര്യാഗ്നിരൂപിണേ ഭവന്തി .കാര്യകാരണയോരഭേദാത്. ഇതി ശ്രീശാരദാതിലകടീകായാം സത്സമ്പ്രദായകൃതവ്യാഖ്യായാം പദാർത്ഥ ദർശാഭിഖ്യായാം പ്രഥമഃപടലഃ ഓം.

**<u>മലയാളം ഭാഷ്യം</u>**

നിരോധിക അഗ്നിയും അർദ്ധേന്ദു ചന്ദ്രനും അർക്കന് അവയുടെ സംയോ ഗവുമാണ്. ബിന്ദുവിൽനിന്ന് അക്ഷരം ഉണ്ടാവുന്നതുപോലെ ഇവയും ശിവ ശക്തിസംഗമത്തെ കാണിക്കുന്നു. സൂര്യൻ ശിവശക്തിസാമരസ്യയോഗമാണ്.




വർണ്ണങ്ങളുടെ അഗ്നിസോമാത്മകത്വം സോമസൂര്യാഗ്നി എന്ന ത്രിരൂപത്വം എന്നിവയെ നന്നായി മനസ്സിലാക്കണം. നിരോഘികക്ക് അഗ്നിരൂപമാകയാൽ ശിവസ്വരൂപമാണ്. താമസരൂപമായി പിണ്ഡരൂപത്തിൽ പ്രവാഹം(ഒഴുക്ക്) തടയുന്നതായി(നിരോധിക്കുന്നതായി)ഇതിനെ അറിയണം,. (സൃഷ്ടിസ്ഥിതികളെ തടയുന്ന സംഹാരരൂപം)അർദ്ധേന്ദു സോമരൂപം,ശക്തി. സൃഷ്ടിരൂപം. ഇവ യുടെ സംയോഗത്താലാണ് സ്ഥിതി സംഭവിക്കുന്നത്. നിരോധിക(ശിവം) അർദ്ധേന്ദു(ശക്തി)വോടു ചേർന്ന ശിവശക്തിമയത്വമാണ് രവി അഥവാ സൂര്യോർജ്ജം. സൂര്യനിൽ സൃഷ്ടിസ്ഥിതിസംഹാരശക്തികള് സമന്വയിച്ച ഊർജ്ജമാണ്.കാര്യകാരണാഭേദത്താൽ സൂര്യനിലെ ഊർജ്ജം തന്നെയാണ് മറ്റെല്ലാ ജീവജാലങ്ങളിലും വസ്തുക്കളിലും പ്രവർത്തിക്കുന്നത് എന്നും

അവയുടെ സമരസപ്പെട്ട സമന്വയാത്മകമായ ബാലൻസിങ്ങ് സ്ഥിതിക്ക് ആവശ്യമാണെന്നും ഉള്ള പാഠമാണ് ഈ ആദ്യപടലം തരുന്നത്.

# ആനന്ദസിന്ധു




**ദ്വിതീയപടലം**

1. *തതോവ്യക്തിംപ്രവക്ഷ്യാമി വർണ്ണാനാം വദനേന്ദ്യണാം*
   *പ്രേരിതാമരുതാനിത്യം സുഷുമ്ണാരന്ധ്രനിർഗ്ഗതാഃ*

2. *കണ്ഠാദികരണൈർവ്വർണ്ണാഃ ക്രമാദാവിർഭവന്തി തേ*
*ഏഷുസ്വരാഃസ്മൃതാസൌമ്യാഃസ്പർശാസൌരാഃശുഭോദയാഃ*
3. *ആഗ്നേയാവ്യാപകാഃസർവ്വേസോമസൂര്യാഗ്നിദേവതാഃ*
*സ്വരാഷോഡശവിഖ്യാതാ സ്പർശാസ്തേ പഞ്ചവിംശതിഃ*

**<u>സംസ്കൃതഭാഷ്യം</u>-** ഏവമർത്ഥസൃഷ്ടിം ശബ്ദസൃഷ്ടിശ്ച മദ്ധ്യമാന്താ മഭിധായ ഉക്താനുവാദപൂർവ്വകം വൈഖരീസൃഷ്ടിം വക്തും പ്രതി ജാനീതേ തത ഇതി. പ്രേരിതാ മരുതേതി മരുതാക്രമേത് പ്രേരിതാഃ പശ്യന്തീസ്ഥാനം പ്രാപിതാഃഉത്പത്ത്യുന്മുഖീകൃതാ ഇതി യാവത്. അത ഏവ സുഷുമ്ണാരന്ധ്രനിർഗ്ഗതാ വർണ്ണാഃകണ്ഠാദികരണൈഃ ക്രമാദാ വിർഭവതി ഇതി സംബന്ധഃ സുഷുമ്ണാരന്ധ്രാണ്യനാഹത വിശു ദ്ധ്യോഃഏകദോച്ചാരണാഭാവാത് ക്രമാദിത്യുക്തം.തദുക്ം ഭഗവതാ ഭര്തൃഹരിണാ-

*ആത്മാബുദ്ധ്യാസമേത്യാർത്ഥാൻമനോയുങ് ക്തേ വിവക്ഷയാ*
*മനഃകായാഗ്നിമാഹന്തി സ പ്രേരയതി മാരുതം*
*മാരുതസ്തൂരസി ചരൻമന്ദ്രം ജനയതിസ്വരം.*ഇതി.
*കണ്ഠാദീത്യാദിശബ്ദേന താല്വാദിപരിഗ്രഹഃതദുക്തം*
*അഷ്ടൌസ്ഥാനാനിവർണ്ണാനാമുരഃകണ്ഠശിരസ്തഥാ*
*ജിഹ്വാമൂലഞ്ചദന്താശ്ച നാസികൌഷ്ഠൌഞ്ചതാലുച* ഇതി.

യത് സർവ്വവർണ്ണാനാം സോമസൂര്യാഗ്നിരൂപത്വമുക്തം തസ്യൈവാഗ്രേ പ്രയോഗാർത്ഥം അഷ്ടത്രിംശദ്കലാദിവ്യവഹാരായ ച വ്യവസ്തയാ തത്രൈവിധ്യമാഹ ഏഷ്വിതി. ഏഷുവർണ്ണേഷുസ്വരാഃ അകാരാദി വിസ ർഗ്ഗാന്താഃസ്പർശാഃകകാരാദിമകാരാന്താഃവ്യാപകാഃയകാരാദിക്ഷകാരാ ന്താഃശുഭോദയാഃസർവ്വേ ഏവം സോമസൂര്യാഗ്നിദേവതാഃ തത്ര സ്വരാ ണാമുദയമനന്തരമേവവക്ഷ്യതി. അന്യേഷാമുദയസ്തു അന്തി മപടലേ വക്ഷ്യമാണാഭൂതോദയേ നേതിജ്ഞേയം. ഭൂതകലാഭിസ്തദുദയഃ ഇതി ആചാര്യോക്തേഃതദത്രൈവ ഭൂതവർണ്ണകഥനേനസൂചയിഷ്യതി വിനാ സ്വരൈഃഇതി വക്ഷ്യമാണ പ്രകാരേണ.സ്വരാദയഃ കിയന്ത ഇത്യ പേക്ഷായാമാഹ സ്വരാ ഇതി .വിഖ്യാതാഃവിശേഷേണാ ഖ്യാതാഃ സ്വതന്ത്രാഇത്യർത്ഥഃയദാഹുഃ-തേഷുസ്വരാഃസ്വതന്ത്രാഃസ്യു ഇതി.

**<u>മലയാളഭാഷ്യം</u>-** സുഷുമ്നാരന്ധ്രത്തിലൂടെ നിർഗ്ഗമിക്കുന്ന വായുവാല് നിത്യവും പ്രേരിതമായി മനുഷ്യരുടെ മുഖത്തിൽനിന്ന് വർണ്ണങ്ങള് ക്രമത്തിൽ വ്യക്തമാകുന്നത് പറയാം.കണ്ഠാദികളായ കരണങ്ങളി ൽനിന്ന് വർണ്ണങ്ങൾക്രമത്തില് ആവിര്ഭവിക്കുന്നു.സ്വരങ്ങൾചാന്ദ്രവും സ്പർശങ്ങൾസൌരവുമാണ്.ശുഭോദയങ്ങളാണ്. വ്യാപകങ്ങൾ ആഗ്നേയ മാണ്. വർണ്ണങ്ങളുടെ ദേവതകൾ ചന്ദ്രൻ,സൂര്യൻ,അഗ്നി എന്നിവയാണ്. (സർവ്വവർണ്ണങ്ങളും ഈ മൂന്നുകുലങ്ങളിൽജനിക്കുന്നു) സ്വരങ്ങൾപതി

നാറ്.സ്പർശങ്ങൾഇരുപത്തഞ്ച്. മുമ്പ് അർത്ഥസൃഷ്ടി,ശബ്ദസൃഷ്ടിയുടെ മദ്ധ്യമംവരെ (പര,പശ്യന്തി,മദ്ധ്യമ)പറഞ്ഞു. രണ്ടാംപടലം വൈഖരീസൃഷ്ടിയെ പരാമർശിക്കുന്നു. വായു ക്രമത്തിൽ പശ്യന്തി സ്ഥാനത്തുനിന്ന് ഉയർന്ന് മദ്ധ്യമ,പിന്നെ വൈഖരി, ഇങ്ങനെ പ്രേരിപ്പിക്കുന്നു. കണ്ഠാദികരണങ്ങളിൽനിന്നുയർന്ന് അത് വൈഖരിയായി വ്യക്തമാകുന്നു. സുഷുമ്ണാരന്ധ്രത്തിലെ അനാഹതം മുതൽ വിശുദ്ദിവരെയുള്ള ചക്രസ്ഥാനങ്ങളിലാമ് ഉച്ചാരണം (വൈഖരി)സംഭവിക്കുന്നത്. ഭർതൃഹരിയുടെ വാക്കുകളിൽ ഉരസ്സുമുതല് മുകളിലേക്ക് സഞ്ചരിക്കുന്ന മാരുതന് മന്ദ്രസ്വരമുണ്ടാക്കുന്നു. ഉരസ്സുമുതൽ താലുവരെയുള്ള മാരുതന്റെ ഊർദ്ധ്വസഞ്ചാരത്തില് അഷ്ടസ്ഥാനങ്ങള്- ഉരസ്സ്,കണ്ഠം,ശിരസ്സ്, ജിഹ്വാമൂലം,ദന്തം,നാസിക,ഔഷ്ഠം,താലു. ഈ എട്ടുസ്ഥാനത്തും തട്ടുന്ന മാരുതനാണ് വൈഖരിയായി പുറത്തുവരുന്നത്.

അകാരംമുതൽ വിസർഗ്ഗംവരെ (അ മുതൽ അം,അഃ വരെ)സ്വരം. കകാരംമുതൽ മകാരം വരെ സ്പർശം. യകാരംമുതൽ ക്ഷകാരം വരെ വ്യാപകം. ഇവയെല്ലാം ശുഭോദയങ്ങളും സൂര്യ,സോമ,അഗ്നിവംശങ്ങളെ ജനിപ്പിച്ചവയുമാണ്. (അക്ഷരത്തിൽനിന്ന് വർണ്ണം,വംശം,വർഗ്ഗം ഇവയെല്ലാം ഉണ്ടാവുന്നു.ചാതുർവർണ്ണ്യത്തിന്റെ ഉത്ഭവം അക്ഷരവർണ്ണങ്ങളിൽനിന്നാണ്.)പഞ്ചഭൂതകലകളെല്ലാം അക്ഷരങ്ങളിൽനിന്ന് ഉണ്ടായി. ഇത് അവസാനപടലത്തിൽ കൂടുതലായി പറയുന്നതാണ്. സ്വരങ്ങൾ സ്വതന്ത്രങ്ങളാണ്.അവ മറ്റൊന്നിനെ ആശ്രയിച്ചുനില്ക്കുന്നില്ല. വ്യഞ്ജനങ്ങൾ(സ്പർശ,വ്യാപകങ്ങൾ)അങ്ങനെയല്ല. സ്വരമെന്ന ശക്തിയെ ആശ്രയിച്ചുനില്ക്കുന്നവയാണ്,ശിവങ്ങളാണ്.

4. *തത്വാത്മനഃസ്മൃതാഃസ്പർശാ മകാരഃപുരുഷോ യതഃ*
*വ്യാപകാ ദശ തേ കാമധനധർമ്മപ്രദായിനഃ*

***<u>സംസ്കൃതഭാഷ്യം-</u>***

*തത്വാത്മാന ഇതി.പ്രകൃത്യാദി ചതുർവ്വിംശതിതത്വമയാ ഇതി സ്വരൂപകഥനം.നനുതേഷാംപഞ്ചവിംശതിസംഖ്യകത്വാത് കഥം ചതുർവ്വിംശതിതത്വമയത്വമത ആഹ മകാരഃപുരുഷോ യത ഇതി. യതഃകരണാന്നകാരഃ പുരുഷഃപരമാത്മാ ച വിശ്വരൂപ ഇത്യർത്ഥഃ ഭാദയഃപ്രകൃതിബുദ്ധ്യഹങ്കാരമനാംസി തന്മാത്രാഃശ്രോത്രവാഗാകാശാദയഃഇതരാ വർണ്ണാഃഇദന്താശക്തിതത്വാദിന്യാസേഷൂപയോഗീത്യുക്തം ദ്വിദ്വിവർണ്ണക്രമോക്ത ദ്വാദശസൂര്യകലാസു അന്ത്യത്യാഗ ഇത്യപി സൂചിതം. ഏവംതേചതുർവ്വിംശതിതത്വമയാഃ അന്ത്യആത്മാരവിഃസ്മൃതഃഇത്യാചാര്യോക്തേഃഅതഏവ സർവ്വബീജേഷുബിന്ദുരൂപമകാരയോഗാത് പുരുഷൈക്യം തേഷാമിതി മന്തവ്യം.മകാരസ്യബിന്ദുരൂപത്വാത് ബിന്ദുഃപുമാൻരവിഃപ്രോക്തഃ ഇതി വക്ഷ്യമാണത്വാച്ച. സ്വാവയവേഷുകകാരാദിഷുഅനുഗതത്വാത് സൂര്യരൂപബിന്ദ്വാത്മനാമകാരേണസ്പൃശ്യമാനത്വാത് സ്പർശഃഅത ഏവ സൌരാഃയദ്വാ ഏവം യോജനാഃമകാരഃപുരുഷഃഅന്യേ സ്പർശാത്തത്വാ*

*ത്മാനഃയത ഇത്യഗ്രിമേന സംബദ്ധ്യതേ. യതഃയകാരാദ്യശവ്യാപകാഃ ഏഷാം ദോഷദൂഷ്യു വർത്തമാനത്വാദ് വ്യാപകത്വം.തത്രാഗ്നീനാമപി സത്വാദാഗ്നേയാ ഇത്യപി നൃസിംഹാഖ്യകാലാഗ്നിരൂപക്ഷകാരാന്തത്വേന വാ ആഗ്നേയാ ഇത്യപി ദ്രഷ്ടവ്യം. തേ കാമധനധർമ്മപ്രദാ ഇതി ക്രമേണ ത്രയാണാം ഫലം. അത ഏവാഗ്രേ കാമദായിന്യഃ സ്വരജാഃ ഇത്യാദി വക്ഷതി.*

***<u>മലയാളം ഭാഷ്യം</u>***

*പ്രകൃതിയിലെ 24 തത്വങ്ങളുടെ സ്വരൂപകഥനം.സ്പർശങ്ങലില് മകാരം പുരുഷനാണ്.വ്യാപകത്തിൽ ക്ഷകാരം നൃസിംഹവും. സ്വരം കാമവും സ്പര്ശം ധനവും വ്യാപകം ധർമ്മവും തരുന്നു. പുരുഷനെന്നാൽ വിശ്വരൂപമാണ്. പരമാത്മാവാണ്. പ്രകാശാത്മകമായ പ്രകൃതി,ബുദ്ധി, അഹങ്കാരം,മനസ്സ് മുതലായവയുടെ തന്മാത്രകൾ-ശ്രോത്രം,വാക്ക്, ആകാശം എന്നിവ. ആത്മാവ് പുരുഷൻ,സൂര്യൻ. ഇവക്ക് ഏകാത്മകത്വം. ദ്വാദശസൂര്യകലകൾക്ക് രണ്ടുവീതം വർണ്ണം ക്രമത്തില് നൽകിയാല് 24 തത്വങ്ങൾ പ്രകൃതിക്ക് ഉണ്ട്. സർവ്വബീജങ്ങളും ബിന്ദുരൂപമായ മകാര യോഗത്താൽ പുരുഷൈക്യം പ്രാപിക്കുന്നു. ബിന്ദുവെ ഉച്ചരിക്കുന്നത് മകാരമായിട്ടാണ്. ബിന്ദു പുരുഷനാണ്,സൂര്യനാണ്. അതിനാൽ സൂര്യരൂപമായ ബിന്ദ്വാത്മകമായ മകാരം ഉൾപ്പെടുന്നതും കകാരം മുതല് ആരംഭിക്കുന്നതുമായ സ്പർശങ്ങള് സൌരമാണ്. മകാരം പുരുഷൻ, മറ്റുള്ള 24 സ്പർശവും തത്വങ്ങൾ. ഇതുപോലെ യകാരത്തിലാരംഭിക്കുന്നതും ക്ഷകാരത്തിൽ അവസാനിക്കുന്നതുമായ വ്യാപകങ്ങൾ, അവസാനാക്ഷരമായ ക്ഷകാരം നൃസിംഹം എന്നുപേരുള്ള കാലാഗ്നിരൂപം അഥവാ ആഗ്നേയം ഉൾപ്പെടുകയാല് ആഗ്നേയങ്ങളാണ്. സ്വരങ്ങൾ കാമദായിനികളാണ്. സ്പർശം ധനം തരുന്നു. വ്യാപകം ധർമ്മം തരും. സൌരവംശം(വർണ്ണം)ധനവും നൃസിംഹവംശം ധർമ്മവും തരുന്നവയാണ്. അഗ്നികുലമാണ് ധർമ്മസംവർദ്ധനം.*

5. *ഹ്രസ്വഃസ്വരേഷുപൂർവ്വോക്തഃപരോ ദീർഘഃക്രമാദിമേ-*
   *ശിവശക്തിമയാസ്തേസ്യുർബിന്ദുസർഗ്ഗാവസാനികാഃ*
6. *ബിന്ദുഃപുമാൻരവിഃപ്രോക്തഃസർഗ്ഗഃശക്തിർന്നിശാകരഃ*
   *സ്വരാണാം മാദ്ധ്യമം യശ്ചതച്ചതുഷ്കം നപുംസകം.*

***<u>സംസ്കൃതഭാഷ്യം-</u>***

*സ്വരാണാമേവ പൃഥക് വ്യക്തിം ദർശയന് തേഷാമഷ്ടമൂർത്തിതഛരക്തി. പ്രകാരൌകാരയോഃദീർഘത്വേ f പൃത്ര പാരി ഭാഷികം ഹ്രംസ്വത്വം.*

*ഇമേഹംസ്വദീർഘഃക്രമാത് ശിവശക്തിമയാഃഹ്രംസ്വാഃഅഇഉഋ* ഌ *എഒഏതേ ശിവയോഃപുംരൂപാശ്ച ഇത്യർത്ഥഃദീർഘം ആ ഈ ഊൠ*

 *ഐഔഏതേ ശക്തിമയം സ്ത്രീരൂപാശ്ച ഇത്യർത്ഥഃ ബിന്ദുസർഗ്ഗാവജപായാംപുരുഷപ്രകൃതിരൂപൌ പൃഥക് ഭൂതാവേത്താവിതി വിവക്ഷന്നാഹതേസ്യുഃബിന്ദുസർഗ്ഗാവസാനികാഇതി. തേ ഹ്രസ്വാഃഅന്തേ*

*ബിന്ദുയുക്താഃദീർഘാ അന്തേ വിസർഗ്ഗയുക്താഃഹ്രസ്വേഷുബിന്ദുരഷ്ടമോ ദീർഘേഷുവിസർഗ്ഗോ്ഷ്ടമ ഇത്യർത്ഥഃ അതഃഏവാഹബിന്ദുഃപുമാനിതി. നിശാകരഇത്യുക്തിരിതരസ്വരാണാം തത്കലാരൂപതിഥ്യാത്മകത്വാത്.ശശിരൂപം വിസർജ്ജനീയം സ്വകീയ ഷോഡശസംഖ്യാപൂർത്തികാരണയോ.സ്വരന്തേ കഥയന്തീതി സ്വരാഃഅത ഏവ സൌമ്യാഃഅയമേവപക്ഷോ ഗ്രന്ഥകൃദഭിമതഃയതോ മാതൃകാ ഷഡ്കാ കഥനാദ്ധ്യവസരേ അക്ലീബ ഹ്രസ്വാദീർഘാന്തർഗതൈഃ ഷഡ്വർഗ്ഗകൈഃക്രമാത് ഇത്യാദി വ്യവഹാരദർശനാത്. കശ്ചിതു സ്വരേഷു പൂർവ്വോക്ത അഇഉഋ ഌ ഏകമാത്രോഹ്രസ്വഃപരേആഈഊൠ ൡ ഏഐഓഔ ബിന്ദുസർഗ്ഗാവസാനികാഃസംയോഗപരശ്ച ദീർഘാ ഇതി മന്യതേ സ കേവലം നമസ്യ ഏവ.നപുംസകമിതി നപുംസകത്വം ധർമ്മഃസ ഏവാമസ്തീതി. അൽആദിത്വാദയ.*

***<u>മലയാളഭാഷ്യം</u>***

*സ്വരങ്ങളിൽ ഹ്രസ്വങ്ങള് പൂർവ്വോക്തത്തിൽനിന്ന് അറിയണം, മറ്റുള്ള വ(ദീർഘങ്ങൾ)ശക്തിയാണ്.ബിന്ദുസർഗ്ഗാവസാനികളും മറ്റുവർണ്ണങ്ങളും ശിവശക്തിമയങ്ങളുമാമ്. ബിന്ദു പുരുഷൻരവി,സർഗ്ഗശക്തി സ്ത്രീ ചന്ദ്രൻ. ഇതിൽപെടാത്തതെല്ലാം നപുംസകം. ഹ്രസ്വസ്വരങ്ങൾഃ അഇഉഋ ഌ എഒ ഇവ ശിവമയം. ദീർഘസ്വരങ്ങൾഃ ആഈഊൠ ൡ ഏഐഓഔ ശക്തിമയം.സ്ത്രീസ്വരൂപം ബിന്ദുസർഗ്ഗാവജപത്തിൽപുരുഷപ്രകൃതിരൂപമായി ,ശിവശക്തിമയമായി ത്തീരുകയാൽ,ബിന്ദുസർഗ്ഗാവസാനികള് നപുംസകത്വം ഉള്ളവയാണ്. അവസാനം ബിന്ദു ഉള്ളതിനെ ഹ്രസ്വമായും വിസർഗ്ഗമുള്ളതിനെ ദീർഘ മായിട്ടും അറിയണം. ഹ്രസ്വങ്ങളിൽ ബിന്ദു അഷ്ടമം. ദീർഘങ്ങളില് വിസർഗ്ഗമാണ് അഷ്ടമം. ബിന്ദു പുരുഷനാമ്. എല്ലാസ്വരത്തിലും നിശാ കരന്റെ കലാരൂപങ്ങളായ തിഥ്യാത്മകത്വമുണ്ട്. ശശിയുടെ പൂർണ്ണകല ഷോഡശസംഖ്യ(16).അതിനാൽ ഷോഡശസംഖ്യാപൂര്ത്തീകരണത്തിനാ വശ്യമല്ലാത്തതെല്ലാം ശശിരൂപം ഉപേക്ഷിച്ചുകളയുന്നു. സ്വരിക്കുന്നത് എന്തോ അത് സ്വരമാണ്. സൌമ്യമാണ് സ്വരം. ഗ്രന്ഥകൃത്തിന്റെ അഭിപ്രായത്തിൽ സ്വരിക്കുന്നതും സൌമ്യവും ചാന്ദ്രവും ഷോഡശ കലകളുള്ളതുമാണ് സ്വരം. മാതൃകാഷഡംഗകഥനാവസരത്തിൽഷഡ്വ ർഗത്തിൽഹ്രസ്വവും ദീർഘവും അക്ലീബമാണ്. ബിന്ദുസർഗ്ഗാവസാനിക കളിൽസംയോഗം കൊണ്ട് ദീർഘമാത്ര ഉണ്ടാവുന്നുണ്ട്. അവയെയാണ് നപുംസകത്വമെന്നധർമ്മത്തോടുകൂടിയ നപുംസകാക്ഷരങ്ങളായി പറയുന്നത്.*

7. *പിംഗലായാം സ്ഥിതാഹ്രസ്വാ ഇഡായാം സംഗതാപരേ സുഷുമ്ണാമദ്ധ്യഗാജ്ഞേയാശ്ചത്വാരോ യേ നപുംസകാഃ*

***<u>സംസ്കൃതഭാഷ്യം</u>***

*സ്വരാമാമുദയമാഹ പിംഗലാമിതി. ഹ്രസ്വാഅഇഉഎഒ.പരേ ദീർഘാഃ*

ആ ഈ ഊ ഐ ഔ ബിന്ദുസർഗ്ഗയോഃരവിർന്നിശാകര
ഇത്യനേനൈവോദയസ്സോകോതത്വാത്. ഏതത് പ്രയോജനദുക്തം ഗൌതമേന-
ഷഡ്സ്വരോദയജേകർമ്മേ പ്രഥിതം മാരണാദികം
ഫലദംക്രൂരകർമ്മാശുഹ്രസ്വൈദീര്ഘോദയേഽന്യഥാ ഇതി.
സുഷുമ്ണേതി .തത്പ്രകാരം
ഉത്തരഭാഗദ്യക്ഷിണഭാഗപ്രവേശാരംഭസമയേ കഞ്ചിത് കാലമുഭയത്ര

വഹതി ദേഹവായുഃസ ദക്ഷിണായനപ്രാരംഭസമയഃതദാ ഌ ഌ
കാരാത്മകം ഹ്രസ്വദ്വന്ദ്വമുദേതി .ഏവം
ദക്ഷിണാദുത്തരഭാഗപ്രവേശപ്രാരംഭസമയേ കശ്ചിത് കാലമുഭയത്ര

വഹതി ദേഹവായുഃസ ഉത്തരായണസംക്രമകാലഃതദാ ൡ ൡ
ദീർഘദ്വന്ദ്വമുദേതി.യത് പ്രയോഗസാരേ-
സ്വരംസപ്തമമാരഭ്യ ചത്വാരോയേ നപുംസകാഃ തേസുഷുമ്ണാശ്രിതേ
പ്രാണോ പ്രോഷ്യന്ത്യയനസംക്രമേ.ഇതി.അന്യേത്വന്യഥാ മന്യന്തേ

ഹ്രസ്വാഃഅഇഉഌ ഌ പരേദീര്ഘാഃആഈഊൡ ൡ ഇതി.തദുക്തം
പ്രയോഗസാരേ-
ദക്ഷിണസ്ഥോ യഥാപ്രാണസ്തഥാസ്യാദ്ദക്ഷിണായനം
പഞ്ചഭൂതാത്മണസ്തത്രഹ്രസ്വാഃപഞ്ചോദയന്തികേ
വാമാശ്രിതോ യഥാപ്രാണസ്തഥാസ്യാദുത്തരായണം
പഞ്ചഭൂതാസ്ഥദാദീർഘാസ്തത്രോധ്യന്തി പൃഥക് പൃഥക് ഇതി.
അന്യത്രാപി-
പ്രാണേ ദക്ഷിണനാഡീസ്ഥേ പരാ ചൈവ തു രേചികാ
ഇന്ധികാഖ്യാ ച വിദ്യാഖ്യാ നിവൃത്തിശ്ച യഥാ ക്രമാത്
പ്രതിഷ്ഠാ ശാന്തി സംജ്ഞാ ച ദീപികാ മോചികാ തഥാ
സൂക്ഷ്മാ ചേതി സ്വരാഃപ്രാണീ പ്രോഷ്യന്തീഡാശ്രയേ പ്രിയേ ഇതി.
ഏഷാം തേ മതേ യധ്യാപി ഏകാനാദീനാമുദയോ നോക്തഃസ്യാത് തഥാ പി തേഷാം സന്ധ്യക്ഷരത്വാത് തദുദയേ നൈവോദയോ ജ്ഞേയഃ
പത്മപാദാചാര്യാസ്തു- ബാഹ്യഘടികാപഞ്ചകേന ആദ്ധ്യാത്മികമയനം. ഉക്തവിധിവിലംബസ്യാപ്നുപപത്തൌ ശ്വാസോഛ്വാസാനാം കാലാവ യവസമ്പാദനം ദ്രഷ്ടവ്യം. തത്രാഹോരാത്രാത്മകൌ വാ പക്ഷാണാദൌ വാ അയനാത്മകൌ ച ഇഛാവശേന ജ്ഞാതവ്യോ ഇതി.
<u>മലയാളഭാഷ്യം</u> -
പിംഗലയിൽ ഹ്രസ്വ സ്ഥിതി ചെയ്യുന്നു. ദീർഘ ഇഡയിലിരിക്കുന്നു. സുഷുമ്നാമദ്ധ്യത്തിലെ ചത്വാരം(നാലെണ്ണം)നപുംസകമാണ്. ഗൌതമന്റെ അഭിപ്രായത്തിൽ ഷഡ്സ്വരോദയജങ്ങളായ ഹ്രസ്വങ്ങളിൽമാരണാദിക ങ്ങളും ക്രൂരകർമ്മഫലദങ്ങളുമായതെല്ലാം ഹ്രസ്വങ്ങളാലാണ് എന്നാണ്

അവയുടെ
പ്രയോജനം.ദീർഘസ്വരങ്ങൾ(സംഗീതത്തിലുപയോഗിക്കുന്നവ)നേരേ മറിച്ച് സൌമ്യകളാണ്. സൌമ്യകർമ്മഫലദങ്ങളാണ്. സുഷുമ്നയുടെ ഉത്തരദക്ഷിണഭാഗങ്ങളിൽ ഇഡപംഗലകൾദേഹവായു വഹിക്കുന്നു. അതുപോലെ, രാശിചക്രത്തിൽ ഉത്തരായനദക്ഷിണായനങ്ങളുണ്ട്. ഉത്തരഭാഗത്തുനിന്ന് ദക്ഷിണഭാഗത്തേക്ക് സഞ്ചരിക്കുന്ന വായു

ദക്ഷിണായനപ്രാരംഭസമയത്ത് ഌ  എന്ന ഹ്രസ്വദ്വന്ദ്വം വഹിക്കുന്നു. മറിച്ച് ഉത്തരായനപ്രാരംഭസമയത്ത് ഇവയുടെ തന്നെ ദീർഘദ്വന്ദ്വങ്ങളെ യാണ് വഹിക്കുന്നത്. പ്രയോഗസാരത്തിൽ സപ്തമസ്വരംമുതല് നാലെണ്ണം നപുംസകമാണെന്നും അവ സുഷുമ്നാശ്രിതമായി അയനസംക്രമത്തിൽ സഞ്ചരിക്കുന്ന പ്രാണങ്ങളാണെന്നും പറഞ്ഞിരിക്കുന്നു. പ്രയോഗസാരത്തിൽത്തന്നെ മറ്റൊരിടത്ത് ഏതൊരു പ്രാണന് ദക്ഷിണഭാഗത്ത് സ്ഥിതിചെയ്ത് ദക്ഷിണായനമായി പഞ്ചഭൂതാത്മകയായിരിക്കുന്നുവോ , പഞ്ചഭൂതോദയകാരണമായിരിക്കുന്നുവോ,അത് ഹ്രസ്വമാണ്. മറിച്ച് വാമഭാഗത്ത് സ്ഥിതിചെയ്ത് വാമാശ്രിതമായി ഉത്തരായനമായി പഞ്ചഭൂതസൃഷ്ടിചെയ്യുന്ന പ്രാൺ ദീർഘമാണ് എന്നു പറഞ്ഞിരിക്കുന്നു. ദക്ഷിണനാഡിയിലിരിക്കുന്ന പ്രാണൻ പര- രേചിക,ഇന്ധിക,വിദ്യ, നിവൃത്തിഎന്നും-വാമനാഡിയിലെ സ്വരമായ പ്രാണൻ-പ്രതിഷ്ഠ, ശാന്തി,ദീപിക,മോചിക,സൂക്ഷ്മത എന്നും- അറിയപ്പെടുന്നു. പത്മപാദാചാര്യർ പറഞ്ഞിരിക്കുന്നത് -ബാഹ്യഘടികാപഞ്ചകത്താൽ ആദ്ധ്യാത്മികമായ അയനമാണ് പറയുന്നത്. ശ്വാസോച്ഛ്വാസത്തിന് കാലാവയവസമ്പാദനം പറയപ്പെട്ട വിധികളിൽനിന്ന് ഉപപത്തമാകുന്നത് കാണുക. പുറത്തെ അയനം അഹോരാത്രാത്മകം, പക്ഷാത്മകം, അയനാത്മകം(സൂര്യ,ചന്ദ്ര,ഭൂമി)എന്ന് അവനവന്റെ ഇച്ഛാപ്രകാരം അറിയാം. ഇതിലേതു ബാഹ്യഘടികാരത്തെ ആശ്രയിച്ചാലും ശരി,അതിനോടു സമരസപ്പെട്ടുപോകുന്നതും മനുഷ്യന്റെ പ്രാണ(ശ്വാസ)സഞ്ചാരായനത്തിന് വിരുദ്ധമല്ലാത്തതുമായിട്ടാണ് കാണുക. ബാഹ്യഘടികാരവും ആന്തരഘടികാരവും (കോസ്മിക് ,ബയോളജിക്കൽ ക്ലോക്കുകൾ)ഒരുപോലെ ഗതി അഥവാ അയനം ചെയ്യുന്നു എന്ന് അർത്ഥം.

8. വിനാ സ്വരൈസ്തു നാന്യഷാം ജായതേ വ്യക്തിരഞ്ജസാ
ശിവശക്തിമയാൽപ്രാഹുസ്തസ്മാദ് വർണ്ണആന് മനീഷിണഃ

<u>സംസ്കൃതഭാഷ്യം-</u>

വ്യഞ്ജനശബ്ദവ്യുത്പത്തിം ദർശയന്.തേഷാമപി ശിവശക്തിമയസ്വമാഹ വിനേതി.സ്വരൈർവിനാ അന്യേഷാം കകാരാദീനാം വ്യക്തിഃഅഞ്ജസാ പ്രകമ്പേന ന ഭവതി. തസ്മാത് സർവ്വേ വർണ്ണാഃ ശിവശക്തിമയാഃ വ്യക്തിരഞ്ജസേതി വ്യുത്പത്തിർദർശിതാ. പദാഹു-
അന്ത്യദൈർഘ്യംഗാദ് വ്യഞ്ജനം ഭവേദ് ഇതി. ഏതദുക്തംഭവതി. സ്വരാണാം പൂർവ്വം ശിവശക്തിമയത്വം ഉക്തം. ഹലാഞ്ചവിനാസ്വരൈരുച്ചാരണാസ്യാശക്യത്വാത് സ്വരസഹിതോച്ചാരണേ ശിവശക്തിമയത്വ

മിതി. ഏവം സ്വരോദയേ നൈവ തത് പ്രധാനത്വാത് വ്യഞ്ജനാനാ മുദയോ ജ്ഞേയഃഉക്തഞ്ച മന്ത്രമുക്താവല്യാം- തത് പ്രധാനാശ്ചമിത്രാഃ ഇതി. (അന്യേ ത്വന്യഥായോ ജയന്തിസോമസൂര്യാഗ്നിരൂപിണഃ ഇതി യദുക്താം തദ് വിഭജതേ ഏഷ്വിതി. അത്ര സൂര്യരൂപബിന്ദോഃ സർവ്വത്രവ്യാപകത്വാത് ശുഭോദയാ ഇതി സൌരവിശേഷണമുക്തം. നനുയദ്ധ്യയം വിഭാഗാസ്തദാ പൂർവ്വോക്തോ യേനേതി ഹേതുഃസർവ്വ വർണ്ണഃസാമാന്യേനോക്തോ ന ഘടനേ ഇത്യാശങ്ക്യാഹ സർവ്വേ സോമസൂര്യാനിദേവതാ ഇതി. നനു തഥാപി വിരോധസ്തദവസ്ഥ ഏവേതി ചേത്.ന ഇദന്തു താത്വികം വിഭാഗസ്തു പ്രയോഗാദ്യർത്ഥ ഇതിജ്ഞേയം.സ്വരാഃസ്പർശാ വ്യാപകാ ഇതി യദുക്തം തേകേകിയന്ത ഇത്യപേക്ഷായാമാഹ സ്വരം ഇത്യാദി.വിശേഷേണാഖ്യാതാഅനേന സ്വരാ വിംശതിരേകശ്ചാതി ശിക്ഷാദൌ സംഖ്യാന്തരശ്രുതിർവ്വാ സാ നിരസ്താ. വ്യാപദേഷു ക്ഷവദത്രാപി സംയുക്തസ്യ ക്ഷസ്യഗ്രഹണം സ്യാദിതി ശങ്കാം വാരയതിപഞ്ചവിംശതിരിതി.
പ്രകൃത്യാദിതത്വാനാത്മതദുദയേ നൈവോദയഃഇതി സൂചയിതും .തത്വാനി ആഹ.തത്വാത്മന ഇതി. ദശേത്യനേനമൂർദ്ധന്യസ്യലസ്യഗ്രഹണം സൂചയതി.ഓമേതി ക്രമേണത്രയാണാംഫലം. സർവ്വേസോമപൂർവ്വാഗ്നി ദേവതാ ഇതി യദുക്തം തദേവ വിവൃണോതിഹ്രസ്വ ഇതി.ഹ്രസ്വാനാം പുരുഷരൂപത്വാദഗ്നിസൂര്യരൂപത്വം സ്വരത്വാത് സോമരൂപത്വം. ദീർഘാണാം സ്വരത്വേന സോമത്വം ഹ്രസ്വോത്പന്നത്വാത് സൂര്യാഗ്നി രൂപത്വം. ശാസ്ത്രാന്തരാനുസാരേണാ ദശാനാമേവൈതേ സംജ്ഞേന്യാതാ മിത്യത ആഹ തേ സ്യുദിതി. തേഷാം പ്രകാരാന്തരേണാ തദ്രൂപത്വം ആഹ സ്വരാണാമിതി. മദ്ധ്യഓമിത്യനേന രേഫാദുത്പത്തിരേഷാമുക്താ. യദാഹുരാചാര്യാ- ആകാരാദ്യസ്തുചത്വാരോ രേഫോത്ഥാലുപരാഃ സ്മൃതാഃ ഇതി. ഏതേന ഹ്രസ്വഷഡ്കം ഹകാരോത്ഥം ദീർഘഷഡ്കം ഈകാരോത്ഥം. തച്ച ഹ്രകാരസ്യ ലുംരൂപത്വാദഗ്നിരൂപത്വം.അഥയദ്ധ്യപി ഹകാരസ്യഹ്രസ്വഷഡ്കഹേതുത്വമിതി വിഭാഗോ നാസ്മാഭിരുച്യതേ തഥാപി കേവലസ്യോദ്പത്തിഹേതുത്വമശക്യമിതി തദുഭയാനുവൃത്തിര വശ്യമപേയണിയാ.ഇവമികരയോപ്യനുസന്ധേയം. നേന പ്രത്യേകം സോമസൂര്യാഗ്നിരൂപത്വം. തദുക്തമീശ്വരപ്രത്യഭിജ്ഞായാം-
യദേകതരനിർമ്മാണേകാര്യം ജാതുന(തത്വേന)ജായതേ
തസ്മാദ് സർവ്വപദാർത്ഥേഷുസാമരസ്യം വ്യവസ്ഥിതം ഇതി.
സാമരസ്യം ത്രിനയനത്വം
പ്രകാരാന്തരേണ നദേവാഹ പിംഗലായാമിതി. സുഷുമ്ണായാം നപുംസകോദയേ ഇഡാപംഗലയോരപി തത്രാന്തർഭാവാത് തദ്വർണ്ണാ അപി തത്രാന്തർഭവതി.താഭ്യാം വിനാ തദുദയാഭാവാത് .അന ഏവോക്തം പ്രാക് അഗ്നീഷോമസ്വരൂപിമീ ഇതി. വ്യഞ്ജനാനാം പ്രത്യേകം സോമസൂര്യാരൂപത്വം ദർശയതി വിനാസ്വരൈരിതി. ശിവശക്തിമയാത് രവോ യേന സംഭവാമാപന്നാ ഇത്യുപക്രമ്യ സർവ്വേ സോമസൂര്യാഗ്നിദേവതാഃഇത്യാദിനോക്തമുപസംഹാരതി ശിവേതി. തസ്മാദിതി പൂർവ്വോക്തഹേതുത്രയാണവാദം ശിവഃസൂര്യാഗ്നിരൂപഃ

ശിവശക്തിഃസോമഗ്രഹഃഅഥവാ യ ഏവ ശിവഃസൈവശക്തിഃ ശിവ ശക്ത്യോരഭേദാത് ഭുവനേശീബീജാത്മികാ ഇത്യപ്യുക്തം.
യദാഹുരാചാര്യാഃ-
യഥാ സ്വരേഭ്യോനാന്യേ സ്യുർവ്വർണ്ണാഃഷഡ്വർഗ്ഗഭേദിതാഃ
തഥാസവിത്രാനുസ്യൂതം ഇതി.
ഏവം ത്രിവിത്കരണപ്രക്രിയാം ഭുവനേശീബീജാദുത്പത്തിം ച സൂചയതാ തേജസ്ത്രയതഃസൃഷ്ടിരുക്താഃ

മലയാളഭാഷ്യം

വ്യഞ്ജനങ്ങൾ സ്വരം കൂടാതെ വ്യക്തമാവുകയില്ല .അതിനാൽ അവ ശിവശക്തിമയങ്ങളാണ് എന്ന് മനീഷികള് പറയുന്നു. വ്യഞ്ജനശബ്ദ വ്യുത്പത്തിക്ക് ശിവശക്തിമയത്വം വേണം. കകാരാദിവ്യഞ്ജനങ്ങ ൾഉച്ചരിക്കാന് സ്വരസംയോഗം (സ്വരസഹായം)വേണം. അതിനാൽസർവ്വ വർണ്ണവും ശിവശക്തിമയമാണ് എന്നു മനസ്സിലാക്കണം.സ്വരങ്ങൾക്ക് ശിവശക്തിമയത്വം ആദ്യമേ പറഞ്ഞു. സ്വരം ഉച്ചരിക്കാതെ വ്യഞ്ജനം ഉച്ചരിക്കാൻ സാധിക്കായ്കയാൽസ്വര(ശക്തി0സഹിതമായി ഉച്ചരിക്ക യാൽ ശിവശക്തിമയത്വം വ്യഞ്ജനങ്ങൾക്ക് വരുന്നു. സ്വരങ്ങളുടെ പ്രധാനത്വം ,സ്വരോദയത്തിൽനിന്ന് വ്യഞ്ജനങ്ങലുടെ ഉദയമെന്നിവ ജ്ഞേയം. മന്ത്രമുക്താവലിയിൽ മന്ത്രത്തിൽസ്വരപ്രാധാന്യം പറയു ന്നുണ്ട്.1 മുതല് 8 വരെയുള്ള ശ്ലോകങ്ങളെ ഭാഷ്യകാരന് ഒരിക്കൽക്കൂടി ഇങ്ങനെ സംഗ്രഹിക്കുന്നുഃ- സോമസൂര്യാഗ്നിരൂപമായ വിഭജനത്തെ ആദ്യം പറയുന്നു.സൂര്യരൂപമായ ബിന്ദു. സർവ്വത്ര വ്യാപകത്വമെന്ന ഗുണത്താൽശുഭോദയമെന്ന് വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നു. സർവ്വത്തിലും സൂര്യസോമാഗ്നിദേവതകളുടെ സാന്നിദ്ധ്യമുണ്ട്. അതുകൊണ്ട്, വിഭജനം താത്വികമായ വിഭജനമാണെന്നും (വിഭാഗം)അത് പ്രയോഗാദികൾക്കു വേണ്ടി മാത്രമാണെന്നും അറിയേണ്ടതുണ്ട്. സ്വരം,സ്പർശം,വ്യാപകം എന്ന വിഭജനം ശിക്ഷയുടെ ആദിയിൽ സംഖ്യാന്തരം ഉള്ളതായി കാണുന്നു. സ്വരം വിംശതിരേകം(21)എന്നും പാഠാന്തരം അവിടെ കാണും. സ്പർശങ്ങൾ25 .സ്വരങ്ങളും ക്ഷവരെയുള്ള വ്യാപകങ്ങളും ചേർത്ത് 25.പൂർവ്വപടലത്തിൽദേഹവാനായി പറഞ്ഞ പുരുഷനെ പ്രകൃതിതത്വങ്ങളുടെ ആത്മാവായി അറിയുന്നു. സൌരവർണ്ണങ്ങൾപു രുഷമാണ്. കാമാദികൾക്രമത്തിൽമൂന്നെണ്ണത്തിന്റെ ഫലം. സർവ്വത്തിലും സോമൻ,സൂര്യൻ,അഗ്നി എന്നീ ദേവതകളിരിക്കുന്നു. ഹ്രസ്വരൂപത്തിൽപു രുഷരൂപത്വം,അഗ്നിസൂര്യരൂപത്വം സ്വരങ്ങളിൽ കാണാം. ദീർഘസ്വര ങ്ങളിൽസോമത്വം.എന്നാലവ ഉണ്ടായത് ഹ്രസ്വരൂപത്തിൽനിന്നാകയാ ൽബീജത്തിലെ സൂര്യാഗ്നിരൂപത്വവും ഉണ്ട്.
മറ്റൊരുവിധത്തിൽപറയുന്നുഃ- ഹ്രസ്വഷഡ്കം ഹകാരം -സൂര്യത്വം
ദീർഘഷഡ്ക് ഈകാരം -സോമത്വം
രേഫം അഗ്നിത്വം
മൂന്നും ചേർന്നത് ഹ്രീം . ഹ്രീം എന്ന ഭുവനേശ്വരീമന്ത്രബീജത്തില് ഹരനും ഹരിയും വിരിഞ്ചനും സൂര്യചന്ദ്രാഗ്നികളും അടങ്ങുന്നു. ഈ ശ്വരപ്രത്യഭിജ്ഞയിൽസർവ്വകാര്യങ്ങളും തത്വങ്ങളാല് നിർമ്മിതമാണ്.

*സർവ്വപദാർത്ഥങ്ങളുടെയും നിർമ്മാനിയമം ഒന്നാകയാൽസർവ്വത്തിലും സാമരസ്യം വ്യവസ്ഥിതമാണ് എന്നു കാണാം. ത്രിതയസത്വങ്ങളുടെ സാമരസ്യമാണ് അത്.*
*പ്രകാരാന്തരത്തിൽ പിംഗല,ഇഡ,സുഷുമ്നാദികളിൽ വർണ്ണോല്പത്തി പറഞ്ഞു. അവയുടെ ഉല്പത്തിക്കുമുമ്പും നാഡികൾ അഗ്നി,സോമാർക്ക രൂപിണിതന്നെയാണ്. സ്വരംകൂടാതെ വ്യഞ്ജനത്തിൽപ്രത്യേകമായി സോമസൂര്യരൂപം ദർശിക്കാനാവില്ല. ശിവശക്തിമയമാണ് രവി. എന്നാരംഭിച്ച് സർവ്വവും സോമസൂര്യാഗ്നിദേവത എന്ന് ഉപസംഹരിക്കുന്നു. സർവ്വം ശിവമയം,ശിവശക്തിമയം. ശക്തി സോമരൂപം, ശിവൻസൂര്യാഗ്നിരൂപം,ശിവശക്തികൾഅഭേദമാണ്. അതുകൊണ്ട്,സർവ്വം സോമസൂര്യാഗ്നിരൂപമെന്നതിൽ വൈരുദ്ധ്യമില്ല. ശിവശക്തികൾഒന്നായതുകൊണ്ട് ഭുവനേശീബീജാത്മികാമന്ത്രവും അങ്ങനെത്തന്നെയാണ്. ത്രിവിത്കരണ പ്രക്രിയയാൽ ഭുവനേശീബീജമായ തേജ സ്സിൽനിന്ന് സർവ്വപ്രപഞ്ചസൃഷ്ടി (ഉല്പത്തി)പറയുന്നു.*

9. *കാരണാത് പഞ്ചഭൂതാനാമുദ്ഭൂതാ മാതൃകാ യതഃ*
*തതോ ഭൂതാത്മകാവർണ്ണാഃ പഞ്ചപഞ്ചവിഭാഗതഃ*

***സംസ്കൃതഭാഷ്യം***

*അഥ പഞ്ചീകരണപ്രക്രിയാം പ്രണവാദുത്പത്തിം ച സൂചയൻ ഭൂതാനാം പൃഥക് പ്രയോഗാർത്ഥം പുനർവർണ്ണവിഭാഗമാഹ കാരണാദീതി. അഥവാ സ്വസ്വവർണ്ണയുതാനി ഇത്യുക്തം തേ കേവർണ്ണാഇത്യപേക്ഷയാമാഹ കാരണാദീതി. കാരണാത് ശിവശക്തിസമവായാത് ബിന്ദോഃ മാതൃകേതി അകാരാദിക്ഷകാരാന്തവർണ്ണസമുദായസ്യ സംജ്ഞാഃ യത് പ്രയോഗസാരേ-*
*പ്രസിദ്ധാ വർണ്ണമാലാ സാ മാതൃകേത്യുച്യതേ പരാ ഇതി.*
*പഞ്ചപഞ്ചവിഭാഗതഃദശവിഭാഗതഃഅഥ ച പൂർവ്വം ക്രമാത്*
*പഞ്ചതോഽപി പഞ്ചേതി ബിംബാപി*

***മലയാളഭാഷ്യം***

*കാരണത്തിൽനിന്ന് പഞ്ചഭൂതങ്ങളിൽനിന്ന് മാതൃക ഉണ്ടാവുന്നു.ആ വർണ്ണങ്ങള് ഭൂതാത്മകങ്ങളും അയ്യഞ്ചുവിഭാഗങ്ങളുള്ളവയുമാണ്. പ്രപഞ്ചത്തിൽനിന്ന് ഭൂതങ്ങളുണ്ടാവുന്നത് പഞ്ചീകരണപ്രക്രിയയാലാണ്. അവയുടെ പ്രയോഗാർത്ഥം വീണ്ടും വർണ്ണവിഭാഗം ചെയ്യുന്നു. ശിവശക്തിസമവായമായ ബിന്ദു കാരണം. അതിൽനിന്ന് അകാരാദിക്ഷകാരാന്തമായ വർണ്ണസമുദായം ഉണ്ടായി. ഈ വർണ്ണസമുദായത്തിന്റെ സംജ്ഞയാണ് മാതൃക എന്നത്. പ്രയോഗസാരത്തിൽ വർണ്ണമാല എന്ന് പ്രസിദ്ധയായ മാതൃക എന്ന് പറഞ്ഞിരിക്കുന്നു. അയ്യഞ്ചുവീതമായും പത്തായും ക്രമത്തിൽഅവയുടെ വിഭജനം നേരത്തേ പറഞ്ഞു.*

10. *വായ്വഗ്നിഭുജയാകാശാഃപഞ്ചാശല്ലിപയഃക്രമാത്*
*പഞ്ചഹ്രസ്വാഃപഞ്ചദീർഘാബിന്ദ്വന്താഃസന്ധിസംഭവാഃ*
11. *പഞ്ചശഃകാദയഃഷക്ഷലസഹാന്താഃസമീരിതാഃ*
*സോമസൂര്യാഗ്നിഭേദേന മാതൃകാവർണ്ണസംഭവാഃ*

***സംസ്കൃതഭാഷ്യം***

തദേവഉദ്ദിഷ്ടം കഥയതി വായ്വിതി വായ്വാകാശയോരാധ്യന്തത്വേന
നിർദ്ദിഷ്ടത്വാത് വ്യുത്ക്രമോക്തിഃ പഞ്ചീകരണപ്രക്രിയായാ മുഖ്യത്വ
ദ്യോതനായ തത്രക്ലുപ്താക്ഷരാണാം തത്തദ് ഭൂതത്വാ (ത്വത്രത്വാ)
ന്തർഭാവായ ച പഞ്ചാശദിതി.വിസർഗ്ഗാനന്തർഭാവേന തേന ന ഗൌ
ണത്വം. പഞ്ചഹ്രസ്വാഃപഞ്ചഗീർഘാഃഇതി പ്രസിദ്ധാഃഅത്ര സന്ധിസംഭവാ
ന്തം പൃഥഗുപാദാനാത് ന പാരിഭാഷികഹ്രസ്വദീർഘഗ്രഹഃവിദ്വന്താ
ഇതി സന്ധിസംഭവവിശേഷണം. തേ ച എഐഓഔ തേഷാം യഥാ
സന്ധിസംഭവത്വം തഥോക്തമാചാര്യൈഃ-
അകാരേകാരയോര്യോഗാദേകാരോവർണ്ണഉച്യതേ
തസ്യൈവൈകാരയോഗേനസ്യാദൈകാരാക്ഷരം തദാ
ഉകാരയോഗേതസ്യൈവസ്യാദോകാരാഹ്വയഃസ്വരഃ
സന്ധ്യക്ഷരാഃസ്യുച്ചത്വാരോ മന്ത്രാഃസർവ്വാർത്ഥസാധകാഃ ഇതി
നനുകഥമത്ര വിസർഗ്ഗോ നഗണിതഃഉച്യതേ .മൂലാധാരാത് സംജാത വിവ
ക്ഷോത്പന്നപ്രയത്നപ്രാണപവനപ്രേരിതഃസ്ഥാനാന്തരമപ്രാപ്യ കണ്ഠാദേ
വ നിഃസരൻപ്രകൃത്യാത്മകഃസർഗ്ഗോഽത്രഭൂതേഷു ന ഗണിതഃ അത ഏവാ
ചാര്യൈഃ-കണ്ഠാന്തു നിഃസരൻസർഗ്ഗാഃ ഇത്യാദിനാ നശ്വരഃസർഗ്ഗ ഏവ
സ്യാത് ഇത്യന്തേന സർഗ്ഗാദേവകകാരാദീനമുദ്പത്തിരുക്താ.
കാദിമത്തേഽപി -
പ്രാണാഗ്നിലാംബുസ്വാത്മാനഃപംക്ത്യാഃപഞ്ചകീർത്തിതാഃ
മായാശക്തിഭിധഃസർഗ്ഗഃസർവ്വഭൂതാത്മകഃപ്രഭുഃ
തസ്മാദ് തസ്യാത്ര വിന്യാസോനൈകദേശേ ശിവാത്മനി ഇതി
.കാദയഃശാന്താ ഇതി ശേഷഃഏതേന അആഎക ച കൃതപയഷാ
വായവ്യാഃ ഏവം ഇഈഐഖഛഠഥഫരക്ഷാആഗ്നേയാഃഏവം
ഭ്വാദനാമപി ജ്ഞേയം .തദുക്തമാചാര്യൈഃ-
അദദ്ഗദാദിലലാകോർണ്ണസൌചതുർത്ഥാർണ്ണകാവസൌ വാരഃ ദ്യഷ്ടൈവ
ദ്വിതീയരക്ഷാവഹ്നേരദ്വന്ദേയോനികാദിവർഷാഃ
മരുതഃകപോലബിന്ദുകപഞ്ചമവർണ്ണാഃരാഹൌതഥാവ്യോമ്നഃഇതി.
അത്ര മന്ത്രശോധനാപ്രകരണേ
സ്വകുലാന്യകുലലക്ഷണഃശോധനപ്രകാരോനോക്തഃസ സൂതവർണ്ണാ
കഥനേന സൂചിതഃഫലന്തു പിംഗലാമതോക്തം .യഥാ-
ചത്വാരിംശത്തഥാ പഞ്ചവർണ്ണസംഖ്യാപ്രകീർത്തിതാ
ഗണസ്തുനവഭിർജ്ഞേയാഃപാർത്ഥിവാദിഷു പഞ്ചസു
അത്രഹ്രസ്വൈരേവ ദീർഘാണാം ഗ്രഹണാന്നവഭിരിത്യുക്തി
മന്ത്രസാധകയോരാദ്യോവർണ്ണഃസ്യാത് പാർത്ഥിവോ യദി
തത്കുലം തസ്യ തത് പ്രോക്തമേവമന്യേഷുലക്ഷയേത്
പാർത്ഥിവേ വാരുണം മിത്രമാഗ്നേയേ മാരുതം തഥാ
ഐന്ദ്രവാരുണയോഃശത്രുർമ്മാരുതഃപരികീർത്തിതഃ
ആഗ്നേയേ വാരുണം ശത്രുർവ്വാരുണേ തൈജസം തഥാ
സർവ്വേഷാമിവതത്വാനാം സാമാന്യം വ്യോമസംഭവം
പരസ്പരവിരുദ്ധാനാം വർണ്ണാനാം യത്രസംഗതിഃ
സ മന്ത്രസാധകം ഹന്തി കിം വാ നാസ്യപ്രസീദതി ഇതി

തന്ത്രാന്തരേഽപി -
വർണ്ണാംശകം വദിഷ്യാമി ചതുർമാത്രവ്യവസ്ഥിതം
സ്വകുലം മിത്രമദ്ധ്യസ്തേ അമിത്രഞ്ചചതുർത്ഥകം
വായവ്യാഗ്നേയ വാരുണ്യപാർത്ഥിവഞ്ചപ്രകീർത്തിതം
ഉത്തരോത്തരസംസിദ്ധിസമതാവ്യാധിമൃത്യവഃ
പ്രാപ്നുവന്തി സമാസാധ്യമന്ത്രിണോഽത്ര നിബോധതാൻ
മിത്രേസിദ്ധിഃസമാഖ്യാതാ ഉദാസീനേ ന കിഞ്ചന
മൃത്യുർവ്യാധിരമിത്രേ ച സ്വകലേ സിദ്ധിരുത്തമാ
നാമാദിവർണ്ണാം സാദ്ധ്യസ്യ സാധകസ്യ യഥാക്രമം
ഊർദ്ധ്വാധസ്ഥം സമാലേഖ്യ അംശകഞ്ചനിരൂപയേത്
വായവ്യേ തൈജസം മിത്രമുദാസീനന്തു വാരുണം
ശത്രുഞ്ചപാർത്ഥിവം വിദ്യാത് സ്വകുലം വായവം പുനഃ
തൈജസേ വാരുണം ശത്രുരുദാസീനന്തു പാർത്ഥിവം
വായവ്യം മിത്രമാഖ്യാതം  സ്വകുലം തൈജസം പുനഃ
വാരുണേ പാർത്ഥിവം മിത്രമുദാസീനന്തു വായവം
തൈജസന്തു രിപും വിദ്യാത് സ്വകുലം വാരുണം പുനഃ
പാർത്ഥിവേ വാരുണം മിത്രം തൈജസം ശത്രുരീരിതം
ഉദാസീനം വായവന്തു സ്വകുലം പാർത്ഥിവം പുനഃ
ഏഷവർണ്ണാംശകോ നാമ സാമ്പ്രതസ്തേ നിരൂപിത

മലയാളഭാഷ്യം

വായു,അഗ്നി,ഭൂമി,ജലം ആകാശം  എന്നീ പഞ്ചഭൂതങ്ങൾക്കെല്ലാം ബിന്ദുവിൽനിന്ന് ക്രമത്തില് പ്രസരിച്ച സ്വരങ്ങളെ അഞ്ച് ഹ്രസ്വം, അഞ്ച് ദീർഘം,ബാക്കി 6 സന്ധികൊണ്ടുസംഭവിച്ചവ എന്ന് വിളി ക്കുന്നു.കചടതപഎന്ന് 5 എണ്ണത്തിൽനിന്ന് 25 എണ്ണവും,ഷക്ഷലസഹ ഇവയും വായവ്യങ്ങളാണ്. ചന്ദ്രൻ,സൂര്യൻ,അഗ്നിഭേദത്താൽ മാതൃകാ വർണ്ണങ്ങള് സംഭവിക്കുന്നു.പഞ്ചീകരണപ്രക്രിയാമുഖ്യത്വത്താൽ ദ്യോ തിക്കപ്പെട്ട ക്ലുപ്താക്ഷരങ്ങളെ അതതിന്റെ ഭൂതത്തിലന്ത്ർഭവമാ യിട്ടാണ് 50 അക്ഷരം  (പഞ്ചാശദ്).വിസർഗ്ഗത്തില് അന്തർഭവിച്ചവക്ക് ഗൌണത്വമില്ല. സന്ധിസംഭവങ്ങളായ(രണ്ട് വർണ്ണം സന്ധിച്ചിട്ടുണ്ടായ) വയെ പഞ്ചഹ്രസ്വം പഞ്ചദീർഘം എന്ന പ്രസിദ്ധമായ വിഭജനത്തില് പെടുത്തിയിട്ടില്ല.

അഇഉഎഒ പഞ്ചഹ്രസ്വം .അവയിൽനിന്ന്    ആഈഊഏഓ പഞ്ച ദീർഘം . മറ്റു 6 സ്വരവും സന്ധിസംഭവങ്ങളാണ്. കചടതപ എന്നതി ൽനിന്ന് 25, ഷക്ഷലസഹ എന്നിവയിൽനിന്ന് 5 ചേർന്ന് 30 വായവ്യങ്ങ ൾ. യരവശ എന്ന് നാല് (ഏഴാംശ്ലോകത്തിൽപറഞ്ഞ സുഷുമ്നാമദ്ധ്യ ഗമായ 4) ആകെ പഞ്ചാശദ് അഥവാ 50 . ഇവയുടെ സ്ത്രീ,പുരുഷ, നപുംസക,ചന്ദ്ര.സൂര്യ,അഗ്നിവിഭജനം നേരത്തേ പറഞ്ഞു. അം എന്ന വിസർഗ്ഗത്തെ ഇതിൽപെടുത്തിയിട്ടില്ല. മൂലാദാരത്തിൽനിന്ന് പ്രാണവാ യുവാൽ പ്രേരിതമായി സ്ഥാനാന്തരം പ്രാപിച്ച് കണ്ഠത്തിൽനിന്ന് നിർഗ്ഗമിക്കുന്ന പ്രകൃത്യാത്മകമായ സർഗ്ഗം നശ്വരസർഗ്ഗമാണ്.അതിന് മനുഷ്യശരീരത്തോടൊപ്പം ഉത്പത്തിയും നാശവുമുണ്ട്. കാദിമതപ്ര

*കാരം അആഎഖഛരഠഥഫ ഷ എന്നിവ വായവ്യം.*
*ഇഈഐഖഛരഠഥഫരക്ഷ ആഗ്നേയം .*
*സ്വരങ്ങൾചാന്ദ്രം സ്പർശം (24 വ്യഞ്ജനം),കഭഖബഎന്നിവ സൌരം എന്ന് വീണ്ടും വിഭജിച്ചിരിക്കുന്നത് കാണാം. സ്വകുലത്തിന്റേയും അന്യകുലത്തിന്റേയും ശോധനാപ്രകാരം മന്ത്രശോധനപ്രകരണത്തിൽ കൊടുത്തിട്ടുണ്ട്. അത് സൂതവർണ്ണാകഥനത്താൽപിംഗലാമതത്തിൽസൂചിപ്പിക്കപ്പെട്ട ഫലം തന്നെയാണ്. പഞ്ചവർണ്ണസംഖ്യകൾചത്വാരിംശം(4) ഗണങ്ങൾ9(പാർത്ഥിവാദികളായ പഞ്ചഭൂതങ്ങലിൽ).ഹ്രസ്വദീർഘങ്ങലെ ഗ്രഹിച്ചിട്ടാണ് 9 എന്ന് പറഞ്ഞിരിക്കുന്നത്. (5 ഹ്രസ്വം 4 പഞ്ചവർണ്ണ സംഖ്യ ആകെ 9). മന്ത്രസാധകന്റെ ആദ്യവർണ്ണം എപ്പോഴും പാർത്ഥിവമാണ്. (ഭൂമിയിൽനിന്ന് ജനിച്ചതാണ്)സർവ്വമനുഷ്യരും പാർത്ഥിവ കുലമാണ്. മറ്റുള്ളവയുടെ ലക്ഷണം ഇതുവെച്ച് അറിയണം.പൃഥിക്ക് ജലവും അഗ്നിയും വായുവും മിത്രങ്ങളാണ്. (അവകൂടാതെ ഭൂമിയിൽജീവിതം സാദ്ധ്യമല്ല)ഐന്ദ്രം വാരുണം എന്നിവക്ക് വായു ശത്രുവാണ് (കിഴക്കും പടിഞ്ഞാറുമുള്ള ജലപ്രകൃതിക്ക്).അഗ്നിക്ക് ജലവും ജലത്തിന് അഗ്നിയും (പരസ്പരം നശിപ്പിക്കുന്നതുകൊണ്ട്)ശത്രുവാണ്. ഈ നാലു തത്വവും സാമാന്യമായി വ്യോമത്തിൽ(ആകാശത്തിൽ) സംഭവിക്കുന്നതാണ്. പരസ്പരവിരുദ്ധങ്ങളായ വർണ്ണങ്ങള് ആകാശത്തിലുണ്ടാവുന്നുണ്ട്. അതിനാൽഅവകൊണ്ട് മന്ത്രസാധകന് നാശമോ പ്രസാദമോ ഉണ്ടാവുന്നതെങ്ങനെ. മന്ത്രസാധകൻപൃഥ്വീകുലമാകയാൽ. ഭൂമി പഞ്ചഭൂതസംഘാതമാകയാൽ. എല്ലാം മന്ത്രസാധകന് ബന്ധുക്കളാണ് ശത്രുക്കളില്ല തന്ത്രാന്തരത്തിൽ ചതുർമാത്രവ്യവസ്ഥിതമായ വർണ്ണാംശകം പറയുന്നു. മിത്രങ്ങൾക്കിടയിലുള്ളത് സ്വകുലം. അമിത്രങ്ങൾക്കിടയിലുള്ളത് അന്യകുലം.വായു ,അഗ്നി,ജലം,ഭൂമി എന്നിവയുടെ ഉത്തരോത്തരമായ സമത(ബാലൻസ്)കൊണ്ട് വ്യാധിയേയും മൃത്യുവേയും അകറ്റാം. ഇപ്രകാരമുള്ള സമത സാദ്ധ്യമാക്കുന്ന നിബോധനം ചെയ്യുന്നവനാണ് മന്ത്രം ഉപദേശിക്കുന്നവർ(മന്ത്രി).ഒരു പാർത്ഥിവനെ (മനുഷ്യനെ- രാജാവിനെ) സംബന്ധിച്ചേടത്തോളം . മൃത്യുവും വ്യാധിയും അമിത്രവും മിത്രവുമെല്ലാം സ്വകുലത്തിൽത്തന്നെ സിദ്ധിക്കുന്നതാണ് ഉത്തമം. സാദ്ധ്യം നേടാൻസാധകന് നാമാദിവർണ്ണങ്ങള് സഹായകമാണ്. മുകളിലും ചുവട്ടിലുമായി എഴുതി അംശകങ്ങൾനിരൂപണം ചെയ്യുക.*

***വായവ്യം*** *തൈജസംമിത്രം, വാരുണംഉദാസീനംപാർത്ഥിവംശത്രു*
***തൈജസം*** *വായവ്യം മിത്രം പാർത്ഥിവം ഉദാസീനം വാരുണം ശത്രു*
***വാരുണം*** *പാർത്ഥിവംമിത്രംവായവ്യം ഉദാസീനം തൈജസം ശത്രു*
***പാർത്ഥിവം****വാരുണം മിത്രം വായവ്യം ഉദാസീനംതൈജസം ശത്രു*
*ഇപ്രകാരം വർണ്ണാംശകനാമങ്ങൾഅന്വയിച്ച് നിരൂപിക്കപ്പെട്ടിരിക്കുന്നു.*

12. *അഷ്ടത്രിംശദ്കലാസ്തത്തന്മണ്ഡലേഷുവ്യവസ്ഥിതാഃ*
    *അമൃതാ മാനദാപൂഷാ തുഷ്ടിഃപുഷ്ടിരതിർധൃതിഃ*
13. *ശശിനീചന്ദ്രികാകാന്തിർജ്യോത്സ്നാശ്രീഃപ്രീതിരംഗദാ*
    *പൂർണ്ണാപൂർണ്ണാമൃതാകാമദായിന്യഃസ്വരജാഃകലാഃ*

14. തപിനീതാപിനീധൂമ്രാമരീചിർജ്ജ്വാലിനീരുചിഃ
സുഷുമ്ണാഭോഗദാവിശ്വാബോധിനീധാരിണീക്ഷമാഃ
15. കഭാധ്യാവസുദാസൌര്യ്ഷുഡാന്താദ്വാദശേരിതാ
ധൂമ്രാർച്ചിരൂഷ്മാ ജ്വലിനീജ്വാലിനീവിസ്ഫുലിംഗിനി
16. സുശ്രീഃസുരൂപാകപിലാഹവ്യകവ്യവഹേരപി
യാദീനാംദശവർണ്ണാനാം കലധർമ്മപ്രദാ ഇമാ
അഭയേഷ്ടകരാധ്യായാഃശ്വതപീതാരുണാഃക്രമാത്

<u>സംസ്കൃതഭാഷ്യം</u>

അഷ്ടത്രിംശത് കലാദ്യർത്ഥം പൂർവ്വം വിഭാഗഃകൃതഃതാഃകലാഏവാഹി സോമേതി. അനേന പ്രണവസ്യ ത്രിഭ്യോ ഭേദേഭ്യോഽകാരികാരമകാരേഭ്യ ഏവ അഷ്ടത്രിംശദ്കലോത്പത്തിരുക്താ. തത്രപ്രഥമാക്ഷരസ്യ വിസർഗ്ഗ രൂപത്വാത് സോമത്വം .ഉകാരസ്യവിസർജ്ജനീയസ്യരേഫാദുച്യതേ. അന്ത്യപടലേ അജപാതഃപ്രണവസ്യോത്പത്തിം വക്ഷ്യന്തി. തത്ര വിലോ മീകൃതാഅജപാസോഽഹം ഭവതി. സകാരഹകാരലോപേ പൂർവ്വവത് കൃതേ പ്രണവസിദ്ധിഃതത്ര പ്രഥമോവർണ്ണോ വിസർഗ്ഗാത്മകഃ സർഗ്ഗഃ ശക്തിരന്നിശാകരഃഇത്യുക്തേഃതസ്യൈവ വിസര്ഗ്ഗസ്യ സകാരാദേശേ ഉഭേ ച കൃതേ ഉകാരാദേശോ ഭവതീതി അഗ്നിത്വം. യദാ തസ്യാം സൂര്യേന്ദുപാവകാത് പ്രണവസ്യ ത്രിഭിർവർണ്ണോഃഇതി വക്ഷ്യമാണ ത്വാത് തേഷാം തഥാത്വം.തേനൈതദുക്തം ഭവതിഃ പ്രണവസ്യ ത്രിഭി ര്ഭേദൈഃ അഷ്ടത്രിംശദ് കലോല്പത്തിഃപഞ്ചഭേദേഭ്യഃ പഞ്ചാശത്ക ലോല്പത്തിഃവായവീയസംഹിതായാന്തുഃ-
ലോകവൃത്തിപ്രവൃത്ത്യർത്ഥമാകാശം മരുദാശ്രയാത്
സംസരന്തിത്രയോഭൂതാവഹ്നിസൂര്യേന്ദുരൂപിണഃ
തേജോരുദ്രാത്മകംയത്തു സ വഹ്നിസ്ത്രിഗുണാഃസ്മൃതഃ
ഭിന്നാസ്തമോരജഃസത്വൈസ്തദ്ഗുണാ നവധാഽഭവൻ
വഹ്നേകലാദശാപ്രോക്താ ബിന്ദുനാസഹധർമ്മദാഃ
ബ്രഹ്മാത്മകോ രസോയസ്തു സ സൂര്യഃസ ചതുർഗ്ഗുണഃ
തത്തന്മണ്ഡലേഷേതിസോമമണ്ഡലസൂര്യമണ്ഡലാഗ്നിമണ്ഡലേഷു.സ്വരജാ
ഇത്യനേനാമൃതാദീനാം പൂജനേസ്വരമാദൌക്ലൃത്വാപൂജ്യേത്യുക്തം
ഭവതി.തത്ര പ്രയോഗഃഅം അമൃതായൈ നമഃഇത്യാദി.
കഭാധ്യാ ഇതി. കകാരാദ് അനുലോമേന
ഢാദശഢകാരപര്യന്തമിത്യർത്ഥഃതത്ര പ്രയോഗാ യഥാ- കം ഭം തപിന്യൈ നമഃഖംബംതാപിന്യൈനമഃഇത്യാദി ഹവ്യകവ്യവഹേ ഇതി. ഹവ്യകവ്യ ശബ്ദയോഃദ്വന്ദ്വഃതതോവഹശബ്ദേനസമാസഃതേന ദ്വന്ദാത് പരഃശ്രൂയമാണഃ ശബ്ദഃപ്രത്യേകമഭിസംബദ്ധ്യതേ.ഇതി ന്യായാത് ഹവ്യവഹാ കവ്യവഹാ ഇതി ശക്തിദ്വയം. യാദീനാമിത്യനേന ധൂമ്രാർച്ചിരാദൌനാം യാദിത്വ മുക്തം.പ്രയോഗസ്തു യം ധൂമ്രാർച്ചിഷേ നമഃഇത്യാദി. അഭയേഷ്ടേതി . ഇഷ്ടോ വരഃതത്രദക്ഷിണഹസ്തേ അഭയം വാമഹസ്തേ വര ഇതി സമ്പ്രദായവിദഃഉക്തഞ്ച-
ഊർദ്ധ്വക-തോ ദക്ഷഹസ്തഃപ്രസൃതോഽഭയമുദ്രികാ
അധോമുഖോഃവാമഹസ്തഃപ്രസൃതോഽവരമുദ്രികാ ഇതി.

ദശമപടല്യാമപി ഭുവനേശീധ്യാനേ -
ദക്ഷേƒങ്കുശാഭയേപ്രോക്തേ വാമേ പാശമഥേഷ്ടദം ഇതി.
തന്ത്രാന്തരേസരസ്വതീധ്യാനേ-
സാക്ഷസ്രഗ് കലശോർദ്ധ്വബാഹുയുഗലാഞ്ചാധഃസമുദ്രാഭയം
ഹസ്തംദക്ഷിണമന്യത്രഃസവരദം യധ്യാഃകരേപുസ്തകം ഇതി
സൌത്രാമണീതന്ത്രേ പഞ്ചമീധ്യാനേഃ
ചക്രംഖഡ്കംമുസലമഭയം ദക്ഷിണാഭിർഭുജാഭിഃ
ശംഖംഖേടംഹലമപിവരം വിഭ്രതി വാമതോർഭിഃ ഇതി.
തന്ത്രാന്തരേ നിത്യാധ്യാനേ-
കപാലമഭയംതഥാ ദധ്യാന്നം ദക്ഷിണൌർഹസ്തൈഃഇത്യാദി.
അന്യത്രാപി-
പാശംപതാകാംചർമ്മാƒപിശംഖംചാപം വരം കരൈഃ
ദധാനാംവാമപാർശ്വസ്ഥൈഃലർവ്വാഭരണഭൂഷിതൈഃ
അങ്കുശഞ്ച തതോ ദണ്ഡം ഖഡ്കം ബാണംതഥാƒഭയം
ദധാനാംദക്ഷിണൈർഹസ്തൈരാസീനാം പത്മവിഷ്ടരൈഃഇതി.
കാദിമതേƒപി-
ബ്രൂഹിദേവമഹേശാനസ്ഥൂലസൂക്ഷ്മസ്വരൂപയോഃ
ധ്യാനയോഃകർമ്മണാം സിദ്ധിം വിവിധാംഫലയോഗതഃ
താസാംതത്തത് കരേഷൂക്തേഷ്വായുധാന്യഥശേഷതഃ
ശ്രുണുവക്ഷ്യേമഹേശാനിക്രമേണാത്വംഹിസാവൃതം
വാമദക്ഷിണയോഃസ്യാതാംദ്വിഭുജേതുവരാഭയൌ
പാശാങ്കുശൌ ചതുർബാഹൌ ഷഡ്ഭുജേചാപസായകൌ
ചർമ്മഖഡ്ഗാവഷ്ടഭുജെ ഗദാശൂലേദശോദിതേ ഇതി.
അതോയത്രയത്ര ശക്തിധ്യാനേവരാഭയേതത്രതത്രപ്രായോƒഭയം ദക്ഷിണേ
വാമേ വരമിതി ജ്ഞേയം. യത്തൂത്തരഷഡ്കേ-
വാമേനാഭയസംയുക്താംവരദാം ദക്ഷിണേന തു ഇതി.
അന്യത്രാപി-
പുസ്തകഞ്ചാഭയംവാമേ ദക്ഷിണേ ചാക്ഷമാലികാം
വരദാനരതാം ദേവീം ഇതി
ഏതത് സ്വഗുരുസമ്പ്രദായാനുസാരേണ തത്തദ് ദേവതാവിശേഷേ
ബോദ്ധ്യമിത്യലം ക്രമാദിതി. സൌമ്യകലാദീനാം യേതാദയഃഅനേന
വർണ്ണവസ്ത്രമാല്യഭൂണാം ഗ്രഹണം. ഏവമഗ്രേƒപി ജ്ഞേയം.

<u>മലയാളഭാഷ്യം</u>

അതാതുമണ്ഡലത്തില് 38 കല വ്യവസ്തിതമായിരിക്കുന്നു. അമൃത, മാനദ, പൂഷാ,തുഷ്ടി,പുഷ്ടി,രതി,ധൃതി, ശശിനി,ചന്ദ്രിക,കാന്തി, ജ്യോത്സ്ന, ശ്രീ,പ്രീതി,അംഗദ,പൂർണ്ണ,പൂർണ്ണാമൃത,സ്വരജ,കല,തപിനി,താപിനി,ധൂമ്ര,മരീചി,ക്ഷമ,വസുദ,ധൂമ്രാർച്ചിസ്,ഊഷ്മാ,ജ്വലിനി,ജ്വാലിനി,വിസ്ഫുലിംഗിനി,സുശ്രീ,കപിലാ (ഇവ 38 കലാനാമം).
കയുടെ 12ആം അക്ഷരമായ ഠ ,ഭയുടെ 12ആം അക്ഷരമായ ഢ എന്നിങ്ങനെയും ഹവ്യകവ്യവഹകളായും രണ്ടുവിധശക്തികളായി ഈ 38നെ പ്രയോഗിക്കുമ്പോൾ ആകെ 76 ആവും. യാദികളായ ദശവർണ്ണങ്ങളുടെ

കലകൾ ധർമ്മപ്രദകളും അഭയം വരദം എന്ന കരമുദ്രകളോടെ ക്രമ ത്തിൽശേ്വതപീതാരുണവർണ്ണകളായും ധ്യാനിക്കപ്പെടണം. കലകൾചന്ദ്ര പരമാണ്. പ്രണവത്തിൽ അഉമ എന്ന് 3 ഭേദങ്ങളിൽനിന്നാണ് കലോ ല്പത്തി. പ്രഥമാക്ഷരത്തിന് വിസർഗ്ഗരൂപത്താല് സോമത്വം. ഉകാര ത്തിൽനിന്ന് രേഫം ഉല്പന്നമാകയാല് അഗ്ന്യാത്മകത്വം. മകാരം സൂര്യ രൂപം. പ്രഥമയും ദ്വിതീയയും കൂടി സോമാഗ്നിരൂപത്വം .അവസാന പടലത്തിൽ പ്രണവോല്പത്തി പറയുമ്പോള്അതിന്റെ വിലോമപ്ര യോഗം അജപയായ സോ॓ഹം ആകുന്നു എന്ന് പറയുന്നുണ്ട്. സോ॓ഹ പദത്തിലെ സകാരവും ഹകാരവും (സഹ)എടുത്തുമാറ്റിയാൽ ഓം എന്ന പ്രണവമായി. ഓങ്കാരത്തിന്റെ വിസർഗ്ഗാത്മകമായ പ്രഥമവർണ്ണം നിശാകരന്റെ സർഗ്ഗശക്തിയാണ്.സോമ(സോമ്)എന്നതിലെ വിസർഗ്ഗം കളഞ്ഞ സോയിലെ സ് മാറ്റുന്നു.സ്വരം അ ഉ മ-അ ചന്ദ്രൻ,ഉ അഗ്നി, മ സൂര്യൻ.ഇങ്ങനെ ത്രിവർണ്ണങ്ങളാണ് പ്രണവത്തിന്. ഇതിൽനിന്ന് 38 കലകളുണ്ടാവുന്നു.പഞ്ചഭേദത്താൽ പഞ്ചാശദ് (50)കലകളുണ്ടാവുന്നു. വായവീയസംഹിതയിൽ ലോകത്തിലെ വൃത്തികൾ(കർമ്മങ്ങൾ) പ്രവ ർത്തിപ്പിക്കാനായി ആകാശത്തില് വായുവെ ആശ്രയിച്ച് മൂന്നുഭൂതങ്ങ ൾസഞ്ചരിക്കുന്നു ,അവയാണഅഗ്നി,സൂര്യ,സോമന്മാരെന്നു കാണാം. തേജസ്സ് രുദ്രാത്മകമാണ്. ത്രിഗുണങ്ങളായ സത്വരജസ്തമസ്സുകളോടു ചേർന്ന് ഭൂതങ്ങള് ഒമ്പതായി ഭവിക്കുന്നു. അഗ്നിയിൽ 10 കലകൾബി ന്ദുവിന്റെ സഹധർമ്മത്താലുണ്ടാവുന്നു. ബ്രഹ്മാത്മകമായ രസം (സത്ത) സൂര്യനാണ്.അതിന് ചതുർഗ്ഗുണങ്ങളുണ്ട്. അതാത് മണ്ഡലങ്ങള്സോമ സൂര്യാഗ്നിമണ്ഡലങ്ങൾ- അവയിൽസ്വരജങ്ങളായി അമൃതാദികളായി ഉണ്ടാവുന്ന കലകളെ അതാതുമണ്ഡലത്തില് പൂജിക്കണം.അതിന്റെ പ്രയോഗം .അം അമൃതായൈ നമഃഎന്നിങ്ങനെയാണ്. കകാരത്തിൽനിന്ന് അനുലോമമായി 12ആം അക്ഷരം ഠ. ഭകാരത്തിൽനിന്ന് അനുലോമമാ യി 12ആം അക്ഷരം ഢ.അതിന്റെ പ്രയോഗം കംഭം തപിന്യൈ നമഃ ഖംബംതാപിന്യൈ നമഃ എന്നിങ്ങനെ. ഹവ്യം,കവ്യം എന്നിങ്ങനെ രണ്ടിനെ വഹിക്കുന്ന ദ്വന്ദ്വശക്തികള്-ഹവ്യം വഹിക്കുന്നത് സ്വർല്ലോകം-സൂര്യൻ.കവ്യം വഹിക്കുന്നത് പിതൃലോകം ,ചന്ദ്രൻ. ദേവലോകപിതൃലോകവാഹികളായ രണ്ടുശക്തികൾ(ശക്തിദ്വയം) ഇഡപിംഗലകൾഇവയാണ്. രണ്ടിനും യാദിത്വം പറയുന്നു. അതിന്റെ പ്രയോഗം  യം ധൂമ്രാർച്ചിഷേ നമഃഎന്നിങ്ങനെ. അഭയം ഭയരഹിതമാ യ അവസ്ഥ. ഇഷ്ടം അഥവാ വരം തരുന്നത് വരദം. ഈ രണ്ടുവിധ മുദ്രകൾ സാമ്പ്രദായികമായി ,ദക്ഷിണഹസ്തത്തിൽഅഭയം, വാമഹസ്ത ത്തിൽവരദം എന്നാണ്. അതിനുള്ള ഉദാഹരണങ്ങൾ പറയുന്നു. വല ത്തുകൈ ഉയർത്തി അഭയമുദ്ര,ഇടത്തുകൈ താഴ്ത്തി,മലർത്തി വരദ മുദ്ര. ദശമപടലത്തിൽ ഭുവനേശ്വരീധ്യാനത്തിൽവലത്തുകയ്യില് അങ്കുശം, അഭയം-ഇടത്തുകയ്യിൽപാശം,വരദം എന്നു കാണാം.തന്ത്രാന്തരത്തിൽ സരസ്വതീധ്യാനത്തിൽഅക്ഷം,സ്രഗ്,കലശം,ഉയർത്തിയ അഭയഹസ്തം ദക്ഷിണഭാഗത്ത്, പുസ്തകം,വരദമുദ്ര വാമഹസ്തത്തിൽ എന്നുണ്ട്. സൌത്രാമണീതന്ത്രത്തിൽ,പഞ്ചമീധ്യാനത്തിൽവലത്തുകയ്യില് ചക്രം,വാൾ,

*മുസലം,അഭയം,ഇടത്ത് ശംഖം ഖേടം ഹലം വരദം.തന്ത്രാന്തരത്തിൽ നിത്യാധ്യാനത്തിൽ കപാലം അഭയമുദ്ര ദക്ഷിണഹസ്തത്തിലാണ്. മറ്റുദാഹരണം- പാശം,പതാക,ചർമ്മം,ശംഖം,ചാപം,വരം എന്നിവ വാമകരങ്ങലിൽ,അങ്കുശം ദണ്ഡം വാൾ,ബാണം അഭയം ദക്ഷിണഹസ്ത ങ്ങളിൽ.ധരിച്ച് പത്മാസനസ്ഥയായി സർവ്വാഭരണഭൂഷിതയായി ദേവീ ധ്യാനം. കാദിമതപ്രകാരം സ്ഥൂലസൂക്ഷ്മരൂപധ്യാനകർമ്മങ്ങളിലെ രൂപം ഒന്നാണെങ്കിലും ആയുധം മുദ്ര എന്നിവയുടെ ക്രമം രൂപമെന്നി വ വ്യത്യസ്തമായിരിക്കുന്നത് സ്ഥൂലരൂപങ്ങളിൽ കാണാം. വാമദ ക്ഷിണങ്ങളായ ദ്വിഭുജങ്ങളിൽ വരാഭയമുദ്രകൾഇവിടേയും പറയുന്നു. ചതുർഭുജമെങ്കില് പാശാങ്കുശങ്ങളും വരദാഭയമുദ്രകളും. ഷഡ്ബാഹു വെങ്കിൽ ഇതിനോടു ചാപസായകങ്ങളും ചേർക്കും. അഷ്ടഭുജമെങ്കിൽ, ചർമ്മവും ഖഡ്ഗവും കൂടിയുണ്ട്. പത്തുകയ്യെങ്കിൽ ഗദയും ശൂലവും ചേർക്കും. ഇപ്രകാരം ക്രമേണ ആയുധങ്ങൾവർദ്ധിക്കും. വരാഭയ മുദ്രകൾ എന്തായാലും ഉണ്ടാവും. എത്രയെത്രയാണ് ശക്തിധ്യാനത്തിൽ ഒരാൾ ദക്ഷിണവാമഹസ്തങ്ങളില് അഭയവരദമുദ്രകൾധ്യാനിക്കുന്നത് അത്രയും സാധകന് അഭയനാവാൻസാധിക്കും .ധ്യാനദേവതയിൽനിന്ന് വരം അഥവാ ഇഷ്ടം ലഭിക്കും. എന്നാൽ ഉത്തരഷഡ്കത്താല് വാമക രത്തിൽ അഭയമുദ്ര,ദക്ഷിണകരത്തിൽ വരദമുദ്ര എന്ന് കാണുന്നു. ദേവീ ധ്യാനത്തിൽ മറ്റൊരിടത്ത് വാമഹസ്തത്തില് പുസ്തകം അഭയമുദ്ര ദക്ഷിണകരത്തിൽ അക്ഷമാല വരദമുദ്ര എന്നാണ്.ഏതേത് സ്വന്തം ഗുരു വിന്റെ സമ്പ്രദായാനുസാരേണ അതാത് ദേവതാവിശേഷത്തിന് കൊടു ത്തിരിക്കുന്നുവോ അതിനെ മനസ്സിലാക്കണം. വ്യത്യാസങ്ങൾഗുരുക്കന്മാ രുടെ സമ്പ്രദായത്തിലുള്ള വ്യത്യാസങ്ങളാണ്.ക്രമാത് എന്നതുകൊണ്ട് സൌമ്യകലാദികൾ,ആയുധങ്ങൾ,വർണ്ണങ്ങൾ,വസ്ത്രമാല്യങ്ങൾഭൂഷണങ്ങ ളെന്നിവയെല്ലാം ക്രമത്തിൽഅതാതുദേവതക്ക് ഗുരുവിന്റെ സമ്പ്രദായ ത്തിൽനിന്ന് ഗ്രഹിക്കണം.*

17. *താരസ്യപഞ്ചഭേദേഭ്യഃപഞ്ചാശദ്വർണ്ണഗാഃകലാഃ*

***സംസ്കൃതഭാഷ്യം***

*യദർത്ഥംപഞ്ചഭൂതേഷുവിഭാഗ ഉക്തസ്താഃകലാ ഉദ്ദിശതി.യദ്വാ തദ്വർണ്ണതോഽഭിന്നാഃകലാഃഇതി . പൂർവ്വപടലാന്തേഉദ്ദിഷ്ടാസ്താ നിർദ്ദിശതി താരസ്യേതി.താരസ്യ പ്രണവസ്യ പഞ്ചഭേദോ ഇതി. അകാരോകാരമകാരബിന്ദുനാദാഃഖധ്യപി ശക്തിശാന്താവിതി പ്ണവസ്യഷഷ്ഠസപ്തമഭേദൌതഥാപി തയോരേഷുഗണനാ നാസ്തി.പരത്വാത്. തദുക്തം-*

*സപ്താത്മകസ്യ താരസ്യപരൌ ദ്വൌ തു പരൌ യതഃ*
*തതസ്തു ശക്തിശാന്താഖ്യൌ ന പശ്യേതേ പരൈഃസഹ ഇതി.*
*പഞ്ചാശദ്വരബ്ദോഽത്രലാക്ഷണികഃകലാകലാക്രമാദുത്പന്നാ ഇതിശേഷഃകാകാക്ഷിഗോലകന്യായേനോഭയത്രക്രമാദിതി സംബന്ധ്യതേ.*

***<u>മലയാളം ഭാഷ്യം</u>***

*താര(പ്രണവ)ത്തിന് അഞ്ചുഭേദം .അവക്ക് 50 വർണ്ണങ്ങൾ. വർണ്ണ ത്തിൽനിന്ന് വ്യത്യസ്തമാണ് കലയെന്ന് ആദ്യത്തെ പടലത്തിൽത്തന്നെ*

*നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്.പ്രണവത്തിന്റെ 5 ഭേദം -അകാരം,ഉകാരം, മകാരം,ബിന്ദു,നാദം.ഇതിനോട് പരാശക്തിയെ (ഒന്നായോ ശക്തി,ശാന്ത എന്ന ഹവ്യകവ്യവഹ എന്ന് രണ്ടായോ)ചേർത്ത് , 6 അല്ലെങ്കില് 7 ഭേദം. പരമമായതിന് വിഭജനം സാദ്ധ്യമല്ല എങ്കിലും സപ്താത്മകമായി താരത്തെ പരത്തോടുചേർത്ത് ദർശിക്കുന്ന സമ്പ്രദായം സ്വീകരിച്ചു കാണുന്നുണ്ട്. 50 അക്ഷരം അഥവാ 50 ശബ്ദങ്ങള് എന്ന ലാക്ഷണിക കലകൾ ക്രമേണ ഇതിൽനിന്നുണ്ടാവുന്നു. കാക്കയുടെ കണ്ണിന്റെ ഗോലം(കൃഷ്ണമണി)പോലെ രണ്ടു ക്രമങ്ങളും ആവർത്തിച്ചു ചുഴന്ന് വരുന്ന രീതിയിൽ ഒന്നായിത്തീരുന്നു.*

18. *സൃഷ്ടിർവൃദ്ധിഃസ്മൃതിർമേധാകാന്തിർലക്ഷ്മിധൃതിഃസ്ഥിരാഃ*
 *സ്ഥിതിഃസിദ്ധിരിതിപ്രോക്താഃകചവർഗ്ഗകലാഃക്രമാത്.*
19. *അകാരാത് ബ്രഹ്മഗോത്പന്നാസ്തപ്തചാർമ്മൌകരപ്രഭാഃ*
 *ഏതാകരധൃതാക്ഷസ്തക് പങ്കജദ്വയകുണ്ഡികാഃ*
20. *ജരാ ച പാലിനീശാന്തിരീശ്വരീരതികാമുകേ*
 *വരദാഹ്ലാദിനീപ്രീതിർദീർഘാസ്യുഃഷ്ടതവർഗ്ഗജാഃ*
21. *ഉകാരാദ് വിഷ്ണുനോത്പന്നാസ്തമാലദലസന്നിഭാഃ*
 *അഭീതിഹരചക്രേഷ്ടബാഹവഃപരികീർത്തിതഃ*
22. *തീക്ഷ്ണാ രൌദ്രീഭയാനിദ്രാതന്ദ്രീക്ഷുത് ക്രോധനീക്രിയാഃ*
 *ഉത്കാരീ മൃത്യുരേതാഃസ്യുഃകഥിതാഃപയവർഗ്ഗജാഃ*
23. *രുദ്രേണമാർണ്ണാദുത്പന്നാഃശരശ്ചന്ദ്രനിഭപ്രഭാഃ*
 *ഉദ്ധഹന്ത്യേ ഭയംശൂലം കപാലം ബാഹുഭിർവരം*

***<u>സംസ്കൃതഭാഷ്യം</u>***

*തമേവക്രമമാഹസൃഷ്ടിരിത്യാദിനാ ഇതി പഞ്ചദശാഖ്യാഇത്യോക്തേന. അകാരാത് പ്രണവാംശാദുത്പന്നാഃതദ് വാച്യേനബ്രഹ്മണംചോത്പന്നാ ഇതി ജ്ഞേയം.വാച്യവാചകയോരഭേദാത്. തദുക്തമാചാര്യൈഃ- അകാരപ്രഭവാ ബ്രഹ്മജാതാഃഇതി. ഏവമഗ്രേഽപി.അക്ഷസ്രഗ്അക്ഷമാലാ ആയുധധ്യാനം.ദക്ഷാദ്യസ്തലാദ്വാമാദ്യസ്തലപര്യന്തം. ആഹ്ലാദിനീതി പദച്ഛേദഃദരഃശംഖഃശരച്ചന്ദ്രനിഭാ കാന്തിഃതദ്വത് പ്രഭായാസാം താഃ നിഭശബ്ദഃസദൃശവാചീ വാ.*

***<u>മലയാളഭാഷ്യം</u>***

*ക,ചവർഗ്ഗകലകളുടെ നാമം ക്രമത്തില് സൃഷ്ടി,വൃദ്ധി,സ്മൃതി, മേധ, കാന്തി,ലക്ഷ്മി,ധൃതി,സ്ഥിര,സ്ഥിതി,സിദ്ധി (10 എണ്ണം).ഇവയെല്ലാം അ കാരം എന്ന ബ്രഹ്മത്തിൽനിന്ന് തപിപ്പിച്ച സ്വർണ്ണത്തിന്റെ പ്രഭയോടും കൈകളിൽധരിച്ച അക്ഷം,സൃക്ക്,രണ്ടു താമരപ്പൂ,കമണ്ഡലു ഇവയോടും കൂടിയവരാണ്.തവർഗ്ഗജങ്ങള് ജര, പാലിനി,ശാന്തി,ഈശ്വരി,രതി, കാമു ക,വരദ,ആഹ്ലാദിനി,പ്രീതി,ദീർഘ(10).ഉകാരം വിഷ്ണുവാണ്. അതിൽനി ന്നുദിക്കുന്നവർ തമാലദളസന്നിഭരും ഭീതിഹരങ്ങളായ ചക്രം മുതലായ വ ധരിച്ച് എട്ടുകൈകളോടുകൂടിയവ രുമാണ്.തീക്ഷ്ണ,രൌദ്രി,ഭയ,നിദ്ര, രാത്രി,ക്ഷുത്ത്,ക്രോധിനി,ക്രിയ,ഉത്ക്കാരി,മൃത്യു ,രേതസ്സ് എന്നിവ പവ ർഗ്ഗം,യവർഗ്ഗം എന്നിവയിൽനിന്ന് ഉണ്ടായി.മകാരമായ രുദ്രനിൽനിന്നാ ണ് ഷരശ്ചന്ദ്രനിഭാപ്രഭരും അഭയവരദമുദ്രയും ശൂലവും കപാലവും*

*ധരിച്ചവരുമായ ഇവരുണ്ടായത്. വാച്യവും വാചകവും അഭേദമാക യാൽ ബ്രഹ്മവും അകാരവും അതിൽനിന്നുജനിച്ചവരും തമ്മില് അഭേദം എന്ന് ആയുധധ്യാനത്തില് അറിയണം.ഇങ്ങനെ പ്രണവം ആദ്യം ത്രിമൂർത്തി,50 കലകൾ,ഇവയുടെ ക്രമത്തിലുള്ള ഉത്പത്തി പറഞ്ഞു.*

24. *ഈശ്വരേണോദിതാബിന്ദോഃപീതാശ്വേതാഥരുണാഥസിതാ*
*അനന്താ ച ഷവർഗ്ഗസ്ഥാ ജപാകുസുമസന്നിഭാഃ*
25. *അഭയം ഹരിണംടങ്കംദധാനാ ബാഹുഭിർവരം*
*നിവൃത്തിസപ്തതിഷ്ഠാസ്യാദ്വിധാ ശാന്തിരനന്തരം*
26. *ഇന്ധികാഃദീപികാ ചൈവ രേചികാ മോചികാ പരാ*
*സൂക്ഷ്മാ സൂക്ഷ്മാമൃതാ ജ്ഞാനാമൃതാ ചാപ്യായനീ തഥാ*
27. *വ്യാപിനീ വ്യോമരൂപാസ്യുരനന്താ സ്വരസംയുതാഃ*
*സദാശിവേനസംജാതാ നാദാദേതാഃസിതത്വിഷഃ*
28. *അക്ഷസ്രക് പുസ്തകഗുണകപാലാഢ്യകരാംബുജാഃ*
*ന്യാസേതുയോജയോദാദൌ ഷോഡശസ്വരജാഃകലാഃ*
*ഇതി പഞ്ചാദശാഖ്യാതാഃ കലാഃസർവ്വസമൃദ്ധിദാഃ*

***<u>സംസ്കൃതഭാഷ്യം</u>***

*ബിന്ദുകലാ ആഹ ഈശ്വരേണേതി,അസിതേതി പദഛേദഃഹരിണം ഹരിണമുദ്രാം.അന്യേ മൃഗശിശും മന്യന്തേ.ടങ്കഃപരശുഃസപ്തതിഷ്ഠേതി പ്രതിഷ്ഠാ കലാസഹിതാ.പരേതികലാനാമ. സൂക്ഷ്മാമൃതേത്യേകാ ജ്ഞാനാമൃതേത്യേകാഃ അനന്തേതിഷോഡശീകലാ. ഗുണാഃശൂലംകരാംബുജ മിത്യുപമാസമാസഃആദ്യേ ഊർദ്ധ്വയോർദ്ദക്ഷവാമയോരന്ത്യേ അധ ഇത്യായുധധ്യാനം.വൈപരീത്യഞ്ച കേചന ഇഛന്തി. സഹപൂജായാമയം ക്രമ ഉക്തഃശരീരേ ന്യാസക്രമമാഹ ന്യാസേത്വിതി. തു പൂർവ്വസ്മാദ് വിശേഷേ. സർവ്വസമൃദ്ധിദാ ഇതി ന്യാസഫലം.*

***<u>മലയാളഭാഷ്യം</u>***

*ഈശ്വരനിലുദിച്ച ബിന്ദു അനന്തവും പീതം,ശ്വേതം,അരുണം ,അസിതം എന്ന് വർണ്ണങ്ങളുള്ളതുമാണ്.ഷവർഗ്ഗസ്ഥവും ചെമ്പരത്തിപ്പൂവിന്റെ നിറവും അഭയവരദമുദ്ര,മാനും വെണ്മഴുവും ധരിച്ച് നിവൃത്തി, സപ്തകലകളോടെ ഇരിക്കുന്ന അവസ്ഥ എന്ന രണ്ടുവിധത്തില് ശാന്തരൂപയായി ധ്യാനിക്കണം.(അനന്ത ഷോഡശകലാപൂർണ്ണയാണ്. സപ്തതിഷ്ഠ 7 കലകളുള്ളത്)ഇന്ധിക, ദീപിക,രേചിക,മോചിക, പരാ,സൂക്ഷ്മാ,ലൂക്ഷ്മാമൃതാ,ജ്ഞാനാമൃതാ,ആപ്യായനീ,വ്യാപിനി,വ്യോ മരൂപ,എന്നിങ്ങനെ ഏകാദശരുദ്രന്മാരുടെ കലാശക്തികൾ ഷോഡശ സ്വരസംയുക്തമായ അനന്തരൂപത്തിലുണ്ട്.അവയെല്ലാം സദാശിവനാൽ സംജാതമായ നാദരൂപങ്ങളാണ്. അക്ഷം,സ്രക്,പുസ്തകം ,ഗുണം,പരശു, കപാലം,ആഢ്യകം(പെരുമ്പറ)എന്നിവ ധരിച്ച് സ്വരങ്ങളിൽനിന്നു ജനി ച്ചവരായി കലകളെ ന്യാസം ചെയ്യുന്നു.ഇവയിൽ പഞ്ചദശി (15)എന്നു പറയപ്പെടുന്ന കലകൾ സർവ്വസമൃദ്ധിയും തരുന്നവയാണ് .ന്യാസഫല മാണ് സർവ്വസമൃദ്ധി. ബിന്ദു,നാദം,സപ്തസ്വരം,ഷോഡശസ്വരം മുതലാ യവയുടെ ഉല്പത്തി,ന്യാസം,ഫലം എന്നിവയാണ് ഇവിടെ പറഞ്ഞത്.*

29. ശ്രീകണ്ഠാനന്തസൂക്ഷ്മാശ്ച ത്രിമൂർത്തിരമരേശ്വരഃ
30. അധീശോഭാരഭൂതീശസ്ഥിതീശഃസ്ഥാണുകോ ഹരഃ
ഭിണ്ഡീശോ ഭൌതികഃസദ്യോജാതശ്ചരാനുഗ്രഹേശ്വരഃ
31. അക്രൂരശ്ച മഹാസേനഃഷോഡശസ്വരമൂർത്തയഃ
പശ്ചാത്ക്രോധീശഃചണ്ഡേശപഞ്ചാന്തകശിവോത്തമാഃ
32. അഥൈകരുദ്രകൂർമ്മൈകനേത്രാഹ്വ ചതുരാനനഃ
അജേശശർവ്വസോമേശസ്തഥാ ലാംഗലിദാരുകൌഃ
33. അർദ്ധനാരീശ്വരശ്ചോമാകാന്തശ്ചാഷാഢിദണ്ഡിനൌ
സ്യുരദ്രിമീനമേഷാഖ്യലോഹിതാശ്ചശിഖീതഥാ
34. ഛഗയണ്ഡദ്വിരണ്ഡേശൌ മഹാകാലാഖ്യവായിനൌ
ഭുജംഗേശപിനാകീശ ഖണ്ഡീശാഖ്യധകാസ്തഥാ
35. ശ്വേതഭൃഗീശ ലകുലിശിവാഃസംബർത്തികസ്തതഃ
ഏതേരുദ്രാഃസ്മൃതാരതോ ധൃതശൂലകപാലകാഃ

**<u>സംസ്കൃതഭാഷ്യം</u>**

രുദ്രാദികാനിതി പൂർവ്വപ്രകൃതാന് രുദ്രാൻഉദ്ദിശതി ശ്രീകണ്ഠേതി. സ്ഥാണുക ഇതി കഃസ്വാർത്ഥേ സ്ഥാണുരിതി നാമഃഏകരുദ്രശ്ചകൂർമ്മശ്ച ഏകനേത്രാഹ്വഛ,ചുരാനനശ്ചേതി ദ്വന്ദ്വഃആദ്യശബ്ദസ്യ ന സംജ്ഞയാ മന്തർഭാവഃഏവമഗ്രേഽപി ആഖ്യാതേഃഛാഗലണ്ഡദ്വിരണ്ഡേശാവിതി. ഈശശബ്ദഃഉഭയത്ര സംബദ്ധ്യതേ. ആയുധധ്യാനം വാമാദക്ഷിണയോഃ ഏവമുക്ത തത്രാപി ഇദം സാമാന്യം. വക്ഷ്യമാണാ ബന്ധൂകേത്യാദി ശക്തിസംഭിന്നതേ ജ്ഞേയം. ഏവം വിഷ്ണുഷപി .യത്തു കചിത് തപ്തഹേമാവദാതം ഇതി തഛക്തിശക്തിമതോരഭേദേ ശക്തി പ്രാധാന്യാദിത്യവധേയം.

**<u>മലയാളഭാഷ്യം</u>**

ഇനി രുദ്രന്റെ നാമങ്ങൾ

പറയുന്നു.ശ്രീകണ്ഠൻ,അനന്തൻ,സൂക്ഷ്മൻ,ത്രിമൂർത്തി,അമരേശ്വരൻ,അധീശൻ,ഭാരഭൂതീശൻ,സ്ഥിതീശൻ,സ്ഥാണുകൻ,ഹരൻ,ഭിണ്ഡീശൻ,ഭൌതികൻ,സദ്യോജാതൻ,അനുഗ്രഹേശ്വരൻ,അക്രൂരൻ,മഹാസേനൻ,ഷോഡശസ്വരമൂർത്തി,ക്രോധീശൻ,ചണ്ഡേശൻ,പഞ്ചാന്തകൻ,ശിവൻ,ഉത്തമൻ,രുദ്രൻ,കൂർമ്മൻ,ഏകനേത്രൻ,ചതുരാനനൻ,അജേശന്,ശർവ്വൻ,സോമേശൻ,ലാംഗലി,ദാരുകൻ,അർദ്ധനാരീശ്വരൻ,ഉമാകാന്തൻ,ആഷാഢി,ദണ്ഡി,അദ്രി,മീനമേഷാഖ്യൻ, ലോഹിതൻ,ശിഖി,ഛഗലണ്ഡൻ,ദ്വിരണ്ഡൻ,ഈശൻ,മഹാകീലൻ,വാലി,ഭുജംഗേശൻ,പിനാകീശൻ,ഖണ്ഡീശൻ,ബകൻ,ശ്വേതൻ,ഭൃംഗീശൻ,ലകുലി,ശിവൻ, സംവർത്തകൻ- ഈ പര്യായങ്ങളോടെ ,രക്തവർണ്ണനായി ശൂലവും കപാലവും ധരിച്ചവനായി രുദ്രനെ സ്മരിക്കുന്നു. ആയുധധ്യാനം വാമഭാഗത്തുനിന്ന് ദക്ഷിണഭാഗത്തേക്ക് . ശിവന് ശക്തിയുടെ വ്യത്യാസത്താലാണ് ചുവന്ന ചെമ്പരത്തിപ്പൂനിറം. വിഷ്ണുവിന്റെ ശക്തിക്ക് ഉരുക്കിയ സ്വർണ്ണനിറമാകയാല് അതാത് ശക്തിയുടെ വർണ്ണഭേദമനുസരിച്ച് മൂർത്തിധ്യാനം ചെയ്യേണ്ടതാണ്. ഈ രീതി മൂർത്തിപ്രാധാന്യത്തേക്കാൾ ശക്തിപ്രാധാന്യം പറയുന്നതാണ് എന്ന് ശ്രദ്ധിക്കണം. ഈ

രീതിയെ (ശക്തിപ്രാധാന്യം സ്ത്രീപ്രാധാന്യം കല്പിക്കുന്ന രീതി) ശാക്തേയമെന്ന് സാമാന്യമായി പറയാറുണ്ട്.

36. പൂർണ്ണോദരീസ്യാത് വിരജാ ശാല്മലീ തദനന്തരം
ലോലാക്ഷീ വർത്തുലാക്ഷീ ച ദീർഘഘോണം സമീരിതാഃ
37. സുദീർഘമുഖീ ഗോമുഖ്യൌ ദീർഘജിഹ്വാ തഥൈവ ച
കുണ്ഡോദയോർദ്ധ്വകേശീ ച തഥാ വികൃതമുഖ്യപി
38. ജ്വാലാമുഖീ തതോ ജ്ഞേയാ പശ്ചാദുൽക്കാമുഖീ തതഃ
സുശ്രീമുഖീ ച വിദ്യാമുഖ്യേതാഃസ്യുഃസ്വരശക്തയഃ
39. മഹാകാലീ സരസ്വത്യൌ സർവ്വസിദ്ധിസമന്വിതാ
ഗൌരീത്രൈലോക്യവിദ്യാ സ്യാൽമന്ത്രശക്തിസ്തതഃപരം
40. ആത്മശക്തിർഭൂതമാതാ തഥാ ലംബോദരീ മതാ
ദ്രാവിണീ നാഗരീ ഭൂയഃഖേചരീ ചാപി മഞ്ജരീ
41. രൂപിണീ വീരിണീ പശ്ചാത് കാകോദര്യപി പൂതനാ
സ്യാദ് ഭദ്രകാലിയോഗിന്യൌ ശംഖിനീ ഗർജ്ജിനീ തഥാ
42. കാലരാത്രിശ്ച കുണ്ഡിന്യാ കപർദ്ദിന്യപി വജ്രിണീ
ജയാ ച സുമുഖൈശ്വര്യാ രേവതീ മാധവീ തഥാ
43. വാരുണീ വായവീ പ്രോക്താ പശ്ചാദ്രക്ഷോവിദാരിണീ
തതശ്ച സഹജാ ലക്ഷ്മീർവ്യാപിനീ മായയാന്വിതാ
44. ഏതാ രുദ്രാംഗപീഠസ്ഥാഃസിന്ദൂരാരുണവിഗ്രഹാഃ
രക്തോല്പലകപാലാഭ്യാമലങ്കൃതകരാംബുജാഃ

<u>**സംസ്കൃതഭാഷ്യം**</u>

ആദിപദവാച്യാ ഏതശ്ചക്തീരുദ്ദിശതി പൂർണ്ണോദരീതി. വിഷ്ണു വിഷ്ണുശക്തിഷ്വപി ഇദമേവാനുസന്ധേയം.സുദീർഘമുഖിഗോമുഖ്യൌ ഭദ്രകാലിയോഗിന്യൌ ഇത്യത്ര ഗ്യാപോഃസംജ്ഞാഛന്ദസോർബഹുലം ഇതി ബഹുലഗ്രഹണാദ് പൂർവ്വപദസ്യ ഹ്രസ്വഃപ്രയോഗേതു ദീർഘ ഏവ. സർവ്വസിദ്ധിസമന്വിതേതി ഗൌരീവിശേഷണം. തേന സർവ്വസിദ്ധി ഗൌരീതി ശക്തിനാമഃ അപേക്ഷിതാർത്ഥ ദ്യോതനികാകാരാദിഭിഃ തഥൈവോക്തേഃഅന്യത്രാപി സർവ്വസിദ്ധ്യഭിധാഗൌരീ ഇത്യുക്തം. രുദ്രാണാം ശ്രീകണ്ഠാദീനാം അംഗഃഉത്സംഗഃ

<u>**മലയാളഭാഷ്യം**</u>

പൂർണ്ണോദരി,വിരജ,ശാല്മലി,ലോലാക്ഷി,വർത്തുലാക്ഷി,ദീർഘഘോണ,സമീരിത,സുദീർഘമുഖി അഥവാ ഗോമുഖി,ദീർഘജിഹ്വ,കുണ്ഡോദയ, ഊർദ്ധ്വകേശി,വിദൃതമുഖി,ജ്വാലാമുഖി,ഉൽക്കാമുഖി,സുശ്രീമുഖി,വിദ്യാമുഖി എന്നിവർ സ്വരശക്തികളാണ്. മഹാകാലി,സരസ്വതി, സർവ്വസിദ്ധിസമന്വിതയായ ഗൌരി, ത്രൈലോക്യവിദ്യ എന്നിവർ മന്ത്രശക്തികളാണ്. ആത്മശക്തി ,ഭൂതമാതാ,ലംബോദരി, ദ്രാവിണി,നാഗരി, ഖേചരി,മഞ്ജരി, രൂപിണി,വീരിണി,കാകോദരി, പൂതന,ഭദ്രകാലിയോഗിനി, ശംഖിനി, ഗർജ്ജിനി,കാലരാത്രി,കുഞ്ജിനി,കപർദ്ദിനി,വജ്രിനി,ജയ,സുമുഖേശ്വരി,രേവതി,മാധവി,വാരുണി,വായവി,അക്ഷോവിദാരിണി,സഹജ,ലക്ഷ്മി,വ്യാപിനി,മായ,എന്ന് മുപ്പത് വിഷ്ണുശക്തികളോടും പതിനാറു സ്വരശക്തികളോടും 4 മന്ത്രശക്തികളോടും (ആകെ 50 ശക്തിരൂപം)ധ്യാനിക്കണം.

രുദ്രാംശപീഠസ്ഥകളായ ശക്തികളെല്ലാം സിന്ദൂരാരുണരൂപമുള്ളവരും കരാംബുജത്തിൽ രക്തോല്പലം,കപാലം മുതലായ അലങ്കാരങ്ങൾധരിച്ചവരുമാണ്. രണ്ടു ഹ്രസ്വസ്വരങ്ങൾ അടുത്തടുത്തുവന്നാൽഅതിലൊന്ന് പ്രയോഗത്തിൽ ഇരട്ടിക്കും,ദീർഘമാവും. ഈ ഉച്ചാരണനിയമം (വ്യാകരണനിയമം)ഇവിടെ ഭാഷ്യകാരൻ ചൂണ്ടിക്കാണിക്കുന്നു. സർവ്വസിദ്ധി സമന്വിത എന്ന വിശേഷണത്തോടുകൂടിയ ഗൌരീനാമത്തിനും ധ്യാനത്തിനും രുദ്രശക്തീധ്യാനത്തിലുള്ള പ്രാധാന്യവും ചൂണ്ടിക്കാട്ടപ്പെടുന്നു ഗൌരിയുടെ മറ്റൊരുനാമം സർവ്വസിദ്ധി എന്നാണ്. അവളെ ശിവന്റെ മടിയിലിരിക്കുന്നശക്തിയായി ധ്യാനിക്കണം.

45. കേശവ നാരായണമാധവഗോവിന്ദവിഷ്ണവഃ
മധുസൂദനസംജ്ഞോഽന്യഃസ്യാത്ത്രിവിക്രമവാമനൌ
46. ശ്രീധരശ്ചഹൃഷീകേശഃപത്മനാഭസ്തതഃപരം
ദാമോദരോവാസുദേവഃസങ്കർഷണ ഇതീരിതഃ
47. പ്രദ്യുമ്നശ്ചാനിരുദ്ധശ്ച സ്വരാമാം മൂർത്തയഃക്രമാദ്
പശ്ചാച്ചക്രീഗദീശാർങ്ഗീഖഡ്ഗീശംഖീഹലീപുനഃ
48. മുസലീശൂലിസംജ്ഞ്യോഽന്യഃപാശീസ്യാദങ്കുശീ പുനഃ
മുകുന്ദോ നന്ദജോ നന്ദീ നരോ നരകജിദ്വരിഃ
49. കൃഷ്ണാഃ സത്യഃസാത്വതഃസ്യാത് ശൌരീ സൂരോജനാർദ്ദനഃ
ഭൂധരോവിശ്വമൂർത്തിശ്ച വൈകുണ്ഠഃപുരുഷോത്തമഃ
50. ബലീ ബലാനുജോ ബാലോ വൃഷഘ്നശ്ച വൃഷഃപുനഃ
സിംഹോ വരാഹോ വിമലോ നൃസിംഹോ മൂർത്തയോ ഹലാം
51. കേശവാധ്യാ ഇമേ ശ്യാമാശ്ചക്രശംഖലസത് കരാഃ
കാർത്തിഃകാന്തിസ്തുഷ്ടിപുഷ്ടിധൃതിഃശാന്തിഃക്രിയാദയാ.
52. മേധാസഹർഷാശ്രദ്ധാ ച ലജ്ജാലക്ഷ്മീഃസരസ്വതീ
പ്രീതൌ രതിരിമാഃപ്രോക്താഃക്രമേണസ്വരശക്തയഃ
53. ജയാ ദുർഗ്ഗാ പ്രഭാസത്യാ ചണ്ഡാവാണീവിലാസിനീ
വിജയാവിരജാവ്ശ്വാവിനദാസുനദാസ്മൃതിഃ
54. ഋദ്ധിഃസമൃദ്ധിഃശുദ്ധിഃസ്യാദ് ഭക്തിർബുദ്ധിഃസ്മൃതിഃക്ഷമാ
രമോമാക്ലേദിനീക്ലിന്നാവസുദാ വസുധാഽപരാ
55. പരാ പരായണാസൂക്ഷ്മാഃസന്ധ്യാപ്രജ്ഞാപ്രഭാനിശാ
അമോഘാവിദ്യുതാ ചേതി കീർത്ത്യാന്യാഃസർവ്വകാമദാഃ

<u>സംസ്കൃതഭാഷ്യം</u>

ആദിശബ്ദസംഗൃഹീതാൻകേശവാദ്യാൻതഛക്തീരഷ്യുദ്ദിശതി കേശവേത്യാദി. ഹലാമിതി വ്യഞ്ജനാനാം വൈയാകരപരിഭാഷയാ ആയുധധ്യാനം വാമദക്ഷിണയോഃഏവമുത്തരത്രാപി.വസുധാപരേതി അപരാ വസുധേതി അന്വയഃപരേതി കലാനാമഃ

<u>മലയാളഭാഷ്യം</u>

വിഷ്ണുശക്തികളും പര്യായങ്ങളും പറയുന്നു.കേശവൻ,നാരായണൻ, മാധവൻ,ഗോവിന്ദൻ,വൃഷ്ണാവ്,മധുസൂദനൻ,ത്രിവിക്രമൻ,വാമനൻ,ശ്രീധരൻ,ഹൃഷീകേശൻ,പത്മനാഭൻ,ദാമോദരൻ,വാസുദേവൻ,സങ്കർഷണൻ,പ്രദ്യുമ്നൻ,അനിരുദ്ധൻ എന്നിവരാണ് സ്വരമൂർത്തികൾ. ചക്രി,ഗദി,ശാർങ്ഗി,

ശംഖി,ഹലി,മുസലി.ശൂലി,പാശി,അങ്കുശി,മുകുന്ദൻ,നന്ദജൻ,നന്ദി,നരൻ,നര കജിത്ത്,ഹരി,കൃഷ്ണൻ,സത്യൻ,സാത്വതൻ,ശൌരി,സൂരൻ,ജനാർദ്ദനന്,ഭൂധ രൻ,വ്ശ്വമൂർത്തി,വൈകുണ്ഠൻ,പുരുഷോത്തമൻ,ബലി,ബലാനുജൻ,ബാല ൻ,വൃഷഘ്നൻ,വൃഷൻ,സിംഹൻ,വരാഹൻ,വിമലൻ,നൃസിംഹൻ എന്ന് 35 മൂർത്തികളും ഹലന്റെ മൂർത്തികളാണ്.ആകെ 51.
കേശവൻമുതൽപറഞ്ഞ ഈ മൂർത്തികൾക്ക് ശ്യാമവർണ്ണം ശംഖചക്ര ങ്ങൾധരിച്ച കരങ്ങള് ഇവയോടെയുള്ള വിഷ്ണുശക്തികളെ ധ്യാനി ക്കണം. അവരുടെ പര്യായങ്ങൾ ക്രമത്തിൽ-
കീർത്തി,കാന്തി,തുഷ്ടി, പുഷ്ടി,ധൃതി,ശാന്തി, ക്രിയാ,ദയാ,മേധാ,ഹർഷ, ശ്രദ്ധ, ലജ്ജ,ലക്ഷ്മി,സരസ്വതി,പീതാ,രതി എന്ന് 16 സ്വരശക്തികൾ. ജയ, ദുർഗ്ഗ,പ്രഭ,സത്യ,ചണ്ഡ,വാണി,വിലാസിനി,വിജയാ,വിരജ,വിശ്വാ,വിനദ, സുനദ,സ്മൃതാ,ഋദ്ധി,സമൃദ്ധി,ശുദ്ധി,ഭക്തി,ബുദ്ധി,സ്മൃതി,ക്ഷമ,രമ,ഉമ,ക്ലേ ദിനി,ക്ലിന്ന,വസുദ,വസുധ,പര,പരായണ,സൂക്ഷ്മാ,സന്ധ്യ,പ്രജ്ഞ,പ്രഭ,നിശ, അമോഘ,വിദ്യുത് (35 ) ഈ ശക്തികളെല്ലാം സർവ്വകാമദകളാണ്. സ്വര ങ്ങളുടേയും വ്യഞ്ജനങ്ങളുടേയുംശക്തികളാണ് വ്യാകരണപരമായി ഇവയെല്ലാം തന്നെ. ആയുധധ്യാനം ഇടത്തുനിന്ന് വലത്തോട്ട്. വസുദ പരയും വസുധ അപരയുമാണ്.(പരാശക്തി,അപരാശക്തി) പര എന്നത് ഒരു കലാനാമമായിട്ട് (വസുധാഽപരാ എന്നതിലെ അപരാശബ്ദത്തിനു ശേ ഷം 55ആം ശ്ലോകാദിയിൽ)ഉപയോഗിച്ചിരിക്കുന്നത് ശ്രദ്ധിക്കുക. അത് പരാശക്തിയല്ല.

56. ഏതാ പ്രിയതമാംഗേഷു നിഷണ്ണാഃസസ്മിതാനനാഃ
വിദ്യുദ്ധാമസമാനാംഗാഃപങ്കജാഭയബാഹവഃ
57. മാതൃകാവർണ്ണഭേദേഭ്യഃസർവ്വേമന്ത്രാഃപ്രജജ്ഞിരേ
മന്ത്രവിദ്യാവിഭാഗേന ത്രിവിധാ മന്ത്രജാതയഃ

<u>**സംസ്കൃതഭാഷ്യം**</u>

തതശ്ചൈതന്യേത്യാരഭ്യപഞ്ചാശദ്വർണ്ണരൂപിണീത്യന്തേന മാതൃകാ സ്വരൂ പത്വമുക്തം കുണ്ഡല്യാഃതസ്യാ ഏവ മന്ത്രാ ഉത്പന്നാ ഇത്യതി തത് പ്രയോഗാദ്ധ്യർത്ഥം മന്ത്രാണാം പ്രകാരത്രയേ വക്ഷ്യമാണേ ഹേതുത്വേ നോപന്യസ്യതി. മാതൃകേതി. യത ഇതി ശേഷഃപൂർവ്വം ശിവശക്തിമ യാദിത്യനേന തദുത്പത്തിരുക്താ.തദേവമന്ത്രേഷ്വപി ദർശയതി മന്ത്രേതി. മാതൃകേതി തത ഇതി യോജ്യം.അനേന സോമസൂരക്യാത്മകത്വം സർവ്വേഷാമുക്തം ഭവതി.യത് പ്രയോഗസാരേ-
ദ്വിധാ പ്രോക്താശ്ചതേ മന്ത്രാഃസൌമ്യസൌരവിഭാഗതഃ
സൌരാഃപുംദേവതാമന്ത്രാസ്തേ ച മന്ത്രാഃപ്രകീർത്തിതാഃ
സൌമ്യാഃസ്ത്രീദേവതാസ്തദ്വദ്വിദ്യാസ്തേ ഇതി വിശ്രുതാഃഇതി.
അനയോരുദയേന സർവ്വേഷാമുദയോഽപ്യുക്തോ ഭവതി.

<u>**മലയാളഭാഷ്യം**</u>

സ്വന്തംപ്രിയതമമാരുടെ അംഗങ്ങളിൽ പൂർണ്ണമായി ലയിച്ച് മന്ദസ്മിതം തൂകുന്ന മുഖത്തോടും മിന്നൽകാന്തിക്കുതുല്യമായി അംഗങ്ങളോടും താമരയും അഭയമുദ്രയും ധരിച്ച കൈകളോടും കൂടിയാണ് ഓരോരോ മാതൃകാവർണ്ണസ്വരൂപത്തേയും അവയുടെ ഭേദങ്ങളേയും ധ്യാനിക്കേണ്ട

ത്.മാതൃകാവർണ്ണഭേദങ്ങളാൽസർവ്വമന്ത്രങ്ങളും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. മന്ത്രവിദ്യാവിഭാഗത്താൽ ഈമന്ത്രങ്ങളെ മൂന്നായി തരം തിരിച്ചിരിക്കുന്നു.

58. പുംസ്ത്രീനപുംസകാത്മാനോ മന്ത്രാഃസർവ്വേസമീരിതാഃ
മന്ത്രാഃപുംദേവതാജ്ഞേയാവിദ്യാഃസ്ത്രീദേവതാഃസ്മൃതാഃ

59. പുംമന്ത്രാഃഹുംഫടന്താഃസ്യുർദ്വിഠാന്താശ്ചസ്ത്രിതയോമതാഃ
നപുംസകാനമോഽന്താഃസ്യുരിത്യുക്താമനവസ്ത്രിധാഃ

__സംസ്കൃതഭാഷ്യം__

പ്രയോഗവിശേഷസിദ്ധ്യർത്ഥം മന്ത്രാണാം ത്രൈവിധ്യമാഹപുംസ്ത്രീതി. അത്രാപി ശിവശക്തിമയത്വാത് മദ്ധ്യംചതുഷ്കസ്യ നപുംസകത്വാത് സ്വരാണാം ത്രൈവിധ്യേതാൻവിനാ അന്യേഷാമപി ഉച്ചാരണാഭാവാത് തദാത്മകത്വേന ഹേതുത്വം യോജ്യം.അത്ര സർവ്വം ഇത്യുക്തേർന്നപാരിഭാഷികമന്ത്രഗ്രഹണം. ഏവമുക്തത്രാപിനനു നിഷ്കലചൈതന്യാഖണ്ഡാനന്ദവാച്യസ്യ മന്ത്രസ്യ കഥം പുംസ്ത്ര്യാദികല്പനമിതിചേത് സത്യം.വസ്തുതോ നാസ്ത്യേവ.ഉപാസകാനാമർത്ഥകല്പനാമാത്രം,യദാഹു-
ചിന്മയസ്യാദ്വിതീയസ്യ നിഷ്കലസ്യാശരീരിണഃ
ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോരൂപകല്പനാ
രൂപസ്ഥാനാംദേവതാനാം പുംസ്ത്ര്യാംഗാദിപ്കല്പന ഇതി.
ഗർഗ്ഗ്യാഭിപ്രായേണേഷാം ലക്ഷണമാഹു പുമിതി. ഹും ഫടാന്താഇതി സമ്പ്രദായാത് വ്യസ്തസമസ്തതദന്താഃദ്വിഠാന്താ ഇതി സ്വാഹാന്താഃ ഠശബ്ദേന സാമ്യാത് അർത്ഥാത് വാ ബിന്ദുരുച്യതേ. ഠഃശൂന്യേ ച ബൃഹധ്വനൌ ഇതികോശാത്.ശൂന്യം ബിന്ദുരൂപമേവ.തസ്യ ദ്വിത്വം തേന വിസർഗ്ഗം. സ ച ശക്തിരൂപ ഇതി.
തേനദ്വിഠശബ്ദേനാഗ്നിശക്തിസ്വാഹേക്ത. പ്രയോഗസാരേതു-
വഷട്ഫടന്താഃപുല്ലിംഗാവൌഷട് സ്വാഹാന്തഗാഃസ്ത്രിയഃ
നപുംസകാഹും നമോഽന്താ ഇതി മന്ത്രാസ്ത്രിധാസ്മൃതാഃ
താരേണാപ്യനുമീയന്തേ മന്ത്രാഃസ്വാധ്യന്തമദ്ധ്യതഃ
പ്രത്യാസന്നാത്മഭാവേന യഥാ പുംസ്ത്രീനപുംസകാഃ
ബിന്ദുവർഗ്ഗേന്ദുഖണ്ഡാന്താസ്തദ്വദേവപ്രകീർത്തിതാഃ ഇതി.

__മലയാളഭാഷ്യം__

പുരുഷൻ,സ്ത്രീ,നപുംസകമെന്ന് മൂന്നുതരം മന്ത്രങ്ങൾ. മന്ത്രങ്ങൾപുരുഷദേവതകളാണ്.വിദ്യകൾ സ്ത്രീദേവതകളും.ഹും ഫട് എന്നവസാനിക്കുന്നവ പുരുഷമന്ത്രങ്ങൾ,ദ്വിഠാഎന്നവസാനിക്കുന്ന മന്ത്രങ്ങളെല്ലാം സ്ത്രീമന്ത്രം,നമഃഎന്നവസാനിക്കുന്നവ നപുംസകമന്ത്രങ്ങൾ. മന്ത്രങ്ങളെ ത്രിവിധമാക്കുന്നത് പ്രയോഗസിദ്ധിക്കുവേണ്ടിയാണ്. ശിവശക്തിമയമാകയാൽമദ്ധ്യമചതുഷ്കത്തിലൂടെ നപുംസകത്വം കൊണ്ട് സ്വരങ്ങൾക്ക് ത്രൈവിധ്യം വരുന്നുണ്ട്. (സ്ത്രീ,പുരുഷ, സ്ത്രീപുരുഷ എന്ന്)നിഷ്കലചൈതന്യം അഖണ്ഡാനന്ദവാചിയായ മന്ത്രമാകയാൽഅതിലെങ്ങനെ സ്ത്രീപുരുഷനപുംസകാദികളായ ഭേദഭാവന വരും. വാസ്തവത്തിൽ ഭേദഭാവന ഇല്ല. ഉപാസകന്മാർക്ക് കല്പനാമാത്രമായ

*അർത്ഥമേ അതിലുള്ളു.(സബ്ജക്ടീവ്)അദ്വിതീയവുംനിഷ്കലവും ചിന്മയവുമായ ആത്മാവിൽ ഉപാസകന്മാരുടെ ധ്യാനത്തിനുവേണ്ടി ബ്രഹ്മവിഷ്ണുമഹേശ്വരാദിരൂപങ്ങളെല്ലാം കല്പന ചെയ്യുന്നു. രൂപസ്ഥാനങ്ങളിൽ,ഈ ദേവതകൾക്ക് പുംസ്ത്രീനപുംസകാദിസങ്കല്പം ചെയ്യുന്നു. ആ വ്യത്യാസം സങ്കല്പമാണ്,സത്യമല്ല. ഗർഗ്ഗ്യന്റെ അഭിപ്രായപ്രകാരം പുംശബ്ദത്തിന് ലക്ഷണമായി ഹും,ഫട് എന്നവസാനിക്കുന്ന സർവ്വവും പുരുഷമന്ത്രമാണ്. ദ്വിഠാന്തവും സ്വാഹ എന്നവസാനിക്കുന്നതുമായ എല്ലാം സ്ത്രീമന്ത്രം. ഠ ശബ്ദവും രൂപവും അര്1ത്ഥത്താൽബിന്ദുവോട് സാമ്യമുണ്ട്. ഠ എന്നാൽ ബിന്ദു. അമരകോശപ്രകാരം ഠ എന്നത് യാതൊരു പ്രപഞ്ചവും (സൃഷ്ടി)ഉത്ഭവിക്കുന്നതിനുമുമ്പുള്ള ശൂന്യമായ കാലദേശമണ്ഡലവും അതിൽ സ്വഛന്ദസഞ്ചാരം (തടസ്സമില്ലാതെ)നടത്തുന്ന ബൃഹദ് ധ്വനിയുമാമ്. ബിന്ദുസ്വരൂപത്തിൽദ്വിത്വം എന്നാല് രണ്ടുപ്രാവശ്യം ഠ ,അതിനെ വിസർഗ്ഗമായി എഴുതാം. അല്ലെങ്കിൽ രണ്ടുവൃത്തങ്ങളെ പരസ്പരം ഛേദിക്കുന്നതായും എഴുതാം. ഇത് ശക്തിരൂപം. ദ്വി എന്നാൽ2 ,ഠ എന്നാൽ ബിന്ദു .ഇവ ചേർന്നശക്തിയാണ് സൃഷ്ടിശക്തി. അഗ്നിശക്തിയാകയാൽ അതിനെ സ്വാഹാ എന്നുച്ചരിക്കുന്നു. പ്രയോഗസാരത്തിൽ വഷട്ഫടാന്തം പുല്ലിംഗം,വൌഷട്സ്വാഹാന്തം സ്ത്രീലിംഗം,ഹും,നമോ എന്നവസാനിക്കുന്നത് നപുംസകം. ബിന്ദുസർഗ്ഗത്തില് അർദ്ധേന്ദുഖണ്ഡമായി ചേരുന്നു.*

60. *ശസ്താസ്തേത്രിവിധാമന്ത്രാവശ്യശാന്ത്യഭിചാരകേ*
*അഗ്നീഷോമാത്മകാമന്ത്രാവിജ്ഞേയാഃക്രൂരസൌമ്യയോഃ*
61. *കർമ്മണോർവഹ്നിതാരാന്ത്യവിയത്പ്രായാഃസമീരിതാഃ*
*ആഗ്നേയാമനവഃസൌമ്യാഭൂയിഷ്ഠേന്ദുബീമൃതാക്ഷരാ*
62. *ആഗ്നേയാസംപ്രബുദ്ധ്യന്തേ പ്രാണേ ചരതിദക്ഷിണേ*
*ഭാഗേഽസ്മിൻസ്ഥിതേപ്രാണേ സൌമ്യാബോധം പ്രയാന്തി ച*
63. *നാഡിദ്വയം തേ പ്രാണേസർവ്വേ ബോധം പ്രയാന്തി ച*
*പ്രയഛന്തിഫലം സർവ്വേ പ്രബുദ്ധാ മന്ത്രിണാം സദാ*

***<u>സംസ്കൃതഭാഷ്യം.</u>***

*വിവിധാനാം ക്രമേണപ്രയോജനമാഹ ശബ്ദാ ഇതി. ഉക്തന്തു നാരായണീയേ-*
*ശേഷാഃപുമാംസഃശസ്താസ്തേ വശ്യോച്ചാടേ വിശേഷതഃ*
*ക്ഷുദ്രക്രിയാമയധ്വംസേ സ്ത്രിയോഽന്യത്ര നപുംസകാഛ ഇതി.*
*പൂർവ്വംമാതൃകായാഃകുണ്ഡല്യാ ഉത്പത്തേരുക്തത്വാത് തസ്യാ അഗ്നീസോമാത്മകത്വാത് മന്ത്രാണാമപി*
*തദ്ദർശയതി.അഗ്നീവികർമ്മണോരിതി പൂരർവ്വത്രാമ്പേതി ബഹ്വിരേഫഃതാരഃഊംകാരഃഅസ്മഃക്ഷകാരഃവിയത് ഹകാരഃപ്രായഃശബ്ദോബാഹുല്യവാചി.പ്രായോമൂമുദ്രുതേശനൈഃഇത്യാദഃ ആഗ്നേയാ ഇതി പൂരേ്വ്വണ സംബദ്ധ്യതേ.ഇന്ദുള്ളസഃതത്വന്യാസേ ഇന്ദുമണ്ഡലസ്യ. സകാരാദിത്വേന ന്യസ്തത്വാത്.അമൃതംവാഃഅത്രൈകസ്യ ബാഹുല്യേ ത്വം തദുക്തമീശാനശിവേനഃ-*
*താരാകാശാധ്യന്തവാധ്യന്തവർണ്ണാആഗ്നേയാഃസ്യുഃസൌമ്യവർണ്ണാസ്തതോഽ*

ന്യേ ആഗ്നേയോഽപിസ്യാത് തു സൌമ്യോനയോഽന്തഃസൌമ്യോഽപി സ്യാദഗ്നിമന്ത്രഃഫടന്തഃ
സ്യാദാഗ്നേയൈ ക്രൂരകാര്യപ്രസിദ്ധിഃസൌമ്യൈഃസൌമ്യംകർമ്മം കുര്യാത് യഥാവത് ഇതി.
ആഗ്നേയമന്ത്രഃസൌമ്യഃസ്യാത് പ്രായശോഽന്തേനമോഽന്വിതഃ
സൌമ്യമന്ത്രസ്തഥാഗ്നേയഃഫട്കാരഃരണാന്വിതോഽന്തതഃഇതി.
പിംഗലാമതേഽപിഃ-
രൌദ്രോഽപി ശാന്തതാമേതി ശാന്തജാതിസമന്വിതഃ
മന്ത്രഃശാന്തോഽപി രൌദ്രത്വം ഹുംഫട്പല്ലവിതോ യദി ഇതി.
തന്ത്രവിശേഷോ നാരായണീയേ-
മന്ത്രാവാഗ്നേയസൌമ്യാഖ്യൌ താരാദ്യന്തൌദ്വയോർജ്ജയേത് ഇതി.
അപേക്ഷിതാർജ്ജദ്യോതനികായാം വ്യാഖ്യാതം.ഏകം
നക്ഷത്രമംശകചതുഷ്ടയം ഭവതി.തത്ര ആഗ്നേയാനാം
നക്ഷത്രാമാംപൂർവ്വാംശദ്വയമഗ്രമം ഇതരത് പുഛരം.
പുഛരകാലേപ്രയോഗോ ന കാര്യഇതി
ഗാർഗ്ഗ്യഃആഗ്നേയസൌമ്യനക്ഷത്രാമി അഹിചന്ദ്രേ വക്ഷ്യന്തേ .തത്ര
സൂര്യനക്ഷത്രാണി അഗനിനക്ഷത്രാണി.ബോധഫലമാഹു പ്രയഛരന്തീതി.
അന്യഥാ ദോഷദർശനാത്. യദുക്തം നാരായണീയേ-
സുപ്തഃപ്രബുദ്ധമാത്രോ വാ മന്ത്രഃസിദ്ധിം ന യഛരതി
ആപകാലോവാമവഹോ ജാഗരോദക്ഷിണാവഹാഃ
ആഗ്നേയസ്യമനോഃസൌമ്യമന്ത്രസ്യൈതദ്വിപര്യയഃ
പ്രബോധകാലം ജാനീയാദുഭയോരുഭയോർവ്വഹം.ഇതി.
അന്യത്രാപി- സ്വാപകാലേതു മ്ന്ത്രസ്യജവോനാർത്ഥഫലപ്രദാഃഇതി.
അന്യത്രാന്യഥാ സ്വാപകാല ഉക്തഃയദാഹുഃ-
പ്രാണായാമ(പ്രാന)സമായോഗാഛരിവശക്ത്യേസ്തുമേലനം
പ്രബോധകാലോ വിജ്ഞേയഃസ്വാപകാലസ്തതഃപരം ഇതി
അന്യത്ര തു പ്രബോധാർത്ഥം പ്രകാരാന്തരമുക്തം-
സ്ഫുടീകൃത്യയത്നേന ലാന്താനാദ്യാൻസബിന്ദുകാന്
പുനാശ്ചസവിസർഗ്ഗാന്താൻക്ഷകാരം കേവലം പഠേത്
ഏവം ജപ്തോപദിഷ്ടഛേരത് പ്രബുദ്ധാശീഘ്രസിദ്ധിദഃ ഇതി.
പുംസ്ത്രീത്വാദിസ്വരൂപകഥനേനൈഷാം വിരോധോഽപിസൂചിതഃയദാഹുഃ-
സ്ത്രീദൈവത്യാ വൈരിണഃസ്യുഃപുംദൈവത്യാസ്യഭൂയസാ
സ്ത്രീദൈവത്യേഷുസൌമ്യാനാം ക്രൂരാണാം സ്യാത് പദസ്വരം
തഥൈവ പുംദേവതാണാം ഇതി . പൂർവ്വവൈപരീത്യേനോത്തരസ്യ സംഗതിഃ

<u>മലയാളഭാഷ്യം</u>

മൂന്നുവിധമന്ത്രങ്ങൾ ശാന്തി,ആഭിചാരം,ക്രൂരം,സൌമ്യം,മുതലായി വ്യത്യ സ്താവശ്യങ്ങൾക്കാണ്പലസ്വഭാവക്കാരായ മനുഷ്യര് ഉപയോഗിക്കുന്ന ത്. അതുപോലെ ദക്ഷിണമായും വാമമായും സഞ്ചരിക്കുന്ന പ്രാണാഗ്നി യും സൌമ്യവും ക്രൂരവുമായിട്ടുള്ള ഗുണദോഷങ്ങളുണ്ടാക്കും. രണ്ടു നാഡികളിൽ പ്രവേശിച്ച പ്രാണനിലൂടെയാണ് ബോധങ്ങളെല്ലാം പ്രവ

ഹിക്കുന്നത്.അവയെ പ്രബുദ്ധമാക്കി മന്ത്രവിത്തുകൾസദാ ആ പ്രാണസഞ്ചാരത്തിന്റെ സദ്ഫലങ്ങൾഅനുഭവിക്കുന്നു. ശസ്താ എന്ന പദത്തിന് വിവിധങ്ങളായ (വസ്തു)മന്ത്രങ്ങളാൽ ക്രമേണയുണ്ടാവുന്ന പ്രയോജനം എന്ന് അർത്ഥം. നാരായണീയത്തിൽ(തന്ത്രഗ്രന്ഥം)വശ്യത്തിനും ഉച്ചാടനത്തിനുമാണ് ശസ്തമെന്ന പുംമന്ത്രം. ക്ഷുദ്രക്രിയക്കും സംഹാരത്തിനും സ്ത്രീനപുംസകമന്ത്രങ്ങള്. മാതൃകാപരദേവതയായ കുണ്ഡലിയിൽനിന്ന് അഗ്നിസോമാത്മകത്വം ഉല്പന്നമായി. അതിനാൽ അഗ്നികർമ്മങ്ങളെല്ലാം പരദേവതാപരമാണ്. ബഹിർഭാഗത്ത് താരമായി ഊംകാരം അന്ത്യമായി ക്ഷകാരം,വിയത്(കാലദേശമണ്ഡലം)ആയി ഹകാരം .ഇവ ഓരോന്നായി ദ്രുതമായും മന്ദമായും ഉച്ചരിക്കപ്പെടുന്നു.(വ്യത്യസ്തകാലങ്ങളിൽ) .ഊംഊംഎന്ന്ദ്രുതമായും മന്ദമായും താരസ്വരത്തിലും മന്ദ്രസ്വരത്തിലും മദ്ധ്യമത്തിലും എല്ലാം മാറ്റിമാറ്റി ഉച്ചരിക്കാം. ഇതെല്ലാം ആഗ്നേയകർമ്മങ്ങളാണ്. ഇന്ദുമണ്ഡലത്തിന് സകാരം ആദ്യം. അമൃതമാണ് ഇന്ദുവിന്റെ സകാരം .സൌമ്യമാകയാൽ സകാരം. ആഗ്നേയത്തിൽനിന്ന് സൌമ്യം,സൌമ്യത്തിൽനിന്ന് വീണ്ടും ഫടന്തമായ അഗ്നിമന്ത്രം .സൌമ്യകാര്യങ്ങൾക്ക് സൌമ്യമന്ത്രം. ക്രൂരകാര്യങ്ങൾക്ക് ആഗ്നേയമന്ത്രങ്ങൾഎന്ന് പ്രസിദ്ധമാണ്. താരാന്ത്യമായ അഗ്നി (നക്ഷത്രാവധിയും കഴിഞ്ഞിരിക്കുന്ന ഊർജ്ജം)വിയത് (കാലദേശങ്ങളുടെ അതീതമായ നാദമണ്ഡലം)എന്ന ആഗ്നേയമാണ്.ബാക്കിയുള്ളതെല്ലാം സൌമ്യമാണ്. ഫട് എന്ന പുരുഷമന്ത്രം സംഹാരമാണ്. രൌദ്രമാണ്. രൌദ്രം,ശാന്തം, രൌദ്രശാന്തം ശാന്തരൌദ്രമെന്ന് ജാതികൾവർണ്ണസങ്കരത്താല് സംഭവി ക്കുന്നു. യുദ്ധഭൂമിയിലെ യോദ്ധാക്കളല്ലാതെ മറ്റാരും , പുരുഷത്വം മാത്രമുള്ള രൌദ്രമായ സംഹാരമന്ത്രം ഉപയോഗിക്കരുത്,അത് ആർക്കും നല്ലതല്ല. സ്ത്രീമന്ത്രങ്ങളും നപുംസകമന്ത്രങ്ങളും ഭൂമിയിൽ സമാധാനത്തോടെ ശാന്തമായി ജീവിക്കാൻ എല്ലാവർക്കും ആവശ്യമാണ്. ഒരുനക്ഷത്രത്തിന്റെ ഒരംശത്തിൽനിന്ന് നാലുസംഭവിക്കുന്നു.ആ ആഗ്നേയനക്ഷത്രത്തിന്റെ പൂർവ്വാംശദ്വയം അഗ്രം. ഉത്തരാംശദ്വയം പുഛം. സൌമ്യനക്ഷത്രമെങ്കിൽഉത്തരാംശദ്വയം അഗ്രം പൂർവ്വാംശദ്വയം പുഛം. പുഛകാലത്ത് പ്രയോഗം ചെയ്യരുതെന്ന് ഗാർഗ്ഗ്യൻ. ആഗ്നേയ സൌമ്യ നക്ഷത്രങ്ങൾ പറയുന്നത് അഹിചക്രം(സർഗ്ഗചക്രം) ഗ്രഹിക്കുന്നതിനാണ്. സൂര്യനക്ഷത്രങ്ങലെല്ലാം അഗ്നിനക്ഷത്രങ്ങളാണ്. സൂര്യോർജ്ജം ബോധഫലം ലഭിക്കാനുപയോഗിക്കുന്നു. ഉറങ്ങിക്കിടക്കുന്നവനിലും ഉണർന്ന ഉടനെയുള്ള പ്രബുദ്ധമാത്രമായ നവജാതശിശുവിലും ബോധാത്മകമായ മന്ത്രസിദ്ധി പ്രവർത്തിക്കുന്നില്ല. ആപല്കാലത്ത് വാമവഹമായിട്ടും ജാഗ്രദ്കാലത്ത് ദക്ഷിണാവഹമായിട്ടും ബോധപ്രകാശം പ്രവഹിക്കുന്നു. ആഗ്നേയമായ ഗതിയുടെ (സൂര്യഗതി)നേരേ വിപരീതദിശയിലാണ് സൌമ്യഗതി(ചന്ദ്രഗതി).ആപൽക്കാലത്ത് പെട്ടെന്നു ഫലം കാണാനാണ് വിപരീതദിശകളിൽബോധം പ്രവഹിക്കുന്നത്. സാധാരണകാലങ്ങലിൽ പ്രാണായാമം,ആഹാരവിഹാരങ്ങൾ മുതലായവ (യമനിയമം)കൊണ്ട് സമമായി ശിവശക്തിമേളനം സാധിക്കണം. ഇക്കാലമാണ് പ്രബോധകാലം. അഥവാ അദ്ധ്യയനകാലം. പ്രബോധനത്തിനായി മറ്റൊരു

*പ്രകാരം പറയുന്നു.യത്നംകൊണ്ട് സബിന്ദുകമായി (ബിന്ദുവോടു ചേർന്ന്) ന ആദിയും ല അവസാനവുമായി സ്ഫുടീകരിച്ചെടുക്കുക. പിന്നീട് വിസർഗ്ഗത്തോടുകൂടി ക്ഷകാരം പഠിക്കുക. ഇങ്ങനെ ജപിച്ചാൽ പ്രബുദ്ധത ശീഘ്രസിദ്ധമാണ്. നലം എന്നാൽ അക്ഷരസംഖ്യയിലെ 030. ക്ഷഃ നലമാവുക എന്ന തമിഴും ക്ഷയാവുക എന്ന നമ്പൂതിരിമാരുടെ ഭാഷയും ഒരേ അർത്ഥത്തില് പ്രയോഗിക്കുന്നു. സ്ത്രീദൈവതത്തിന്റെ വിപരീതമോ വൈരിയോ അല്ല പുംദൈവം. സ്ത്രീയിലും പുരുഷനിലു മുണ്ട് ക്രൂരവും സൌമ്യവുമായ ഭാവങ്ങലെന്ന് തന്ത്രകാരന് എടുത്തു പറയുന്നു.*

64. *ഛിന്നാദിദുഷ്ടാ യേ മന്ത്രാ പാലയന്തി ന സാധകം*
*ഛിന്നോരുസ്വഃശക്തിഹീനഃപരാങ്മുഖഃഉദീരിതഃ*
65. *ബധിരോ നേത്രഹീനശ്ച കീലിതഃസ്തംഭിതസ്തഥാ*
*ദഗ്ദ്ധസ്ത്രസ്തഛഭീതശ്ച മലിനശ്ച തിരസ്കൃതഃ*
66. ഭേദിതശ്ച സുഷുപ്തശ്ചമദോന്മത്തശ്ചമൂർഛിതഃ
ഹൃതവീര്യഛഹീനഛ പ്രധ്വസ്തോബാലകഃപുനഃ
67. കുമാരസ്തുഃയുവാ പ്രൌഢൌ വൃദ്ധോനിസ്ത്രംശകസ്തഥാ
നിർബീജഃസിദ്ധിഹീനശ്ചമജഃകൂടസ്ഥതഃപുനഃ
68. നിരംദഃസത്വഹീനശ്ചകേകരോബീജഹീനകഃ
ധൂമിതാലിംഗിതൌസ്യാതാംമോഹിതശ്ചക്ഷുധാതുരഃ
69. അതിദൃപ്തോംfഗഹീനശ്ചഅതിക്രുദ്ധഃസമീരിത
അതിക്രൂരശ്ചസവ്രീഢഃശാന്തമാനസ ഏവയ
70. സ്ഥാനഭ്രഷ്ചശ്ച വികലഃസോƒതിവൃദ്ധഃപ്രകീർത്തിതഃ
നിഃസ്നേഹഃപീഡിതശ്ചാപിവക്ഷ്യാമ്യേഷാഞ്ചലക്ഷണം

<u>**സംസ്കൃതഭാഷ്യം**</u>

തത്രശിവാത്മാമാതൃകാ തോ മന്ത്രോത്പത്തേരുക്തത്വാത് തദുത്പത്തി നിമിത്താശ്ചാണവാദിദോഷാഃതദന്തർഗ്ഗതഛിന്നാദിദോഷസംബന്ധോമന്ത്രാ വിരുദ്ധഫലാ ഇത്യാഹഛിന്നേതി.ഛിന്നാദിദോഷൈർദുഷ്ടാഃസാധകം ന പാലയന്തീതി.സർവ്വേഷാം സാമാന്യഫലം വക്ഷ്യമാണം ക്വചിത്തത ദ്വിശേഷഫലംജ്ഞേയം.ആദിശബ്ദാർത്ഥമാഹഛിന്നേതി.തഥാ പുനരിത്യ നേനകൂടഏവനിരംശസൂചകംഇത്യാഹ.സോƒതി വൃദ്ധഇതിനിഃസ്നേഹ വിശേഷണം തേന നിഃസ്നേഹാനന്തരമതിവൃദ്ധസ്തതഃപീഢിതഃഇതി.

<u>**മലയാളഭാഷ്യം**</u>

ഛിന്നാദികളായ ദുഷ്ടമന്ത്രങ്ങൾസാധകനെ പാലിക്കുകയില്ല.ഛിന്നമായ തുട മുതലായ അംഗങ്ങൾ,ശക്തിഹീനത,പരാങ്മുഖത്വം എന്നിവ തരിക യേഉള്ളു.ബധിരൻ,നേത്രഹീനൻ,കീലിതൻ,സ്ംഭിതൻദഗ്ദ്ധൻ,ത്രസ്തൻ,ഭീത ൻ,മലിനൻ,തിരസ്കൃതൻ,ഭേദിതൻ,സുഷുപ്തൻ,മദോന്മത്തൻ,മൂർഛിതൻ, വീര്യം ഹരിക്കപ്പെട്ടവൻ,ഹീനൻ,പ്രധ്വസ്തൻ, ബാലകൻ,കുമാരൻ, യുവാവ്,പ്രൌഢൻ,വൃദ്ധൻ,നിസ്ത്രംശകൻ,നിർബീജൻ,സിദ്ധിഹീനൻ,അജഃ കൂടസ്ഥൻ,നിരംശൻ,സത്വഹീനൻ,കേകരൻ,ബീജഹീനൻ,ധൂമിതാലിംഗിതൻ, മോഹിതൻ,ക്ഷുധാതുരൻ,അതിദൃപ്തൻ,അംഗഹീനൻ,അതിക്രുദ്ധൻ,സമീരി തൻ,അതിക്രൂരൻ,സവ്രീഢന്,ശാന്തമാനസൻ,സ്ഥാനഭ്രഷ്ടൻ,വികലൻ,അതി

വൃദ്ധൻ,നിഃസ്നേഹൻ,പീഢിതൻ എന്നിവയാണ് ഛിന്നമന്ത്രങ്ങളെ ഉപാസിക്കുന്നവരുടെ വിവിധലക്ഷണങ്ങൾ.
ശിവാത്മകമാതൃക മന്ത്രത്താൽഉള്ളിലുണരുമ്പോള് ആണവം മുതലായ ദോഷമലമുണ്ടാവാനുള്ള സാദ്ധ്യതയുണ്ട്. ഈ ദോഷസംബന്ധങ്ങളുള്ള മനസ്സിലെ ഛിന്നഭാവംകൊണ്ട്മന്ത്രം വിരുദ്ധഫലം ചെയ്യും. അതായത് സ്വാർത്ഥം മുതലായവയാല് ഭേദഭാവനകളോടെ മന്ത്രസാധന ചെയ്യുന്ന ഛിന്നദോഷമുള്ള ദുഷ്ടന്മാരായ സാധകരെ മന്ത്രം രക്ഷിക്കയില്ല. വിരുദ്ധഫലം കാട്ടുകയേ ഉള്ളു.സ്നേഹമില്ലായ്മ,ക്രൂരത, പീഢിതാവസ്ഥ, മുതലായവ സ്വാർത്ഥത്തോടുചേർന്നുനില്ക്കുന്ന (ദ്വൈതഭാവനകൊണ്ട്) സ്വഭാവലക്ഷണങ്ങളാണ്.

71. മനേത്യസ്യാദിമദ്ധ്യാന്തേഷ്വനിലം ബീജമുച്യതേ
സംയുക്തം വാ വിയുക്തം വാ സ്വരാക്രാന്തം ത്രിധാ പുനഃ
ചതുർദ്ധാ പഞ്ചധാ വാ സ്യുഃസമന്ത്രഛിന്നസംജ്ഞകഃ

**<u>സംസ്കൃതഭാഷ്യം</u>**

മനോരിതി.അനിലം യം.ആദിമദ്ധ്യാന്തേഷ്വിതി സമുച്ചയഃസംയുക്തം വാ അക്ഷരാന്തരയുക്തം വിയുക്തം വാ കേവലം വാ ഇത്യേകൈകം ദ്വിർദ്വിഃസംബദ്ധ്യതേ. വിശിഷ്ടമനിലം വാ വിശിഷ്ടം ബീജം വാ യസ്യ സ ഛിന്നസംജ്ഞക ഇതി അന്വയഃബീജം ശക്തിബീജം. സ്വരാക്രാന്തം. ദീർഘസ്വരാക്രാന്തം.ആഈഊഐഔ ഏതത് സ്വരയുക്തമിതി സമ്പ്രദായവിദഃ ബീജശബ്ദേന മായാബീജം കഥമിതി ചേദുക്തം ശൈവേ-
മായാബീജധ്യാനാമാനി മാലിനീശിവവല്ലരീ
വാതാവർത്തിഃകലാവാണീബീജം ശക്തിശ്ച കുണ്ഡലീ ഇതി
തദുക്തംപിംഗലാമതേ-
ആദിമദ്ധ്യാവസാനേഷു യസ്യമന്ത്രസ്യ ദൃശ്യതേ
ചതുർദ്ധാ പഞ്ചധാ ദ്വൈധമേകവീരം സ്വരാന്വിതഃ
വായുബീജമസൌമന്ത്രഛേദിതാഃപരികീർത്തിതഃഇതി.
തത്രൈവ അഥ മന്ത്രാംശകബീജവിവരണമിത്യുപക്രമ്യ വ്യാഖ്യാതം.
വായുബീജം യകാരം ഏകവീരോ ഹ്രഃസ്വരാക്രാന്തേ ദീർഘസ്വര യുക്ത.യഥാക്രമം ഹ്രാം ഹ്രീം ഹ്രൂം ഹ്രൈംഹ്രൌം ഉദാഹരണഞ്ച.
തത്രൈവ പ്രദർശിതം അഘോരേ ഭ്യോƒഥ ഹ്രോം ഘോരേഭ്യോഃഹ്രീം ഘോരന്തരേഭ്യഃഹ്രൂം സർവ്വതഃ സർവ്വശർവ്വേഭ്യോ ഹ്രൈംനമസ്തേസ്തു രുദ്രരൂപേഭ്യോ ഹ്രൌം ഇതി. മന്ത്രമുക്താവല്യാഞ്ച-
ഏകവീരംവാസ്വരാക്രാന്തംവിശേഷതഃഇതി. ഗ്രന്ഥാന്തരേ തു -
അർഹ്യഹ്രഹോമനുഛിന്നഃ ഇത്യുക്തം.അർഹം ഗ്രഹഃശ്ലേച്ഛിഃ ശ്ലോകേ വാ മദ്ധ്യേ വിഛിന്നഃഅന്യത്ര തു-
ആദിമദ്ധ്യാന്തബീജാനാംലോപൈഛിന്നാഃഇതി

**<u>മലയാളഭാഷ്യം</u>**

ആദിമദ്ധ്യാന്തമായ മനസ്സിന്റെ ബീജംഅനിലൻ(വായു)എന്ന് അറിയുന്നു.അത് സംയുക്തം വിയുക്തം സ്വരാക്രാന്തമെന്ന് ത്രിവിധമുണ്ട്.4, 5 എന്ന് വീണ്ടും വീണ്ടും വിഭജിക്കുമ്പോള് മന്ത്രം ഛിന്നമെന്ന് അറിയുന്നു.മനസ്സ് -അനിലം-യം-വായു.ആദി,മദ്ധ്യം ,അന്തം ഇവയുടെ സമുച്ചയ

മാണത്. സംയുക്തം-അക്ഷരാന്തരങ്ങളോടുചേർന്ന് (യോഗം)ഇരിക്കുന്നത്. യോഗയുക്തം. വിയുക്തം-കേവലസ്വരൂപം.വീണ്ടും വീണ്ടും വിഭജിച്ച വായു ഛിന്നരൂപമാകുന്നു. ബീജവും അപ്രകാരമാണ്. ബീജമെന്നാൽശക്തിബീജമാണ്. സ്വരാക്രാന്തമെന്നാൽ ദീർഘസ്വരോച്ചാരണത്തോടു കൂടിയത്. ആ ഈ ഊ ഐ ഔ എന്നിങ്ങനെ.ബീജശബ്ദത്താൽമായാബീജം പറയുന്നു. ശൈവത്തിൽമായാബീജനാമങ്ങൾ-
മാലിനി,ശിവവല്ലരി,വാതാവർത്തി,കലാ,വാണി,ബീജം,ശക്തി,കുണ്ഡലി. പിംഗലാമതത്തിൽആദിമദ്ധ്യാന്തമായി കാണുന്നമന്ത്രത്തില് 4, 5,2, 1 എന്നിങ്ങനെ വീരം സ്വരാന്വിതമായാൽ വായുബീജമായ മന്ത്രം ഛേദിക്കപ്പെട്ടതായി അറിയണമെന്നു കാണുന്നു. വായുബീജം യകാരം. ഏകവീരം ഹ്രഃ സ്വരാക്രാന്തം ദീർഘസ്വരയുക്തമായി യഥാക്രമം ഹ്രാം,ഹ്രീം,ഹ്രൂം,ഹ്രൈം,ഹ്രൌം.ഹ്രാം ഘോരം, ഹ്രീം ഘോരതരം, ഹ്രൂം സർവ്വതഃസർവ്വശർവ്വം. ഹ്രൈം നമസ്തേ. ഹ്രൌം രുദ്രരൂപം എന്ന് ഉദാഹരണമന്ത്രത്തിൽ പറയുന്നു. മന്ത്രമുക്താവലിയിൽ ഏകവീരമായ ഹ്രയുടെ വിശേഷതയാണ് സ്വരാക്രാന്തം. ആദിമദ്ധ്യാന്തബീജത്തിൽ ലോപം സംഭവിക്കുമ്പോളാണ് ഛിന്നമെന്നു പറയുന്നത്.

72. ആദിമദ്ധ്യാവസാനേഷുഭൂബീജദ്വന്ദ്വലാഞ്ഛിതഃ
രുദ്ധമന്ത്രഃസവിജ്ഞേയോഭുക്തിമുക്തിവിവർജ്ജിതഃ

<u>**സംസ്കൃതഭാഷ്യം**</u>

ആദീത്യേഷാം സമുച്ചയഃഭൂ ബീജം ലം ദ്വന്ദ്വേതി പ്രത്യേകം. ഭുക്തി രൈഹികം ഫലം.തദുക്തം പിംഗലാമതേഃ
ആദൌ ദ്വിധാ ത്രിധാ മദ്ധ്യേ പുനശ്ചാന്തേ ദ്വിധാഭവേത്
ഇന്ദ്രബീജമസൌമന്ത്രോ രുദ്ധ ഇത്യഭിധീയതേ ഇതി. അന്യത്ര ച-
ദ്വിധാപൂർവ്വം ത്രിധാമദ്ധ്യേ ദ്വിധാന്തേ ച പുനഃപ്രിയേ
വജ്തയുക്തസ്തു യോ മന്ത്രഃ സ നിരുദ്ധപ്രകീർത്തിതഃ ഇതി.
വജ്രം ലകാരഃഉഭയത്ര ത്രിധേതി ശേഷഃചകാരേണോഭയത്ര സമുച്ചയോƒപി ദർശിതഃ ഏതേന കേചന ഭൂബീജശബ്ദേന ഗ്ലോമിതി വദന്തി തദപി പരാസ്തംഗ്രന്ഥാന്തരം ത്വന്യഃപ്രകാരഃ- രുദ്ധോ നിഃബന്ധികഃസ്മൃതഃഇതി. സ്വരസന്ധിർവ്യഞ്ജനസന്ധിർവ്വ്യാകരണോക്തോയത്രനാസ്തിഹാനിഃസന്ധികഃതന്ത്രാന്തരേ- രുദ്ധാഃ പരിവാരസമന്വിതാഃ ഇതി.

<u>**മലയാളഭാഷ്യം**</u>

ആദിമദ്ധ്യാവസാനം ഭൂബീജത്തെ പ്രതിപാദിക്കുന്നു.ജീവികൾ ഭുക്തിമുക്തികൾ അറിഞ്ഞനുഭവിക്കുന്ന സ്ഥാനം ഭൂമിയാണ്. ആദിത്യന്റെ സമുച്ചയമായ സൌരവ്യൂഹത്തിൽഭൂബീജം ലം. അത് പ്രത്യേകമായി ദ്വന്ദ്വഫലം തരുന്നതാണ്. പിംഗലാമതത്തിൽ 1, 2 ,3 എന്നത് (ത്രിധാ) ഒടുവിൽ 2 (ദ്വിധാ)ആയിത്തീരുന്നു. ഇന്ദ്രബീജമെന്നാണ് അതിനു പേർ. 2,3,2 എന്ന് ആദിമദ്ധ്യാന്ത്യത്തില് വജ്രയുക്തമായ മന്ത്രത്തെ നിരുദ്ധത്തോടുകൂടിയതെന്നു പറയുന്നു. വജ്രം ലകാരം.
ഭൂബീജശബ്ദത്തിൽ ഗ് ലോ മ് (ഗ്ലോം) എന്നാണ് പൂർണ്ണബീജം. (ഇംഗ്ലീഷിലെ ഗ്ലോബ് എന്ന പദം ഗ്ലോം ബീജം എന്നതിന്റെ ആദ്യാക്ഷരങ്ങളെടുത്ത് സംസ്കൃതഭാഷയിൽനിന്ന് എടുത്തതാണ്) ഗ്രന്ഥാന്തരത്തിൽ

സന്ധികളില്ലാത്തത് രുദ്ധമെന്നു പറഞ്ഞിട്ടുണ്ട്. ഗോളബന്ധത്തിൽ(ജ്യോതി ശ്ശാസ്ത്ര ഉപകരണം- ആർമില്ലരി സ്ഫിയര്)സന്ധികളുണ്ട്.യഥാർത്ഥ ഭൂഗോളത്തിലുള്ളത് കൃത്രിമസന്ധികളല്ല.

73. മായാത്രിതത്വശ്രീബീജവാവഹീനാസ്തുയോ മനു
ശക്തിഹീനഃസ കഥിതോ യസ്യമദ്ധ്യേ ന വിദ്യതേ
74. കാമബീജം മുഖേമായാഃശിരസ്യങ്കുശമേവവാ
അസൌപരാങ്മുഖഃപ്രോക്തോഃഹകാരോ വിന്ദുസംയുതഃ
75. ആദ്യന്തമദ്ധ്യേഷ്വിന്ദുർവ്വാന ഭവേദ് ബധിരഃസ്മൃതഃ

**<u>സംസ്കൃതഭാഷ്യം</u>**

മായേതി മായാഭുവനേശ്വരീബീജാത്.ത്രിതത്വം ഹൂങ്കാരഃപ്രണവോ വാ .രാവഃഫൂങ്കാരഃഏഷാം ന സമുച്ചയഃയദുക്തം-
മായാബീജം യത്രനാസ്തിത്രിതത്വം രാവമേയ വാ
ശ്രീഗൃഹംവാപിമന്ത്ര്യസൌശക്തിഹീനഃപ്രകീർത്തിതഃഇതി.പിംഗലാമതേഽപി - മായാബീജം ത്രിതത്വം വാ ശ്രീഗൃഹം യത്ര നാസ്തി ചേദ്.
ശക്തിഹീന ഇതി സ്യാതഃസാമർത്ഥ്യം ഹന്തി മന്ത്രിണഃഇതി. അഥ മന്ത്രാംശകബീജവിവരണമിത്യുപക്രമ്യ ത്രിതത്വം ഹൂം ശ്രീഗ്രഹം ശ്രീമിതി തത്രൈവ വ്യാഖ്യാതം. യസ്യേതി മുഖേ ആദൌ.ശിരസി അന്തേ.അങ്കുശം ക്രോങ്കാം വാശബ്ദം സമുച്ചയേ.ക്വചിദേവ ചേതി പാഠഃതദുക്തം പിംഗലാമതേ-
കാമബീജം ന തന്മദ്ധ്യേ മായാദാവന്തിമോഽങ്കുശഃപരാങ്മുഖ ഇതി.പ്രോക്ത ഇതി . മന്ത്രമുക്താവല്യാമപി-
യസ്യകാമകലാബീജം മദ്ധ്യസ്ഥാനേന വിദ്യതേ
ആദൌ മായാങ്കുശശ്ചാന്തേ വിജ്ഞേയോഽസൌ പരാങ്മുഖഃഇതി.
ഹകാര ഇതി. ഇന്ദുഃസഃബിന്ദുസംയുത ഇത്യത്രാപി സംബദ്ധ്യതേ
ആദ്യന്തമദ്ധ്യേഷ്വിതി ന സമുച്ചയഃ തദുക്ത-
ശൂന്യംബിന്ദുസമായുക്തം ആദ്യന്തേ വാഥമദ്ധ്യതഃ
നഭവേ ജീവബീജം വാ യസ്യാസൌ ബധിരഃസ്മൃതഃഇതി
ഏതേന കേചിദിന്ദുശബ്ദേന ഠകാരാഖ്യമാചക്ഷതേ .തദപി പരാസ്തം.

**<u>മലയാളഭാഷ്യം</u>**

സ്വരസന്ധി,വ്യഞ്ജനസന്ധി വ്യാകരണപ്രസിദ്ധമായ സന്ധികളാണ് . നിഃബന്ധിക എന്നാൽ അപ്രകാരം സന്ധിയില്ലാത്ത യുദ്ധമാണ്. രുദ്ധ മെന്നത് പരിവാരസമന്വിതമായ ഒരു തടഞ്ഞുനിർത്തലാണ്(ഡിഫൻസ്). ഭൂമി സൂര്യചന്ദ്രരശ്മികളുടെ പാതയിൽ അതിനെ തടഞ്ഞുനിർത്തി ഛിന്നമാക്കുന്ന ഒരു ഇരുണ്ട(തമോ)ഗ്രഹമാണ്.ഭൂമിയുടെ കാലചക്ര ത്തെയാണ് അഹിചക്രമെന്നു പറയുന്നതെന്ന് നേരത്തേ പറഞ്ഞു. (അഹി പാമ്പ്. അഹോരാത്രരൂപമായ രാഹു)രാഹുചക്രമാണ് ഇത്. മായാബീജം ശ്രീബീജം.മായാഭുവനേശ്വരീബീജത്തിന്റെ ത്രിതത്വമായ 1. ഹൂംകാരം,2.പ്രണവം,3. രാവ അഥവാ ഫൂങ്കാരം ഇവയുടെ സമുച്ചയം. കാമബീജത്തിന്റെ മുഖം മായ. ശിരസ്സ് അങ്കുശം. പരാങ്മുഖം അസൌ. ബിന്ദുവോടുകൂടിയ ഹകാരം (ഹം). മായാബീജവും ത്രിത ത്വവും കൂടാതെ ശ്രീഗൃഹത്തില് ശക്തിയില്ലെന്ന് (ശ്രീയില്ലാത്ത ശ്രീഗൃ

ഹം)പിംഗലാമതം. ശക്തിഹീനത്വമെന്നാൽ മന്ത്രത്തിന് സാമർത്ഥ്യഹീനത്വം. ത്രിതത്വം ഹൂം. ശ്രീഗൃഹം ശ്രീം.
മുഖം ആദി. ശിരസ്സ് അന്ത്യം. അങ്കുശം ക്രോം. വാ എന്ന ശബ്ദം സമുച്ചയമെന്ന അർത്ഥത്തിലാണ്. ന കാമബീജം. മദ്ധ്യത്തിൽ മായ. അതിന്റെ അന്ത്യത്തിൽ അങ്കുശം. പരാങ്മുഖമെന്നാൽ മന്ത്രമുക്താവലിപ്രകാരം ഇതി കാമകലാബീജമദ്ധ്യസ്ഥാനത്ത് ,ആദി മായാങ്കുശവും അവസാനം അസൌപരാങ്മുഖവും .ഹകാരം. ഇന്ദു സകാരം. ബിന്ദുവോടുകൂടിയത് ചേർക്കുക. ആദിമദ്ധ്യാന്തസമുച്ചയം ലഭിക്കും. ബിന്ദുയുക്തമായ ശൂന്യം ആദിമദ്ധ്യാന്തമാണ്. അതിൽജീവബീജം ഉണ്ടാവാത്തപക്ഷം ശ്രവണശേഷി(ഖഹരത്തിലെ നാദം കേൾക്കാന് ഒരു ചെവി ഇല്ലാതെ വരിക)ഇല്ലാത്ത ബധിരമായ പ്രപഞ്ചമേ ഉള്ളു. ഇന്ദു ശബ്ദം ഠകാരം എന്ന് നേരത്തേ പറഞ്ഞുകഴിഞ്ഞു.

76. പഞ്ചവർണ്ണോമനുര്യഃസ്യാദ് രേഫാർക്കേന്ദുവിവർജ്ജിതാഃ
നേത്രഹീനഃസ വിജ്ഞേയോ ദുഃഖശോകാമയപ്രദഃ

**സംസ്കൃതഭാഷ്യം**

പഞ്ചേതി.അർക്കോ ഹകാരഃവൈഷ്ണവവ്യൂഹത്തത്ത്വന്യാ പുംരൂപത്വാദ് വാ അർക്കത്വം.ഇന്ദുഃസകാരഃപഞ്ചേത്യാദിഉഭയാം ദോഷബീജം.
ദുഃഖശോകാമയപ്രദ ഇതി ക്രമേണാഫലം. യതോഽഗ്നിസൂര്യചന്ദ്രാണാം നേത്രത്രയാത്മകത്വാത് ഏകദ്വിഹാനതഃകാണതാപിജ്ഞേയാം തദുക്തം പിംഗലാമതേ-
പഞ്ചാക്ഷരസ്തുയോ ദുഃഖശോകാമയാവഹഃഇതി.
അഥ മന്ത്രാംശകബീജവിവരണമിത്യുപക്രമ്യ ചന്ദ്രഃസഃ അർക്കോഹഃഇതി തത്രൈവ വ്യാഖ്യാതം.

**മലയാളഭാഷ്യം**

പഞ്ചവർണ്ണമായ പഞ്ചാക്ഷരമന്ത്രം. രേഫം,അർക്കം,ഇന്ദു ഇവ കൂടാതെ ഉച്ചരിച്ചാൽ ദുഃഖശോകാമയപ്രദമായ നേത്രഹീനത ഫലം. അർക്കന് ഹകാരം .ബ്യൂഹത്തത്ത്വന്യാസത്തിൽ അർക്കമണ്ഡലതത്വമാണ് ഹകാരം. അര്ക്കത്വം പുംരൂപം. ഇന്ദു സകാരം .അഗ്നി ,സൂര്യൻ,ചന്ദ്രൻ എന്ന് നേത്രത്രയം. അതിൽഒന്നോ രണ്ടോ ഇല്ലാതായാല് ദുഃഖശോകാമയങ്ങൾസംഭവിക്കുന്നു. മൂന്നും വേണം,പഞ്ചാക്ഷരമുള്ള മന്ത്രം വഹ്നി, ചന്ദ്രാർക്കവർജ്ജിതമായി ഉച്ചരിച്ചാല് നേത്രഹീനത ഫലം. ചന്ദ്രൻ സ. സൂര്യൻ ഹ. അവയോടുചേർന്ന മൂന്നാം തൃക്കണ്ണ് അഗ്നി . ശരീരത്തിലെ മൂന്നു പ്രധാനനാഡികൾ(കുണ്ഡലിനി)

77. ആദിമദ്ധ്യാവസാനേഷു ഹംസപ്രാസാദവാഗ്ഭവാഃ
ഹകാരോബിന്ദുമാൻ ജീവോ രാവം വാപി ചതുഷ്കലം
മായാ നമാമി ച പദം നാസ്തി യസ്മിൻ സ കീലിനഃ

**സംസ്കൃതഭാഷ്യം**

ആദീതി.ഏഷാം സമുച്ചയഃഹംസ ആദീനാം ന സമുച്ചയഃരാവം വാ ഇത്യുക്തത്വാത്.ഗ്രന്ഥാന്തരേപി-
ഹംസം മായാത്മകംവാപി ഇതി .ഹംസസ്വരൂപം പ്രാസാദബീജം ഹൌം. വാഗ്ഭവം ഐം ഹകാരോ ബിന്ദുമാന് ജീവഃ സഃ രാവഃ

ഫൂവോം(ഫോം).ചതുഷ്കലോ ഹും.മായാശക്തിബീജം നമാമീതി
പദഞ്ചയത്രനാസ്തി സ കീലിത ഇതി. അത്ര ഹകാരോ വിന്ദുമാനി
ത്യേകംപദം .ജീവ ഇത്യേകം .തത്ര ജീവഃകീദൃശഃഹകാരശ്ച അകാരശ്ച
ഉകാരശ്ച വിന്ദുശ്ച തദ്വാൻ.തേന സുഹോം ഇതി സിദ്ധം. അത്ര
അകാരഉകാരവിന്ദുരിത്യനേന ഓംകാരഃയഥാ അഉമാഃസ്യുഃ ഇത്യത്ര.
തഥാ ച പിംഗലാമതേ-
നവമസ്വരസംയുക്തോ ജീവാരൂഢഃസബിന്ദകഃ
യസ്യാത്മാ ദൃശ്യതേനൈവ കിം വാ രാവശ്ചതുഷ്കലഃ
പ്രസാദോ വാഗ്ഭവോ ഹംസോ മായാ വാ യത്ര ദൃശ്യതേ
ആദിമദ്ധ്യാന്തദേശേഷു കീലിതം തം പ്രചക്ഷതേ ഇതി.
അഥ മന്ത്രാംശകബീജവിവരണമിത്യുപക്രമ്യ തത്രൈവ വ്യാഖ്യാതം-
നവമസ്വരഓങ്കാരഃആത്മാ ഹഃരാവഃഹോം.ചതുഷ്കല ഹും.തന്ത്രാന്തരേ
തു- ഹംസമാലാത്മകം വാപി ഇതി പഠിത്വാ.ഹ്രീമിതി വ്യാഖ്യാനം.
അന്യേ ഹംസോ മായേതി. പിംഗലാവാക്യേfപ്യയമേവാർത്ഥഇത്യാഹുഃ
അന്യത്ര തു - അന്തരന്യേന ബീജേന വ്യാപ്തഃകീലിത ഉച്യതേ.ഇതി.
ഗ്രന്ഥാന്തരേ- കീലിതേ ബീജവർജ്ജിതഃ ഇതി.

<u>**മലയാളഭാഷ്യം**</u>

ആദിമദ്ധ്യാന്തമായി ഹംസപ്രാസാദമാണ് വാഗ്ഭവം. ഹകാരം ബിന്ദു
വോടുചേർന്ന ജീവനാണ്. രാവം ചതുഷ്കലം. നമാമി എന്നു മായയും
പദരഹിതമായ പദവും ചേർന്നത് കീലിതം.സമുച്ചയം പറയുന്നു.
ഹംസം മായാത്മകം.ഹംസസ്വരൂപമായ പ്രാസാദബീജം ഹൌം. വാഗ്ഭ
വം ഐം. ഹകാരം ബിന്ദുമാൻ.ജീവൻസഃ രാവ ഫൂവോം(ഫോം) ചതു
ഷ്കലം ഹൂം.മായാശക്തിബീജം നമാമി എന്ന് പദത്തിൽ സ ഇല്ല (ജീവ
ൻ) ഇത് കീലിതം. ഹകാരം ബിന്ദു എന്ന അനിത്യമായ ഏകം(ജീവ)
എന്ന പദം.ഹകാരം അകാരം ഉകാരം ബിന്ദു കൂടിയതാണ് (സംഘാതം)
ഏകമായ അനിത്യമായ ജീവൻ.അതിനെ സ,ഉ,അ,ഹ,മ് എന്നിവ ചേ
ർന്ന് സുഹോം എന്ന് ഉച്ചാരണം സിദ്ധിക്കുന്നു. അകാരഉകാരബിന്ദ്വാത്മ
കം ഓങ്കാരം.അഉമസ്യു ചേർന്നത് സുഹോം.പിംഗലാമതത്തിൽ നവമ
സ്വരസംയുക്തമായി സബിന്ദുകമായി ജീവാരൂഢമായി ആത്മാവ് ദൃശ്യ
മാവുന്നു.രാവമെന്ന ചതുഷ്കല കൂടി ചേർന്നതാണ് സമുച്ചയം. പ്രാസാ
ദം ,വാഗ്ഭവം,ഹംസ,മായകളോടുകൂടി കാണുന്നു. ആദി,മദ്ധ്യം, അന്തം,
ഒരു പ്രത്യേകദേശം ഇവയോടുകൂടിയ അനിത്യവസ്തു കീലിതമാണ്.
അതിന്ന് അതീതമായതാണ് നിത്യവസ്തു.
നവമസ്വരം ഓങ്കാരം . ആത്മാ ഹ. രാവ ഹോം.ചതുഷ്കലമായത്
ഹൂം. ഹംസമായാത്മകം എന്നതിനെ ഹ്രീം എന്ന് വ്യാഖ്യാനിക്കുന്നു.
ജീവഹംസം മായയാണ്.(അന്യഹംസം)ബീജവർജ്ജിതമാണ് കീലിതം.
മൂലബീജത്തോടു കൂടിയതാണ് സത്യവും നിത്യവുമായ പരമാത്മാവ്.

78. ഏകംമദ്ധ്യേദ്വയം മൂർദ്ധ്നിം യസ്മിന്നസ്ത്രപുരന്ദരൌ
വിധ്യേതേ സ തു മന്ത്രഃസ്യാത് സ്തംഭിതഃസിദ്ധിശോധകഃ

<u>**സംസ്കൃതഭാഷ്യം**</u>

ഏകമിതി. മൂർദ്ധ്നിം അന്തേ.അസ്ത്രം ഫട്കാരഃപുരന്ദരേ ലഃമദ്ധ്യേ

ഏകഃഫട്കാരി ലകാരോ വാ. അന്തേഫട്കാരദ്വയം.ലകാരദ്വയം വാ. കേചനമദ്ധ്യേ ഫട്കാരഃഅന്തേ ലദ്വയമിതി. വ്യാചക്ഷതേ. തദസത്. ഗ്രന്ഥാന്തരവിരോധാത്. തഥാച പിംഗലാമതേ-
സക്യന്മദ്ധ്യേദ്വിധാപ്രാന്തേ ശക്രബീജം ഭവേദ്യദി
സ്തംഭിതം തം വദന്തീത്യം മന്ത്രം മന്ത്രവിദോ ബുധാഃഇതി.
ഗ്രന്ഥാന്തരേ ച - ദ്വിധാ ത്രിധാƒഷ്ടധാഷോഡാമന്ത്രാന്തേയത്രദൃശ്യാം
മഹാസ്ത്രം സ്തംഭിതോമന്ത്രഃസ ശ്രീശേനപ്രകീർത്തിതഃ
ഇതി ഗ്രന്ഥദ്വയവിരോധാത്. ന വിധ്യേതേ സ മന്ത്രഃഇതി പ്രാമാദിക പാഠഃ വിദ്യേതേ സ ഉ മന്ത്രഃസ്യാദ് ഇതി തു സാമ്പ്രദായികപാഠഃ അന്യത്ര തു -സ്തംഭിതോസൌക്രിയായാം യോ നിയുക്തോ നാപി യുഞ്ജതി ഇതി.
മലയാളഭാഷ്യംമദ്ധ്യത്തിൽഏകം,മൂർദ്ധാവിൽ2. എന്ന പുരന്ദരന്റെ അസ്ത്രങ്ങൾ.ആ മന്ത്രം സിദ്ധിരോധകവും സ്തംഭിതവുമാണ്. ഏകം മദ്ധ്യത്തിൽ,മൂർദ്ധാവിന്റെ അകത്ത് 2. അസ്ത്രം ഫട്കാരം.പുരന്ദരം ല. മദ്ധ്യത്തിൽ ഫട്,ല. അന്ത്ർഭാഗത്ത് ഫട്കാരദ്വയം,ലകാരദ്വയം. മറ്റൊരു വ്യാഖ്യാനം മദ്ധ്യത്തിൽ ഫട്കാരം,അന്ത്ർഭാഗത്ത് ലദ്വയം. പിംഗലാമതത്തിൽഇപ്രകാരമുള്ള ശക്രബീജം സ്തംഭിതം എന്നു വിളിക്കപ്പെടുന്നു. 2,3,8,16 എന്ന് മന്ത്രാന്ത്യത്തില് കാണുന്ന മഹാസ്ത്രം സ്തംഭിതമന്ത്രമാണ് എന്ന് ശ്രീശനാൽ പുകഴ്ത്തപ്പെട്ടതെന്ന് ഗ്രന്ഥാന്തരത്തിലുണ്ട്. രണ്ടു ഗ്രന്ഥങ്ങലിലെ വിരുദ്ധാഭിപ്രായം തീർക്കാനായി ഭാഷ്യകാരന്റെ അഭിപ്രായം പറയുന്നുഃ- സാമ്പ്രദായികപാഠം  സ ഉ(സു)എന്ന മന്ത്രപാഠമാണ്. സ്തംഭിതം മുതലായ ക്രിയകൾക്കായി നിയുക്തമാകുന്നതെന്ന അന്യപാഠം അനുയോജ്യമല്ല. ഇപ്രകാരം പ്രാമാദികപാഠം തിരുത്തി സ്വാഭിപ്രായം ഉറപ്പിക്കുന്നു.

79. വഹ്നിവായുസമായുക്തോ യസ്യമന്ത്രസ്യ മൂർദ്ധ്നി
സപ്തധാ ദൃശ്യതേ തം തു ദഗ്ദ്ധം മന്യേത മന്ത്രവിത്

**സംസ്കൃതഭാഷ്യം**

വഹ്നിരിതി. വഹ്നി രേഫഃവായുര്യകാരഃതേന സമവേതഃഅധ ഊർദ്ധ്വം വാ.മൂർദ്ധ്നി ആദൌ.തദുക്തം പിംഗലാമതേ-
ആദിസ്ഥൈഃസപ്തഭിർബീജൈർമരുതൈഃപാവകാക്ഷരം
ഭീപിതംയത്ര തം മന്ത്രമാര്യാ ദഗ്ദ്ധം പ്രചക്ഷതേ ഇതി ഗ്രന്ഥാന്തരേ പ്രകാരാന്തരേണോക്ത്ഃ-ഷഡ്കർണ്ണാകർണ്ണിതോദഗ്ദ്ധഃഇതി.അന്യത്ര തു അഗ്നിബീജാധികാദഗ്ദ്ധാഃഇതി.

**മലയാളഭാഷ്യം**

അഗ്നിയും വായുവും സമമായി യുക്തമായി (യോഗംചെയ്ത്) ഏതു മന്ത്രത്തിന്റെ മൂർദ്ധാവില് ഏഴായി കാണുന്നുവോ അതിനെ മന്ത്ര വിത്തുകൾ ദഗ്ദ്ധമെന്നു വിളിക്കുന്നു.അഗ്നി രേഫം. വായു അകാരം. ഇവ സമമായി മുകളിലേക്കും താഴേക്കും ചലിക്കുന്ന അവസ്ഥ. മൂർദ്ധാവ് ആദ്യം.ആദിസ്ഥമായ 7 ബീജത്തില് മാരുത,പാവകാക്ഷരങ്ങൾ വിപരീതമായി കാണുന്നതിനെ ആര്യന്മാര് ആയ മന്ത്രവിചക്ഷണര്

ദഗ്ദ്ധമെന്നു കരുതുന്നു. (ആര്യപദത്തിൽഇവരണ്ടുമുണ്ടെന്നു കാണുക)6 കർണ്ണാകർണ്ണിതങ്ങളാല് വിഭജിച്ചത് ദഗ്ദ്ധമെന്ന് മറ്റൊരഭിപ്രായം. അഗ്നിബീജം അധികമായത് ദഗ്ദ്ധമെന്ന് ഇനിയൊരബിപ്രായം.

80. അസ്ത്രം ദ്വാദ്വാം ത്രിഭിഃഷഡ്ഭിരഷ്ടാഭിർദുര്യത്േക്ഷരൈഃ
വസ്ത്രഃസോഽഭിഹിതോ യസ്യ മുഖേ ന പ്രണവഃസ്ഥിതഃ
ശിവോ വാശക്തിരഥവാ ഭീതാഖ്യഃസ പ്രകീർത്തിതഃ

**<u>സംസ്കൃതഭാഷ്യം</u>**

അസ്ത്രമിതി.ദ്വാഭ്യാമക്ഷരാഭ്യം ത്രിഭിഃഷഡ്ഭിരഷ്ടഭിരക്ഷരൌർവാ യസ്യ അസ്ത്രം ഫട്കാരോ ദൃശ്യതേ.
പിംഗലാമതേഭീതനാമ്നായയുക്താഃആദിമദ്ധ്യാന്തദേശേഷു യദി മന്ത്രോഽസ്ത്രസംയുതഃഭീത ഇത്യുച്യതേ തന്ത്രേ ഇതി. അന്യേതു ത്രസ്തഃ സോഽഭിഹിതോമന്ത്രഃഇതി പാഠമപഠൻ.തന്ത്രാന്തരേ
ത്രാസിതാഃസിദ്ധിഭീഷിതാഃഇതി സാമ്പ്രദായികാഃകേ,നശിവശബ്ദേനബിന്ദും ശക്തിശബ്ദേന വിസർഗ്ഗമാഹു. തദയുക്തം മന്ത്രാദൌകേവലബിന്ദോഃ കേവലവിസർഗ്ഗസ്യ വാ അസത്വാത്. അക്ഷരാന്തരയുക്തോ ഗ്രാഹ്യ ഇതിചേത്. തദ്വരം സാമ്പ്രദായികാർത്ഥാനുസരണമേവ. ഗ്രന്ഥകൃദന്തേ വക്ഷ്യതി- ഹംസൌ തൌ പുംപ്രകൃത്യാഖ്യൌഹം പുമാൻപ്രകൃതിസ്തു സഃഇതി. അയമേവ ദോഷോ നാമാന്തരേണോക്താഃപിംഗലാമതേ-
ശിവഃശക്തിസ്തഥോംകാരോ യസ്യാദൌനാസ്തി തം മനും
വദന്തി മാതൃകാഹീനം ഹീനസിദ്ധിപ്രദായകം ഇതി
അഥ മന്ത്രാംശകബീജവിവരണമിത്യുപക്രമ്യ തത്രൈവ വ്യാഖ്യാതം ശിവോഹം ശക്തിഃ സ ഇതി.

**<u>മലയാളഭാഷ്യം</u>**

അസ്ത്രം 2,3,6,8 മുതലായ അക്ഷരങ്ങളാകുന്ന വസ്ത്രങ്ങളാല് അഭി ഹിതമായിരിക്കുന്നുവോ ആ മുഖത്തിൽപ്രണവം സ്ഥിതി ചെയ്യുന്നില്ല. ഒന്നുകിൽശിവൻ,അല്ലെങ്കിൽശക്തി -ഇപ്രകാരമുള്ള അവസ്ഥയെ ഭീതം എന്നു വിളിക്കുന്നു. അസ്ത്രം ഫട്കാരം .അത് പിംഗലാമതത്തിൽഭീതമെ ന്ന് വിളിക്കപ്പെടുന്നു.ആദിമദ്ധ്യാന്തങ്ങളിൽ അസ്ത്രസംയുതമായി ,യയോ ടു ചേർന്നിരിക്കുന്ന മന്ത്രമാണ് ഭീതം. ത്രസ്തമെന്നാൽ അഭിഹിതമായ മന്ത്രം. തന്ത്രാന്തരത്തിൽത്രാസിതം അഥവാ സ്ത്രസ്തം സിദ്ധിഭീഷിതമാ ണ്. മുഖം ആദി,ശിവൻ ഹ ,ശക്തി സ എന്ന് സാമ്പ്രദായികമായ രീതി യിൽ ശിവശബ്ദംകൊണ്ട് ബിന്ദു, ശക്തിശബ്ദംകൊണ്ട് വിസർഗ്ഗം. മന്ത്രാദിയിൽ കേവലബിന്ദുവും കേവലവിസർഗ്ഗവും കൂടി ഉണ്ടാവുക എന്നത് അസത്വം അഥവാ നടക്കാത്തതാണ്. അതിനാൽ,സാമ്പ്രദായികാ ർത്ഥം അനുവദിച്ചു അനുസരിക്കുന്നത് ഉചിതമാണ്. ഹം പുരുഷൻ, സ പ്രകൃതി. ഹംസ മെന്നാൽ പുരുഷപ്രകൃതിയോഗം.പിംഗലാമതത്തിൽ ഓങ്കാരത്തിൽശിവശക്തിയുണ്ട്. അതില്ആദിമദ്ധ്യാന്തങ്ങളില്ല.അതിനൊരു മാതൃക ഇല്ല എന്ന് മാതൃകാഹീനം (ഹീനസിദ്ധിപ്രദായകം)എന്ന അവ സ്ഥയാണ്. ശിവോഽഹം ശക്തിഃസ എന്ന് മന്ത്രാംശകബീജവിവരണം ഉപക്രമത്തിൽ പറഞ്ഞത് വ്യാഖ്യാനിക്കുന്നു. ശിവോഹം (ഞാൻശി വനാണ്)എന്നുപറഞ്ഞാൽ ഞാൻശിവശക്തിയാണ് എന്നാണ്അർത്ഥം.

81. ആദിമദ്ധ്യാവസാനേഷു ഭവേൻമാർഗ്ഗചതുഷ്ടയം
യസ്യമന്ത്രഃസ മലിനോ മന്ത്രവിത് തം വിവർജ്ജയേത്

**<u>സംസ്കൃതഭാഷ്യം</u>**

ആദീതിഃഏഷാം സമുച്ചയഃമാർഗ്ഗചതുഷ്ടയമിത്യപിസമുച്ചയം.തേന
സ്ഥാനത്രയേ മിലിത്വാ മാർഗ്ഗചതുഷ്ടയമപേക്ഷിതം.തദുക്തം
പിംഗലാമതേഃ-
ആദിമദ്ധ്യാന്തദേശേഷു ചതുർദ്ധായത്രദൃശ്യതേ
മകാരോമലിനാം വിദ്യാദ് തം മന്ത്രം മന്ത്രവിത് ത്യജേത് ഇതി.
അന്യത്ര തു- ആദൌമദ്ധ്യേƒഹൃദയേത്രിധാവൈയസ്യദൃശ്യതേ
മന്ത്രോമകാരഊശേന മലിനഃസഃസമീരിതഃ ഇതി.
മതാന്തരത്ത്വാത് ഭേദഃഹൃദയശബ്ദോƒന്തവാചീ.അന്യത്ര തു
മലൈസ്ത്രിഭിഃസഹജാഗന്തുകമായാവൈ്യർമലിനാഃഇതി.

**<u>മലയാളഭാഷ്യം</u>**

ആദിമദ്ധ്യാന്തത്തിൽ,മാർഗ്ഗചതുഷ്ടയം ഭവിക്കുന്നു.അപ്രകാരമുള്ള മന്ത്രം മലിനമാണ്. അതിനെ മാന്ത്രവിത്ത് വർജ്ജിക്കുന്നു. ആദിമദ്ധ്യാന്തങ്ങൾ ഒരു സമുച്ചയം. മാർഗ്ഗചതുഷ്ടയം സമുച്ചയം സ്ഥാനത്രയങ്ങളില് ഓരോന്നിലും മാർഗ്ഗചതുഷ്ടയം സംഭവിക്കുന്നു. പിംഗലാമതത്തിൽ ഇപ്രകാരമുള്ള മകാരം മലിനമെന്നും വർജ്ജിക്കണമെന്നും കാണാം. ഹൃദയശബ്ദത്താൽ അന്തരംഗം പറയുന്നു. ഹൃദയത്തിൽമാലിന്യമുള്ള എന്ന് ഒരർത്ഥം. മൂന്നുവിധം മാലിന്യങ്ങൾ(സഹജം,ആഗന്തുകം,മായ)ചേർന്നത് എന്നും മലിനശബ്ദത്തിൻഅർത്ഥം പറഞ്ഞിട്ടുണ്ട്.

82. യസ്യമദ്ധ്യേദകാരോƒഥ ക്രോധോ വാ മൂർദ്ധ്നി ദ്വിധാ
അസ്ത്രംതിഷ്ഠതി മന്ത്രഃ സ തിരസ്കൃത ഉദാഹൃതഃ

**<u>സംസ്കൃതഭാഷ്യം</u>**.

യസ്യേതി. ക്രോധോ ഹ്രൂം ബീജം മദ്ധ്യേ ദകാരക്രോധയോർവികൽപ്പഃ
മൂർദ്ധ്നിഅന്തേ ദ്വിധാ അസ്ത്രമിതി. സംബന്ധഃ മഹാന്തയോഃ
സമുച്ചയഃതദുക്തം പിംഗലാമതേ-
ദകാരഃക്രോധബീജം വാ യസ്യമദ്ധ്യേ വ്യവസ്ഥിതം
ഷഢ്ദ്വയഞ്ചസ്ഥിതം പ്രാന്തേ യസ്യാണോഃസ തിരസ്കൃതഃഇതി
അന്യത്രാപി- യസ്യമദ്ധ്യേദകാരസ്തുക്രോധബീജം ഹൃദിസ്ഥിതം
ദ്വിധാചാന്തേ ച ഫട്കാരഃസ്യാദ് യസ്യ സ തിരസ്കൃതഃഇതി.
തന്ത്രാന്തരേ പരാഭൂതാസ്തിരസ്കൃതാഇതി.

**<u>മലയാളഭാഷ്യം</u>**

ക്രോധബീജം ഹ്രൂം. അതിനു മദ്ധ്യത്തിൽ ക്രോധത്തിന്റെ വികൽപ്പമായ ദകാരം .മൂർദ്ധാവിന്റെ അന്ത്യത്തില് ഇപ്രകാരം ദ്വിധാ അസ്ത്രം മദ്ധ്യത്തിലും അന്ത്യത്തിലുമായി ഇരിക്കുന്ന സമുച്ചയമന്ത്രത്തെ തിരസ്കരിക്കണമെന്ന് പറയുന്നു. പിംഗലാമതത്തിലും ഇത് എടുത്തുപറഞ്ഞിട്ടുണ്ട്. ക്രോധബീജത്തിന്റെ ഹൃദയഭാഗത്ത് ദകാരമിരിക്കുന്നതും ദ്വിധാ അസ്ത്രഭാഗത്ത് ഫട്കാരമുള്ളതുമായ മന്ത്രം തിരസ്കരിക്കണം.

83. ഭ്യോദ്വയംഹൃദയേ ശീർഷേ വഷഡസ്ത്രഞ്ച മദ്ധ്യതഃ
യസ്യാസ്യൌ ഭേദിതോ മന്ത്രസ്ത്യാജ്യഃസിദ്ധിഷുസൂരിഭിഃ

**സംസ്കൃതഭാഷ്യം**

ഭ്യോദ്വയം ഹൃദയേ ശീർഷേ വഷഡസ്ത്രഞ്ച മദ്ധ്യത ഇതി ശീർഷം അന്തേ വഷഡ്. അസ്ത്രം ഹ്രഃ മദ്ധ്യതഃ യന്മന്ത്രമുക്താവല്യാം- അസ്ത്രവർണ്ണാദ്വയം മദ്ധ്യേ വഷഡന്തേ തഥൈവ ച യസ്യ മന്ത്രസ്യ ഭിന്നോƒസൌ വിജ്ഞേയഃസിദ്ധിവർജ്ജിതഃഇതി. പിംഗലാമതേƒപി- അസ്ത്രവർണ്ണദ്വയം മദ്ധ്യേ വഷഡന്തേ തഥാദിതഃ അഉമാഃസ്വരസൌമന്തോ ഭേദിതഃപരികീർത്തിതഃഇതി. അഥ മന്ത്രാംശകബീജവിവരണമിത്യുപക്രമ്യ തത്രൈവ വ്യാഖ്യാതം. അസ്ത്രം ഹ്രഃഅഉമാഃഊംകാരഃകേചന ഭ്യോദ്വയം ഹൃദയേ ശീർഷവഷഡാബൂ ച മദ്ധ്യതഃ ഇതി പഠന്തി. അന്യേ ച വഷട് വൌഷട് ച മദ്ധ്യതഃഇതി പഠന്തി. അന്യത്ര- ഭിന്നതാം നീതാഭേദിതാഃ ഇതി.

**മലയാളഭാഷ്യം**

ശീർഷത്തിന്റെ അന്ത്യത്തില് വഷഡ് ഹ്രഃകാരം എന്ന അസ്ത്രം മദ്ധ്യത്തിൽ.ഇപ്രകാരമുള്ളത് ശീർഷത്തിലും ഹൃദയത്തിലും ഇരിക്കുന്നത് നല്ലതല്ല. സിദ്ധികൾവേണമെന്നുള്ള ഉപാസകര് അത്തരം മന്ത്രങ്ങളെ തിരസ്കരിക്കണം. മന്ത്രമുക്താവലിയിൽ ഇത് എടുത്തു പറഞ്ഞിട്ടുണ്ട്.്മന്ത്രത്തെ ഭേദിക്കുന്നത് അഥവാ ഭിന്നിക്കുന്നതാണ് ഇത്തരം പ്രയോഗങ്ങൾഎന്നതുകൊണ്ടാണ് ത്യാജ്യമായിരിക്കുന്നത്. അസ്ത്രവർണ്ണദ്വയം മദ്ധ്യത്തിൽ,വഷഡന്തത്തിലോ ആദിയിലോ വന്നാൽഅഉമഃഎന്നമന്ത്രത്തെപ്പോലും ഭേദിക്കുന്നതാണ്. അസ്ത്രം ഹ്രഃ അഉമഃ ഊംകാരം. ഈ രണ്ടെണ്ണത്തെയാണ് ഭ്യോദ്വയം എന്നു (അസ്ത്രവർണ്ണദ്വയം)പറയുന്നത്. മറ്റൊരഭിപ്രായം വഷട്,വൌഷട് എന്നിവയാണെന്നാണ്. ഭിന്നത വരുന്നത് ഭേദിതമാകുമ്പോഴാണ്.

84. ത്രിവർണ്ണോ ഹംസഹീനോയഃസുഷുപ്തഃസ ഉദാഹൃതഃ

**സംസ്കൃതഭാഷ്യം**

ത്രിവർണ്ണാ ഇതി. ത്രിവർണ്ണത്വം ഹംസഹീനത്വം ഏകസ്യൈവ.തദുക്തം പിംഗലാമതേ-
വർണ്ണത്രയം ഭവേദ് യത്ര ഹംസഹീനം സ ശംഭുന
സുഷുപ്ത ഇതി സിദ്ധാന്തേ പ്രോക്തോƒഭീഷ്ടഫലാവഹഃഇതി.
മന്ത്രമുക്താവല്യാമപി-
വർണ്ണാത്രയാത്മകോ മന്ത്രോയസ്തുഹംസവിവർജ്ജിതഃ
പ്രസുപ്തഃസന്തു വിജ്ഞേയഃസർവ്വസിദ്ധിഫലാപഹഃഇതി
അജ്ഞാനദീപകഃസുപ്തം ഇത്യേകേ.അന്യത്ര തു-
മായയാഹതസാമർത്ഥ്യാ സുപ്താഃഇതി,അന്യത്ര തു-
സുപ്തഃസ്യാദാസനംവിനാ ഇതി.

**മലയാളഭാഷ്യം**

ത്രിവർണ്ണം ,ഹംസഹീനം,സുഷുപ്തം എന്ന് പറയുന്നു. അത് അഭീഷ്ട ഫലത്തെ ഹനിക്കുന്നതാണ്. മന്ത്രമുക്താവലിയിൽ ഹംസവിവർജ്ജിത മായ മന്ത്രത്തെ വർണ്ണത്രയാത്മകമെന്ന് പറയുന്നുണ്ട്. സർവ്വസിദ്ധി ഫലാപഹമായ അതിന്റെ നാമം സുഷുപ്തം എന്ന് വിഖ്യാതമാണ്.

സുഷുപ്തിയിലും സർവ്വരുടെ ഉള്ളിലും പ്രകാശിക്കുന്ന അജ്ഞാനദീപക മായ പ്രജ്ഞയുടെ അഥവാ ആത്മാവിന്റെ വെളിച്ചം അതിലുമുണ്ട്. മായകൊണ്ട് മൂടി,അപഹതസാമർത്ഥ്യമായി,തന്നെയറിയാതെ ഉണർന്നി രിക്കുന്നവരിലുള്ള ആത്മാവും സുഷുപ്തം തന്നെയാണ്. സുഷുപ്താ ത്മാവിന് ആസനം(പ്രതിഷ്ഠ)ഇല്ല. സുഷുപ്തമന്ത്രത്തിനുമില്ല. സപ്താ ധികദശാക്ഷരവിദ്യ,ഷഡ്കാരപഞ്ചകാദി മദോന്മത്ത എന്നു വിളിക്ക പ്പെടുന്നു. അസ്ത്രമദ്ധ്യത്തിൽ ഇരിക്കുന്ന മന്ത്രത്തെ മൂർഛിത എന്നു വിളിക്കുന്നു. വിരാമസ്ഥാനത്ത് എത്തിയതിനെ ഹൃതവീര്യ എന്നു പറയും.

85. മന്ത്രോ വാƒപ്യഥവാ വിദ്യാ സപ്താധികദശാക്ഷരഃ
ഷഡ്കാരപഞ്ചകാദിര്യോ മദോന്മത്ത ഉദീരിതഃ

86. തദ്യദസ്ത്രം സ്ഥിതം മദ്ധ്യേ യസ്യമന്ത്രഃസ മൂർഛിതഃ
വിരാമസ്ഥാനഗം യസ്യ ഹൃതവീര്യഃ സ കഥ്യതേ

**<u>സംസ്കൃതഭാഷ്യം</u>**

മന്ത്രഃഇതി. സപ്താധികാനി അഷ്ടൌ ദശ ച അക്ഷരാണി യത്രസഃഏവമഷ്ടാദശാക്ഷരഃഫട്കാരാണാം പഞ്ചമോദൌ യസ്മിന്നിതി ബഹുവ്രീഹിഃതദുക്തം-

വിദ്യാ വായദി വാ മന്ത്രോ യദ്യഷ്ടാദശവർണ്ണകഃ
പഞ്ചഫട്കാരപൂർവ്വഃസ്യാന്മദോന്മത്താ സ ഉച്യതേ.ഇതി.

പിംഗലാമതേപി- വിദ്യാ വാ മന്ത്രരാജോ വാ യഃസ്യാത്
സപ്തദശാധികഃഫട്കാരാഃപഞ്ചപൂർവ്വഞ്ചേദുന്മത്തഃ സ
പ്രകീർത്തിതഃഇതി.

വിരാമേതി.യസ്യാസ്ത്രമിതിസംബദ്ധ്യതേ.യസ്യാന്തേ
അസ്ത്രമിത്യർത്ഥഃവിരാമഗോƒസ്ത്രോ യോ മന്ത്രാഃഇതി പാഠഃ
ക്വചിത്.തദുക്തം പിംഗലാമതേ-

അസ്ത്രമന്ത്രോ ഭവേദ് യസ്യമദ്ധ്യേപ്രാന്തേ ച ശംഭുനാ
ഹൃതവീര്യാ ഇതിഖ്യാതഃസ മന്ത്രോനൈവസിദ്ധിദഃഇതി. അന്യത്രാപി-
വിരാമസ്ഥാനഗം യസ്യ ഹൃതവീര്യം സ ഉച്യതേ ഇതി.

കേചന പഞ്ചധാ ഇതിയപ്യനുവർത്തയന്തി. തദേതദ്വിരുദ്ധം. അന്യേ തു സാമർത്ഥ്യവർജ്ജിതോ ഹീനവീര്യഃസ ഉച്യതേ ഇത്യാഹുഃഅന്യത്രന്തു നിർവ്വീര്യശ്ചാധികാക്ഷരഃഇതി

**<u>മലയാളഭാഷ്യം</u>**

18 അക്ഷരം 18 വിദ്യ. ഫട്കാരങ്ങളുടെ പഞ്ചമം ആദിയിൽ എന്ന് ബഹുവ്രീഹിസമാസത്തിൽ. ആദ്യം ഫട്കാരപഞ്ചമത്തോടുകൂടിയ അഷ്ടദശാക്ഷരമന്ത്രം ഏതോ അതിനെ മദോന്മത്താ എന്നു വിളിക്കുന്നു. പിംഗലാമതത്തിൽ,മന്ത്രരാജത്തില് എല്ലാം ഇതിനെ ഉന്മത്തമെന്നു വിളിച്ചിട്ടുണ്ട്.വിശേണദ്വയങ്ങളുടെ വിശിഷ്ടത്വം കൊണ്ട് വരുന്ന ദോഷമാണ് പഞ്ചഫട്കാരത്തോടുകൂടിയതാകയാൽവരുന്നത് മദോന്മത്തത കൊണ്ട് ചൈതന്യം നശിക്കുമ്പോളാണ് സമ്മൂർഛിത എന്ന അവസ്ഥ വരുന്നത്. അവസാനം പൂർണ്ണമായി വീര്യം നശിച്ച് ഹൃതവീര്യമാ യിത്തീരുന്നു.പിംഗലാമതത്തിൽഇത് എടുത്തുപറയുന്നു. ഹീനവീര്യം

അഥവാ ഹൃതവീര്യമെന്നാൽ സാമർത്ഥ്യവർജ്ജിതം. അഥവാ അധികം അക്ഷരങ്ങൾ ചേരുമ്പോള് മന്ത്രം നിർവീര്യമാകുന്നു.മന്ത്രമായാലും വിദ്യയായാലും ഈ ഫലമുണ്ട്.

87. ആദൌ മദ്ധ്യേ തഥാ മൂർദ്ധ്നി ചതുരസ്ത്രയുതോ മനുഃ
ജ്ഞാതവ്യോ ഹീന ഇത്യേഷ യഃസ്യാദഷ്ടാദശാക്ഷരഃ

88. ഏകോനവിംശത്യർണ്ണോ വാ യോ മന്ത്രസ്താരസംയുതഃ
ഹൃല്ലേഖാങ്കുശബീജാഢ്യസ്തം പ്രധ്വസ്തം പ്രചക്ഷതേ

**<u>സംസ്കൃതഭാഷ്യം</u>**

ആദാവിതി സമുച്ചയഃ ചതുർദ്ധാസ്ത്രമിത്യപി. സ്ഥാനത്രയേമിലിത്വാ അസ്ത്രചതുഷ്ടയം .തന്ത്രാന്തരേ തു ഭീതനാമ്നമാത്രയമുക്തഃആദാവന്തേ തഥാമദ്ധ്യേചതുർദ്ധാfസ്ത്രേണം സംയുതം .അഷ്ടം ദശാക്ഷരം മന്ത്രം ഭീതം തം ഭൈരവോfബ്രവീത്.ഇതി. അഷ്ടാദശാക്ഷരത്വേ വിശേഷഃ അത്രാപി യഃസ്യാദഷ്ടാദശാക്ഷരഃഇതി ചരണഃ കാകാക്ഷിഗോളകന്യായേ നോഭയത്ര സംബന്ധ്യതേ ഇതി വാ. ക്വചിത് ജ്ഞാതവ്യോ ഭീതഇത്യേവ ഇതിപാഠഃഗ്രന്ഥാന്തരേ തു പ്രകാരാന്തരം .അഥ വർജ്ജിതാംബുസിദ്ധ സിദ്ധസാദ്ധ്യാവ്യൈരംശൈർഹീനാഃഇതി. അന്യത്ര തു ഹീനോ ദുഷ്ടാ ദവാപ്നോയം ഇതി. യഃസ്യാദിതി.താരഃപ്രണവഃകേചന താരം പ്രേം ഇതി വദന്തി.തദയുക്തം.ഗ്രന്ഥാന്തരവിരോധാത്. യന്മന്ത്രമുക്താവല്യാം -
ഏകോനവിംശത്യർണ്ണോ യോയോ മന്ത്രഃപ്രണവാന്വിതഃ
മഹാമായാങ്കുശൈര്യുക്തസ്തം പ്രധ്വസ്തം പ്രചക്ഷതേ ഇതി.
പിംഗലാമതേfപി-
യദിസ്യോfഷ്ടാദശാപരഃ
വിംശത്യേകോനവർണ്ണോ വാ മായൌങ്കാരാങ്കുശാന്വിതഃ
പ്രധ്വസ്തഇത്യസൌ മന്ത്രഃശംഭുദേവേന കീർത്തിതഃഇതി.
കേചനൈതത് പരിഹാരായ യോ മന്ത്രഃപ്രണവാന്വിതഃഇതി പാഠം പഠന്തി .ഹൃല്ലേഖാഹയാ-തദുക്തം ഭുവനേശീപാരിജാതേ-
മായാബീജമിദം പ്രോക്തം ഭുവനത്രയമക്ഷരം
ഹൃല്ലേഖേയഞ്ച യോഗീശീഭുവനേശീ ച യോഗിനീ ഇതി.

**മലയാളഭാഷ്യം**

ആദി,മദ്ധ്യം,മൂർദ്ധാവ് എന്നിവിടങ്ങളില് ചതുരസ്ത്രങ്ങളുള്ളത്. അഷ്ടാദശാക്ഷരമുണ്ടായാലും ഹീനമെന്ന് അറിയുന്നു. 19 വർണ്ണമുള്ളതും താരസംയുതവുമായ മന്ത്രംഹൃല്ലേഖാങ്കുശബീജാഢ്യസ്തവും പ്രധ്വസ്ത മെന്നു വിളിക്കപ്പെട്ടതുമാണ്. നാല് അസ്ത്രങ്ങളുടെ സമുച്ചയം സ്ഥാ നത്രയങ്ങളിൽ വന്നാൽ തന്ത്രാന്തരത്തില് ഭീത എന്ന നാമമാണ്. അഷ്ടാ ദശാക്ഷരമന്ത്രം ഭീതം എന്ന ഭീരവമന്ത്രമാണ്. അങ്ങനെയിരിക്കെ, യഃസ്യാദഷ്ടാദശാക്ഷരാഃ എന്ന പ്രയോഗം കാകാക്ഷിഗോളന്യായത്തിൽ പരസ്പരസംബന്ധപ്പെട്ടിരിക്കുന്നു. ഇത്തരം മന്ത്രങ്ങൾസുസിദ്ധ, സിദ്ധ, സാദ്ധ്യന്മാർ അംഗഹീനങ്ങളെന്ന് വർജ്ജിച്ചുകളയുന്നവയാണ്. ഹീന ന്മാരും ദുഷ്ടന്മാരും അജ്ഞാനികളും ഉപയോഗിക്കാറുണ്ട്. താരം പ്രണവം. പ്രേം. ഇപ്രകാരം താരം പ്രണവമന്ത്രം(ഓം)പ്രേം എന്നു പറയുന്നത് ഗ്രന്ഥാന്തരവിരോധത്താൽ അയുക്തികമായിത്തോന്നാം.

മന്ത്രമുക്താവലിയിൽ 19 വർണ്ണമുള്ള പ്രണവപൂർവ്വം ഉച്ചരിച്ച മന്ത്രം മഹാമായാങ്കുശവും പ്രധ്വസ്തവുമാണ് . പിംഗലാമതവും ഇതേ അ ഭിപ്രായം പറയുന്നു. ഇതിന്നു പരിഹാരമായി യോഃമന്ത്രഃ പ്രണവാ ന്വിതഃഎന്ന പാഠം പറയുന്നു. ഹൃല്ലേഖ മായ. ഭുവനേശ്വരീപാരിജാ തത്തിൽ ഈ മായാബീജം ഭുവനത്രയവും അക്ഷരവും ഹൃല്ലേഖയുമാ ണ്. യോഗേശി,ഭുവനേശി,യോഗിനിമാരെ പ്രതിനിധീകരിക്കുന്നു,അവ.

89. സപ്തവർണ്ണോ മനുർബാലഃ കുമാരോƒഷ്ടാക്ഷരസ്തുയഃ
ഷോഡശാർണ്ണോ യുവാപ്രൌഢശ്ചത്വാരിംശദക്ഷരഃ

**സംസ്കൃതഭാഷ്യം**

സപ്തവർണ്ണാ ഇതി. ചത്വാരിംശല്ലിപിശ്ചത്വാരിംശദക്ഷരഃതദുക്തം-
സപ്താക്ഷരോഭവേദ് ബാലചകുമാരാശ്ചാഷ്ടവർണ്ണകഃ
ചത്വാരിംശാക്ഷരാഃപ്രൌഢാസ്തരുണഃഷോഡശാക്ഷരഃഇതി
അന്യത്ര-ബാലോലഘ്വക്ഷരാത്മകഃഇതി .ഗ്രന്ഥാന്തരേ തു-അദൃഢാ
ബാലകാഃകാര്യേ ഇതി.അന്യത്ര-
ഗുരോരപ്യവിധാനേന പ്രാപ്തോയൌവനഗർവ്വിതഃഇതി.
ഗ്രന്ഥാന്തരേ തു- തരുണാ അതിദർപ്പിതാഃഇതി.അന്യത്ര തു
പ്രൌഢാഃപ്രഭോത്കടാഃഇതി.

**മലയാളഭാഷ്യം**

സപ്തവർണ്ണമുള്ളത് ബാലൻ. അഷ്ടാക്ഷരമുള്ളത് കുമാരൻ. ഷോഡശാ ക്ഷരമുള്ളത് യുവാവ്. ചത്വാരിംശമുള്ളത് പ്രൌഢം എന്ന് മന്ത്രവിഭ ജനം. ലഘ്വക്ഷരങ്ങളുള്ളത് ബാലാവസ്ഥയിലുള്ള മന്ത്രഭാഷയാണ്. ബാ ലകന്മാർ ദൃഢാക്ഷരങ്ങള് ഉച്ചരിക്കയില്ല. അദൃഢമായ അക്ഷരങ്ങളേ ഉച്ചരിക്കൂ. ഗുര്വാക്ഷരങ്ങൾ ദൃഢമായി ഉച്ചരിക്കാനുള്ള പ്രാപ്തി വരുമ്പോൾ മനുഷ്യനും ഭാഷയും യൌവനഗർവ്വിതമാകുന്നു. തരുണ ഭാവമാർന്ന ഭാഷയ്ക്കും മനുഷ്യനും അതിദർപ്പിതഭാവമാണ്. പ്രൌഢ മാവുമ്പോഴേക്കും പ്രഭോത്കടമാവും.(തമിഴുഭാഷ ബാലവും സംസ്കൃത വും മലയാളവും പ്രൌഢവുമാണ്.ഒരേ ഭാഷയുടെ തന്നെ രണ്ട് അവസ്ഥാന്തരങ്ങളാണ്)

90. ത്രിംശദവർണ്ണാശ്ചതുഃഷഷ്ഠിവർണ്ണോമന്ത്രഃശതോക്ഷരഃ
ചതുശ്ശതാക്ഷരശ്ചാപി വൃദ്ധ്വ ഇത്യഭിധീയതേ

**സംസ്കൃതഭാഷ്യം**

ത്രിംശദിതി. ചതുഃശതാക്ഷരഃചതുരധികശതാക്ഷരഃമദ്ധ്യപദലോപി.കേചിത്
ചതുഃശതാക്ഷര ഇതി ചത്വാരി ശതാനി അക്ഷരാണി യസ്യ ഇതി
വ്യാചക്ഷതേ.തന്ന. ഗ്രന്ഥാന്തരവിരോധാത് .
ത്രിശദർണ്ണാം ശതാർണ്ണാം വാ ചതുഃഷഷ്ഠ്യക്ഷരന്ത്വഥാ
ചതുരൂർദ്ധ്വശതം വാപി വൃദ്ധ ഇത്യഭിധീയതേ ഇതി.
പിംഗലാമതേƒപി-
ത്രിംശദ് യത്രശതാംഗ്വംവാചതുഃഷഷ്ഠിശതംചതുഃശതാനി
സന്തിവർണ്ണാനാം സ മന്ത്രോ വൃദ്ധസംജ്ഞകഃഇതി.
അസാവേവാഗ്രേ വക്ഷ്യതി അതിവൃദ്ധലക്ഷണേ-
ചതുഃശതാന്യഥാരഭ്യഃയാവദ്വർണ്ണസഹസ്രകം ഇതി.

തേന ച വിരോധഃസ്യാത്. ഗ്രന്ഥാന്തരേ ച.
ക്ഷുദ്രകർമ്മൈരകുർവ്വന്തി വൃദ്ധാസ്തേ ഇതി.

**മലയാളഭാഷ്യം**

വൃദ്ധമന്ത്രങ്ങള്,ത്രിംശദ്വർണ്ണം, ഷഷ്ഠിവർണ്ണം ,ശതാക്ഷരം, ചതുഃശതാക്ഷരം ഇവയുള്ളവയാണ്. 400 , 400ലധികമുള്ള ശതാക്ഷരമന്ത്രങ്ങൾഎന്ന് മദ്ധ്യമപദലോപിതത്പുരുഷസമാസമാണ്. ഗ്രന്ഥാന്തരത്തിൽ ചതുരൂർദ്ധ്വശതം അക്ഷരമുള്ളവയെ വൃദ്ധമെന്നു വിളിച്ചിട്ടുണ്ട്. പിംഗലാമതത്തിലും ഇതേ അഭിപ്രായമാണുള്ളത്. 400മുതൽ,1000 വരെ അക്ഷരമുള്ള വർണ്ണസമുച്ചയം അതിവൃദ്ധമെന്ന് ഒരഭിപ്രായമുണ്ട്. വൃദ്ധമന്ത്രങ്ങൾകൊണ്ട്, മഹത് കർമ്മങ്ങളല്ല,ക്ഷുദ്രകർമ്മങ്ങളാണ് ചെയ്യാറുള്ളത്.

91. നവാക്ഷരോ ധ്രുവയുതോമനുർന്നിസ്ത്രിംശഈരിതഃ
യസ്യാവസാനേ ഹൃദയം ശിരോമന്ത്രശ്ചമദ്ധ്യതഃ
92. ശിഖാവർമ്മ ച നസ്യാതാം വൌഷട് ഫട്കാരഏവച
ശിവശക്ത്യർണ്ണഹീനോ വാ സ നിർബീജ ഇതി സ്മൃതഃ

**സംസ്കൃതഭാഷ്യം**

നവേതി.ധ്രുവ ഊംകാരഃനവാക്ഷര തത ധ്രുവയുക്തത്വമേകസ്യൈവ.
നിസ്ത്രംശോ ധാതുക ഇത്യർത്ഥഃപിംഗലാമതേ-
നവാക്ഷരസ്തു നിസ്ത്രംശോ ധ്രുവ യുക്തോƒപമൃത്യുദഃഇതി.
യസ്യേതി.ഹൃദയമന്ത്രഃനമഃ ശിരോമന്ത്രഃസ്വാഹാഃശിഖാ വഷട്. വർമ്മ ഹൂം .ശിവോഹം.ശക്ത്യർണ്ണഃ സ ഇതി. വികൽപ്പദ്വയമദ്ധ്യ ഏവ.അത്ര സംസ്ഥാതാം ഇതി പ്രാമാദികപാഠഃ
ന സ്യാതാം ഇതി സാമ്പ്രദായികഃ തദുക്തം-
ഹൃച്ഛിരോƒന്തേ ശിഖാവർമ്മമദ്ധ്യേനേത്രാസ്ത്രകേƒഥവാ
ശിവശക്ത്യാത്മകൌ വർണ്ണൌ നസ്തൌ യസ്യ സമന്ത്രരാട്
നിർബീജ ഇതി സംപ്രോക്തഃസർവ്വകർമ്മസുഗർഹിതഃഇതി. തന്ത്രാന്തരേ തു- നിർബീജസ്തു സമാഖ്യാത ആദാവോങ്കാരവർണ്ണിതഃ ഇതി.

മലയാളഭാഷ്യം

ധ്രുവമെന്നാൽ ഊംകാരം. അതോടുചേർന്ന നവാക്ഷരത്തെ നിസ്ത്രിംശ ധാതുകമെന്നു പറയുന്നു. അത് അപമൃത്യു ഉണ്ടാക്കുമെന്നാണ് പിംഗലാമതാഭിപ്രായം.

| | |
|---|---|
| ഹൃദയമന്ത്രം | നമഃ |
| ശിരോമന്ത്രം | സ്വാഹാഃ |
| ശിഖാ | വഷട് . |
| വർമ്മം | ഹൂം |
| ശിവം | ഹം |
| ശക്തി | സ |

ദ്വയമദ്ധ്യത്തിൽ വരുന്നത് വികല്പമാണ്. ഹൃദയശിരോമന്ത്രങ്ങൾക്കിടയിലോ,ശിഖാവർമ്മങ്ങൾക്കിടയിലോ ശിവശക്തികൾക്കിടയിലോ വരുന്ന പക്ഷം ആ മന്ത്രം നിർബീജമാവും.സർവ്വകർമ്മങ്ങളും ഗർഹിതമാ

യിപ്പോകും. തന്ത്രാന്തരത്തിൽ നിർബീജമെന്നാല് ആദിയില് ഓങ്കാരം ഉച്ചരിക്കാത്ത മന്ത്രമാണ്.

93. ഏഷു സ്ഥാനേഷു ഷട്കാരഃഷോഢാ യസ്മിൻപ്രദൃശ്യതേ
സ മന്ത്രഃസിദ്ധിഹീനഃസ്യാന്യാഃഷഡത്യക്ഷരോ മനുഃ

**സംസ്കൃതഭാഷ്യം**

ഏഷ്വിതി നിർബീജലക്ഷണേ തന്ത്രാന്തരോക്താദിഗ്രഹണസൂചനാർത്ഥം തദാഹ. ഏഷ്വിതി. ആദിമദ്ധ്യാവസാനേഷു ഏഷാം സമുച്ചയഃ ഷോഢേ ത്യത്രാപി സ്ഥാനത്രയേ മിലിത്വാ ഷട്.മന്ദ ഇതി. ഷഡത്യേക്ഷരോ ദശാ ക്ഷരഃതദുക്തം- ദശാക്ഷരോ ഭവേന്മന്ദഃഇതി. തന്ത്രാന്തരേ- പ്രഭാഹീനാ മന്ദാഃഇതി.

**മലയാളഭാഷ്യം**

തന്ത്രാന്തരത്തില് പറയപ്പെട്ട,അത്തരം ലക്ഷണങ്ങളോടുകൂടിയ, നിർബീ ജമന്ത്രത്തിൽ ആദിമദ്ധ്യാന്തമായ മൂന്നു സ്ഥാനങ്ങളിൽ ഷട്കാരം വന്നാ ൽ,അത് മന്ദം ആയി സിദ്ധിഹീനമായിത്തീരും .ഷഡത്യക്ഷരം ചേർന്നാൽ, 10 ആവുന്നതിനാലാണ് ദശാക്ഷരമന്ത്രം മന്ദമെന്നു പറയുന്നത്. തന്ത്രാന്ത രപ്രകാരം മന്ദമെന്നാൽ പ്രഭാഹീനമാണ്.

94. കൂടഏകാക്ഷരോ മന്ത്രഃസ ഏഷോക്തോ നിരംശകഃ
ദ്വിവർണ്ണാഃസത്വഹീനഃസ്യാച്ചതുർവർണ്ണാസ്തുകേകരഃ

**സംസ്കൃതഭാഷ്യം**

കൂട ഇതി. തദുക്തം-കൂട ഏകാക്ഷരോƒഥവാ നിരംശഃ
സഭവേർമന്ത്രഃഇതി ദ്വിവർണ്ണ ഇതി.തദുക്തം-ദ്വക്ഷരഃസത്വവർജ്ജിതഃഇതി. അന്യത്ര തു- സത്വവർജ്ജിതാസ്തമസോത്ക്കാഃഇതി .ചതുർവർണ്ണ ഇതി. ചതുർബീജഃ പിംഗലാമതേ വിശേഷഃ-
ധ്രുവഹീനശ്ചതുർബീജൈഃഷഡ്ഭിർവ്വാ കേകരോദതഃഇതി.

**മലയാളഭാഷ്യം**

കൂടം ഏകാക്ഷരം അഥവാ നിരംശമാണ്. ദ്വിവർണ്ണം(2 അക്ഷരം)മാത്രം സത്വവർജ്ജിതമാണ്. സത്വവർജ്ജിതമെന്നാല് ഉത്കടമായ തമസ്സുള്ളത്. ചതുർവർണ്ണമെന്നാൽ,കേകരം.പിംഗലാമതത്തിൽ, ധ്രുവഹീനമായ ചതുർബീജത്തില് ആറും(ഷഡ്) കേകരമാണ് എന്നാണ് അഭിപ്രായം.

95. ഷഡാകാരോ ബീജഹീനസ്ത്വർദ്ധസപ്താക്ഷതേമനുഃ
സാർദ്ധാ ദ്വാദശവർണ്ണോ വാ ധൂമിതാഃസ തു നിന്ദിതഃ

96. സാർദ്ധബീജത്രയസ്തദ്വദേകവിംശതി വർണ്ണദഃ
വിംശത്യർണ്ണത്രിംശദർണ്ണോ യ സ്യാദാലിധരിതസ്തു സഃ

97. ദ്വാത്രിംശദക്ഷരോ മന്ത്രോമോഹിതഃപരികീർത്തിതഃ
ചതുർവ്വിംശതിവർണ്ണോ യഃസപ്തവിംശതിവർണ്ണകഃ

98. ക്ഷുധാർത്തഃ സതു വിജ്ഞേയശ്ചുർവിംശതി വർണ്ണകഃ
ഏകാദശാക്ഷരോ വാപി പഞ്ചവിംശതിവർണ്ണകഃ

99. ത്രയോവിംശതിവർണ്ണോ വാ മന്ത്രോ ദൃപ്തഉദാഹൃതഃ

**സംസ്കൃതഭാഷ്യം**

ഷഡക്ഷര ഇതി-അന്യത്ര-ബീജവർജ്ജിതാ ഊകാരരഹിതാഃഇതി.
സാർദ്ധേതി.അത്രാർദ്ധസമകാരത്വം അർദ്ധദ്വാദശവർണ്ണത്വഞ്ചഅന്തേ

വ്യഞ്ജനസത്വാദ് ജ്ഞേയം.സാർദ്ധബീജത്രയസ്തദ്വമിതി.ബീജം വർണ്ണഃതദ്ധൂമിത ഇത്യർത്ഥഃതദുക്തം-
അർദ്ധസമാക്ഷരോ മന്ത്രഃസാർദ്ധദ്വാദശവർണ്ണകഃ
ധൂമിതാഃസ സമാഖ്യാതാഃസാർദ്ധവർണ്ണത്രയോƒഥവാ ഇതി.
ത്രിംശദർണ്ണസ്യ വൃദ്ധത്വമാലിംഗിതത്വഞ്ച തഥൈവ.ദൃപ്ത ഇതി. ഉദ്ദേശാവസരേ അതിദൃപ്തസ്യോദൃഷ്ടത്വാത് ലക്ഷണാവസരേ ദൃപ്തലക്ഷണം കഥം ക്രിയതേ ഇതി ന മന്തവ്യം .സത്യപ്യുപ സർഗ്ഗേƒപ്യർത്ഥാഭേദാത്. തദുക്തം-
ധാത്വർത്ഥം വാ ധതേ കശ്ചിത് കശ്ചിത്തമനുവർത്തതേ
തമേവ വിശിനുഷ്ടന്യോƒനർത്ഥകോƒന്യഃപ്രയുജ്യതേ ഇതി.
മന്ത്രമുക്താവല്യാം തദോക്തം-
ചതുർവ്വിംശാക്ഷരം വാഥമന്ത്രമേകാദശാക്ഷരം
ശതാർദ്ധാർദ്ധം ത്രയോവിംശമതിദൃപ്തന്തു തം വിദുഃ

**മലയാളഭാഷ്യം**

ഷഡാകാരം ബീജഹീനമെന്നാൽഊകാരരഹിതം.അതിനെ സാർദ്ധം (അർദ്ധമായത്)എന്നു പറയുന്നു. അർദ്ധങ്ങളില് സമമായ അക്ഷരത്വം ,അർദ്ധദ്വാദശവർണ്ണത്വം(12 നെ രണ്ടുകൊണ്ടു ഹരിച്ചത് 6)എന്നിവ അവസാനത്തെ വ്യഞ്ജനസംജ്ഞത്വം കൊണ്ട് അറിയണം. സാർദ്ധ ബീജത്രയമുള്ള ബീജം ബീജഹീനത്വം അഥവാ വർണ്ണഹീനത്വത്താല് ധൂമിതം ആകയാൽ നിന്ദിതമാണ്. സാർദ്ധബീജത്രയം ഏകവിംശതി(21) വർണ്ണം,വിംശതി,ത്രിംശദ് മുതലായ വർണ്ണങ്ങള് ആലിംഗിതങ്ങളെന്ന് (വൃദ്ധത്വത്തെ)വിളിക്കപ്പെടുന്നു.ദ്വാത്രിംശദ് അക്ഷരമുള്ള മന്ത്രം മോഹി തമെന്ന് വിളിക്കപ്പെടുന്നു.ചതുർവ്വിംശതിവർണ്ണകമായ മന്ത്രം ക്ഷുധാ ർത്തമാണ്. വൃദ്ധത്വത്തെ ആലിംഗനം ചെയ്ത ത്രിംശദ്വർണ്ണങ്ങൾ, ദൃപ്തവുംഉദ്ദേശാവസരങ്ങലിൽ അതിദൃപ്തവുമായി കാണപ്പെടാറുണ്ട്. അതെങ്ങനെയാണ് ഇവക്ക് ലക്ഷണാവസരത്തിൽ ദൃപ്തലക്ഷണം പറ യുന്നത്. അനുവർത്തിക്കപ്പെടുമ്പോള് വളരെ ശക്തവും ദീപ്തവുമായ ക്ഷുദ്രകർമ്മങ്ങല് അപ്പോഴത്തെ ആവശ്യത്തിന് പ്രയോജനപ്പെടുമെങ്കിലും പിന്നീട് അനർത്ഥകാരികളാണ്. മന്ത്രമുക്താവലിയിൽ ചതുർവ്വിംശം, ഏകാദശം,ശതാർദ്ധാർദ്ധം,ത്രയോവിംശം എന്നീ അക്ഷരസംഖ്യകളുള്ള മന്ത്രങ്ങൾ അതിദൃപ്തങ്ങളെന്നു പറഞ്ഞിട്ടുണ്ട്.

100. ഷഡ്വിംശത്യക്ഷരോമന്ത്രഃഷഡ്ത്രിംശദ്വർണ്ണകസ്തഥാ
ത്രിംശദേകോനവർണ്ണോ വാƒപ്യംഗഹീനോƒഭിധീയതേ
101. അഷ്ടാവിംശത്യക്ഷരോ വാ ഏകത്രിംശദഥാപി വാ
അതിക്രുദ്ധാഃസ കഥിതോ നിന്ദിതഃസർവ്വകർമ്മസു
102. ത്രിംശദക്ഷരകോമത്രസ്ത്രയസ്ത്രിംശദഥാപി വാ
അതിക്രൂരഃസാ കഥിതോ നിന്ദിതഃസർവ്വകർമ്മസു

**സംസ്കൃതഭാഷ്യം**

ഷഡ്വിംശരീതി. ത്രിംശദഃഏകഊനോയേഷു പശ്ചാദ് ബഹുവ്രീഹിഃ അം ഗഹീനോ മന്ത്രമുക്താവല്യാം- അഷ്ടത്രിംശദക്ഷരഃഇതി ചതുർത്ഥോƒപ്യു ക്താഃ

**മലയാളഭാഷ്യം**

ഷഡ്വിംശതി,ഷഡ്ത്രിംശം,ത്രിംശദേകോനം എന്നീ അക്ഷരസംഖ്യകളുള്ള മന്ത്രങ്ങൾ അംഗഹീനങ്ങളെന്ന് അറിയുന്നു. അഷ്ടാവിംശതി, ഏകത്രിംശം, എന്നിവ അതിക്രുദ്ധവും നിന്ദിതവും സർവ്വകർമ്മത്തിലും ഉപേക്ഷിക്കേണ്ടതുമാണ്. ത്രിംശദ് അക്ഷരമുള്ള മന്ത്രത്രയവും ത്രിംശദക്ഷരമന്ത്രവും അതിക്രൂരം,നിന്ദിതം,സർവ്വകർമ്മത്തിലും വർജ്ജ്യം.

103. ചത്വാരിംശതമാരഭ്യത്രിഷഷ്ടിയ്യാവദാപതേത്
താവത് സംഖ്യാനിഗദിതാ മന്ത്രാഃസവ്രീഡസംജ്ഞിതാഃ

**സംസ്കൃതഭാഷ്യം**

ചത്വാരിംശതമിതി. ചത്വാരിംശദമാരംഭകാരമാരഭ്യ ഏകൈകാക്ഷരവൃദ്ധ്യാ ചതുർവ്വിംശതിപ്രകാരഃസവ്രീഡഃമന്ത്രമുക്താവല്യാം-
ചതുഃഷഷ്ഠ്യക്ഷരം യാവത് ഇതി.

**മലയാളഭാഷ്യം**

ചത്വാരിംശത്തിൽ തുടങ്ങി ത്രിഷഷ്ടിവരെയുള്ള സംഖ്യകളിലുള്ള മന്ത്രങ്ങൾ സവ്രീഡമെന്ന് വിളിക്കപ്പെടുന്നു. ചത്വാരിംശം മുതല് ഓരോന്നു കൂട്ടിക്കൂട്ടിയ (ഏകേകാക്ഷരം)സംഖ്യകളെയാണ്ഇവിടെ പറയുന്നത്.മന്ത്രമുക്താവലിയിൽ ചതുഃഷഷ്ടീയക്ഷരം വരെ എന്നു പറഞ്ഞിരിക്കുന്നു.

104. പഞ്ചഷഷ്ഠ്യക്ഷരാ യേസ്യുന്മന്ത്രാസ്തേ ശാന്തമാനസാ
ഏകോനശതപര്യന്തം പഞ്ചഷഷ്ഠ്യക്ഷരാദിതഃ

105. യേ മന്ത്രാസ്തേ നിഗദിതാഃസ്ഥാനഭ്രഷ്ടാഹ്വയാബുധൈഃ
ത്രയോദശാക്ഷരായേസ്യുന്മന്ത്രാഃപഞ്ചദശാക്ഷരാഃ

**സംസ്കൃതഭാഷ്യം**

ഏകോനേതി.പഞ്ചഷഷ്ഠ്യക്ഷര ആദിവ്യസ്യേതദ്ഗുണസംവിജ്ഞാനോ ബഹുവ്രീഹിഃഇതഃപഞ്ചഷഷ്ഠ്യക്ഷരാദിതി വാ ഛേദാഃതസ്യ പൂർവ്വം ശാന്തമാനസതോക്താഃ മന്ത്രമുക്താവല്യാമപി-
പഞ്ചഷഷ്ഠ്യുത്തരായേ ച യാവദേകോനകം ശതം ഇതി .
തേന സ്ഥാനഭ്രഷ്ട ഏകൈകാക്ഷരവൃദ്ധ്യാചതുസ്ത്രിംശദ്പ്രകാരഃ

**മലയാളഭാഷ്യം**

പഞ്ചഷഷ്ഠിഅക്ഷരമുള്ള മന്ത്രം ശാന്തമാനസം. പഞ്ചഷഷ്ഠിമുതൽ ഏകോനശതം(99)വരെ .ത്രയോദശാക്ഷരം മുതൽ പഞ്ചാദശാക്ഷരം വരെ സ്ഥാനഭ്രഷ്ടമെന്ന് അറിയുന്നു.ബഹുവ്രീഹിസമാസത്തിൽ പഞ്ചഷഷ്ഠി അക്ഷരമുള്ളതുമുതൽ 99 വരെയുള്ളത് ഏതോ അത് ശാന്തമാനസമാണ്. ഏകേകാക്ഷരം കൂടുമ്പോൾ ത്രയോദശം മുതല് ഉള്ളത് സ്ഥാനഭ്രഷ്ടമാണ്.

106. വികലാസ്തേƒഭിധീയതേ ശതം സാർദ്ധം ശതന്തു വാ
ശതദ്വയം ദ്വിനവതിരേകഹീനാഥ വാപി സാ

107. ശതത്രയം വാ യത്സംഖ്യാ നിഃസ്നേഹാസ്തേ സമീരിതഃ
ചതുഃശതാന്യയാരഭ്യ യാവദ്വർണ്ണസഹസ്രകം

108. അതിവൃദ്ധഃ പ്രയോഗേഷു പരിത്യാജ്യഃസദാ ബുധൈഃ
സഹസ്രാർണ്ണാധികാ മന്ത്രാ ദണ്ഡികാ പീഢിതാഹ്വയാഃ

109. ദ്വിസഹസ്രാക്ഷരാ മന്ത്രാ ഖണ്ഡശഃശതധാകൃതാഃ
ജ്ഞാതവ്യാഃസ്തോത്രരൂപാസ്തേ മന്ത്രാ ഏതേ യഥാസ്ഥിതാഃ

**സംസ്കൃതഭാഷ്യം**

ശതമിതി. ശതദ്വയം ദ്വനവതിരിത്യേകഃസാർദ്ധശതദ്വയം ദ്വിനവതിരേക ഹീനാ തേനൈകാധികാ നവതിഃശതത്രയഞ്ച ഏവം പഞ്ചപ്രകാരാഃ പിംഗലാമതേ തുഃ-
ഏകാദ്യത്രിശതൈർവർണ്ണൈര്യുക്താ നിഃസ്നേഹവൃത്തയാഃഇതി ത്രി പ്രകാര ഏവ. മന്ത്രമുക്താവല്യാം ഷഷ്ഠോƒപ്യുക്തഃത്രിശതം ത്വേക വർജ്ജിതം ഇതി. കേചന ശതദ്വയമിത്യേകഃ പ്രകാരഃ ദ്വിനവതിരിത്യ ന്യഃസാ ഏകഹീനാ ഏകാധികനവതിരിത്യപരഃ പ്രകാരഃ ഇത്യൂചുഃ തന്ന ഷട്ഷഷ്ഠിപ്രഭൃതീനാം ഏകോനശതപര്യന്തം സ്ഥാനഭ്രഷ്ടാഹ്വയത്വസ്യോ ക്തത്വാത് .ത്രിംശദ്വർണ്ണവദ് ഏകസ്യൈവ ദോഷദ്വയദൃഷ്ടത്വം ഭവിഷ്യ തീതി ചേത് തന്ന. തത്ര ശതാദാരഭ്യാധികസ്യൈവ ശതത്രയപര്യന്ത മുക്തത്വാത് .യത് സംഖ്യേതി സർവ്വത്ര സംബദ്ധ്യതേ.യേഷാം മന്ത്രാണാം സംഖ്യാശതാധികാസ്തേ നിഃസ്നേഹാ ഇതി സംബന്ധഃ യോഗേഷു പ്രയോഗേഷു യേ ദണ്ഡകാസ്തേ സ്തോത്രരൂപാസ്തേ പീഢിതാഹ്വയാ ജ്ഞാതവ്യാ ഇതി സംബന്ധഃ

**മലയാളഭാഷ്യം**

100, അതിന്റെ പകുതി, ഇരുനൂറ്,180,99 (ഏകഹീനം)ഇപ്രകാരം പഞ്ച പ്രകാരമുള്ള സംഖ്യാമന്ത്രങ്ങൾ വികല എന്നറിയുന്നു.100,200,300 എന്നി വ പിംഗലാമതപ്രകാരം ത്രിപ്രകാരമായ നിഃസ്നേഹവൃത്തങ്ങളാണ്. മന്ത്രമുക്താവലി 300ൽഒന്നുകുറഞ്ഞതും പറഞ്ഞിട്ടുണ്ട്.200 എന്ന് ഒരു പക്ഷം,ദ്വിനവതി എന്ന് മറുപക്ഷം,(180)അതിലൊന്നുകുറഞ്ഞതെന്നും (ഏകഹീന) ഒന്നുകൂടിയതെന്നും (ഏകാധികനവതി)ഇനി ചിലരുടെ പക്ഷം. ഷട്ഷഷ്ഠി മുതൽ ഏകോനശതപര്യന്തമുള്ള എല്ലാം സ്ഥാനഭ്രഷ്ട മാണ് എന്നു പറയുന്നു. ത്രിംശദ്വർണ്ണം വരെ ഓരോന്നിനും ഈരണ്ടു ദോഷംവീതം ഭവിക്കുന്നു എന്നർത്ഥം. ഇതുപോലെ 100 മുതല് 300 വരെ ഉള്ളതിനും പറഞ്ഞിരിക്കുന്നു.മന്ത്രാക്ഷരസംഖ്യ നൂറിലധികമാ യാൽ നിഃസ്നേഹം(സ്നേഹമില്ലായ്മ)സംഭവിക്കുന്നു. അക്ഷരങ്ങൾ യോ ഗം ചെയ്തു പ്രയോഗിക്കുന്ന ദണ്ഡകം മുതലായ സ്തോത്രരൂപങ്ങളു ണ്ട്. അവ പീഢിത എന്ന പേരിലറിയപ്പെടുന്നു. അവയെ ത്യജിക്കുക യാണ് ബുധന്മാരുടെ പതിവ്. ആയിരത്തിലധികം വർണ്ണമുള്ള മന്ത്രങ്ങള് ദണ്ഡിക,പീഢിത എന്നീ നാമത്തിലാണ് അറിയപ്പെടുന്നത്. 2000 അക്ഷര മുള്ള മന്ത്ങ്ങൾ 100, വീതം ഖണ്ഡശഃ രചിക്കപ്പെട്ടവയാണ്.പിന്നീട് അവയെ സ്തോത്രരൂപത്തിൽ യഥാസ്ഥിതമാക്കിയിരിക്കയാണ് എന്നറിയുക.

110. തഥാ വിദ്യാശ്ചബോദ്ധവ്യാ മന്ത്രിഭിഃകാമ്യകർമ്മസു
ദോഷാനിമാനവിജ്ഞായ യോ മന്ത്രം ഭജതേ ജഡഃ
സിദ്ധിർന ജായതേ തസ്യ കൽപ്പകോടിശതൈരപി

**സംസ്കൃതഭാഷ്യം**

നനു മന്ത്രാണാമേവൈതേ ദോഷാ ഉക്താവിദ്യാസ്തു നിർദ്ദോഷാ ഇതി

ആശങ്ക്യ ആഹ മന്ത്രാ ഏതെ ഇതി.യഥാ മന്ത്രാ ഏതെസ്ഥിതാഃ സദോഷാഃ തഥാ മന്ത്രിഭിർവിദ്യാ അപി ബോദ്ധവ്യാഃതദുക്തം-
യഥാമന്ത്രാസ്തഥാ വിദ്യാഭേദഭിന്നാ പരസ്പരം
ജ്ഞാതവ്യാ ദേശികേന്ദ്രേണ നാനാതന്ത്രേഷു ഭാഷിതാഃഇതി
കാമ്യകർമ്മസ്വിത്യനേനമുക്ത്യർത്ഥം മന്ത്രജപേ ഏതദ്ദോഷാഭാവാദ്യശ സംസ്കാരാ അപി ന കർത്തവ്യാഃഏതശ്ചോപലക്ഷണം. തേന വക്ഷ്യമാണലക്ഷണം ശോധനാദികം മുക്ത്യർത്ഥം ന കർത്തവ്യം ഇതി.

***മലയാളഭാഷ്യം***

മന്ത്രങ്ങളിൽ ദോഷമുണ്ടാക്കുന്ന ഇത്തരം ദോഷങ്ങള് ഒന്നുംതന്നെ പരാവിദ്യയിൽ ദോഷമുണ്ടാക്കുന്നില്ല,നിർദ്ദോഷമാണ് . ജഡമായ മന്ത്രത്തെ കൽപ്പകോടിശതം ജപിച്ചാലും സിദ്ധി കിട്ടുകയില്ല. മന്ത്രം സദോഷമായി ഉച്ചരിച്ചാല് മന്ത്രിച്ചവന് ലഭിക്കുന്ന വിദ്യയും സദോഷമായിരിക്കും. എപ്രകാരമാണോ മന്ത്രം ഉച്ചരിക്കുന്നത് അപ്രകാരമായിരിക്കും വിദ്യ ലഭിക്കുന്നത്. ദേശികേന്ദ്രന്മാർ നാനാതന്ത്രങ്ങളില് ഇത് പറഞ്ഞിട്ടുണ്ട്. എന്നാൽ ഇതെല്ലാം കാമ്യകർമ്മസിദ്ധിക്ക് പറയുമ്പോഴാണ്. മുക്തിക്കായി മാത്രം മന്ത്രം ജപിക്കുന്ന പരാവിദ്യയില് നിരതനായ ഒരാൾക്ക് ദോഷാഭാവം(നിർദ്ദോഷം)ആണ് ഏതുമന്ത്രവും. മുമുക്ഷുവിന് ഒരു കർത്തവ്യവും ബാക്കിയില്ല.ഒരു ദോഷവും ബാധിക്കയുമില്ല.

111. ഇത്യാദിദോഷദൃഷ്ടാംസ്താൻമന്ത്രാനാത്മനി യോജയേത്
ശോദ്ധ്യയേദ് ഊർദ്ധ്വപവനോബദ്ധ്വായോനിമുദ്രയാ

**സംസ്കൃതഭാഷ്യം**

ഇത്യാദിത്യാദിശബ്ദാത് മിലിതവിപക്ഷസ്ഥദാരിതമൂകനഗ്നഭുജംഗമ ശൂന്യഹതാദയോ ദോഷാ ജ്ഞേയാഃതല്ലക്ഷണാനി യഥാ-
മിലിതാഃകർമ്മണ്യതിജഡാ മന്ത്രാ മന്ത്രിണാ യോജിതാ അപി ഇതി.
വിപക്ഷസ്ഥാ രിപോഃപക്ഷമാശ്രിതാഃഇതി. ആദിമദ്ധ്യാവസാനേഷു ധ്രുവോ യസ്യ ന വിദ്യതേ
സ ദാരിത ഇതി ഖ്യാതഃതന്ത്രേƒസ്മിൻ കൃത്തിവാസസാ ഇതി.
ന്യാസം വിനാഭവേൻ മൂകു.പല്ലവേന വിനാ മന്ത്രോനഗ്നഃ സംപരികീർത്തിതഃഇതി. ഋഷിദൈവതഛന്ദോഭിഃപരിത്യക്തോഭുജംഗമഃഇതി. യസ്യ ജാപം ശൃണോത്യന്യഃസമന്ത്രഃശൂന്യ ഉച്യതേ. ശിരോഹീനോ ഹതഃപ്രോക്തഃഇതി.ശോധനപ്രകാരമാഹു മന്ത്രാനാത്മനീതി. കാര്യം കാരണാദനന്യദേവേതി യാ ഭാവനാ സാ ആത്മനി യോജനാ.
ക്വചിൻമന്ത്രാന് സ്വാത്മനി യോജയേദിതി പാഠം പ്രകാരാന്തരേണ ശോധനമാഹ ശോധയോദിതി.വക്ഷ്യമാണലക്ഷണാം യോനിമുദ്രാം ബദ്ധ്വാ മൂലാധാരോത്പന്നാൻ മന്ത്രവർണ്ണാന് ബ്രഹ്മരന്ധ്രപര്യന്തം ഗതാഗതാനി കുർവ്വതോ ധ്യാത്വാ വായുധാരണം കൃത്വാ സഹസ്രം ജപേദിതി ശോധനപ്രകാരമാഹുഃതദുക്തം- യോനിം ബദ്ധ്വാ ബീജം ബിന്ദ്വാദിപഥേന ചോന്മനിം പ്രാപ്യ തത്ര സഹസ്രം മന്ത്രം ജപേത് സ മന്ത്രഃപ്രബുദ്ധഃസ്യാത് ഇതി യോനിമുദ്രാലക്ഷണം യഥാ-
പാർഷ്ണീഭാഗാത് സുസംപീഡ്യ യോനിമാർഗ്ഗം യഥാഗുദം

അപാനമൂർദ്ധ്വമാകർഷേൻമൂലബന്ധോ നിഗദ്യതേ
ഗുദമേഡ്രാന്തരം യോനിസ്താമാകുഞ്ച്യപ്രബന്ധയേത്
യുവാഭവതി വൃദ്ധോƒപി സതതം മൂലബന്ധനാത് ഇതി.
യോനിസ്ഥാനമുദ്രണാത് യോനിമുദ്രാത്വമസ്യാഃതദാഹു-
സേയംമയോക്താ ഖലുയോനിമുദ്രാ ബന്ധശ്ച ദേവൈരപി
ദുർല്ലഭോƒസ്യാഃ
അനേനബന്ധേന ന സാദ്ധ്യതേയന്നാസ്ത്യാവ ത്സാധകപുംഗവസ്യ
ഛിന്നാരുദ്ധാഃകീലിതാഃസ്തംഭിതായേ സുപ്താമത്താ മൂർഛിതാ ഹീന
വീര്യാ
ദഗ്ദ്ധസ്ത്രസ്തഃശത്രുപക്ഷേസ്ഥിതായേ ബാലാവൃദ്ധാഗർവ്വിതായൌവനേന
യേനിർബീജായേചസത്വേന ഹീനാഖണ്ഡീഭൂതാശ്ചാംഗമന്ത്രൈർവിഹീനാഃ
ഏതേമുദ്രാവബദന്ധനേ നൈവ യോന്യമന്ത്രാഃസർവ്വേ വീര്യവന്തേ
ഭവന്തി ഇതി.

<u>മലയാളഭാഷ്യം</u>

ഇപ്രകാരം ദോഷങ്ങളെയെല്ലാം മനസ്സിലാക്കി നിർദ്ദോഷമായ മന്ത്രത്തെ ആത്മാവിൽ യോജിപ്പിച്ച് (യോഗം ചെയ്ത്)ഊർദ്ധ്വപവനനെ ബന്ധിച്ച് (പ്രാണായാമം കൊണ്ട്)യോനിമുദ്രയാൽ പരിശോധന(ഗവേഷണം) നട ത്തണം.മീലിതം,വിപക്ഷസ്ഥം,ദാരിത,മൂക,നഗ്ന,ഭുജംഗമ,ശൂന്യ,ഹത മുത ലായ ദോഷങ്ങളെന്ന് ഇത്യാദിദോഷമെന്ന പദത്തിന് അർത്ഥം പറയുന്നു. മീലിതമെന്നാൽകർമ്മത്തിൽഅതിജഡമായ മന്ത്രം മന്ത്രിക്കുന്നവനോട് യോജിപ്പിക്കൽ.വിപക്ഷസ്ഥമെന്നാൽ,ശത്രുപക്ഷത്തെആശ്രയിച്ചത്.ആദിമ ദ്ധ്യാന്തം ധ്രുവമല്ലാത്ത(സ്ഥിരം)ത് ദാരിതം. ന്യാസമില്ലാത്ത മന്ത്രം മൂകം.പല്ലവമില്ലാത്തത് നഗ്നം.ഋഷി,ഛന്ദസ്സ്,ദൈവതം ഇവയില്ലാത്തത് ഭുജംഗമം.ഏതൊന്നിന്റെ ജപം അന്യങ്ങലായ സമന്ത്രങ്ങൾ കേൾക്കു ന്നുവോ അത് ശൂന്യം.ശിരസ്സില്ലാത്ത മന്ത്രം ഹതം.ഇപ്രകാരം കാര്യ കാരണ,ഗുണദോഷവിചിന്തനം ചെയ്ത് വേണം മന്ത്രത്തെ സ്വാത്മാവിൽ യോജിപ്പിക്കാന്.ശോധന എന്നാൽ ശോധിക്കൽ.യോനിമുദ്ര ബന്ധിച്ച് മൂ ലാധാരത്തിൽ ഉത്ഭവിച്ച മന്ത്രവർണ്ണങ്ങളെ ബ്രഹ്മരന്ധ്രപര്യന്തം ഗതാ ഗതം(ആരോഹണാവരോഹണം)ചെയ്യിച്ച് പ്രാണവായുവെ ധാരണം ചെയ്ത് ആയിരം പ്രാവശ്യം മന്ത്രം ജപിക്കലാണ് ശോധനപ്രകാരം. യോനിമുദ്ര ബന്ധിച്ച് ബീജം ,ബിന്ദു മുതലായ പഥത്തിലൂടെ ഉന്മനി പ്രാപിച്ച് അവിടെ 1000 മന്ത്രജപം ചെയ്താല് മന്ത്രം പ്രബുദ്ധമായി ഉണരുന്നു എന്ന് യോനിമുദ്രാലക്ഷണം. യോനിമാർഗ്ഗം ,ഗുദം എന്നിവ പാദമൂലത്താൽ,നന്നായി അടച്ച് അപാനനെ മുകളിലേക്ക് ആകർഷി ക്കുന്നതാണ് മൂലബന്ധം. ഗുദം ,മേഢ്രം ഇവക്കിടയിലെ യോനി(മൂലാ ധാരം)ആകുഞ്ചനം ചെയ്യാനുള്ള പ്രബന്ധമാണിത്. യോനിസ്ഥാനം മുദ്ര ണം ചെയ്യുന്നതുകൊണ്ട് യോനിമുദ്ര എന്നു പേർ. ദേവന്മാർക്കുപോലും ദുർല്ലഭമാമ് യോനിമുദ്രാബന്ധം. സാധകപുംഗവരായ യോഗികൾക്ക് യോനിമുദ്രാബന്ധനത്താൽ,സാധിക്കാത്തതായി ഒന്നുമില്ല. ഛിന്നം,രുദ്ധം, കീലിതം,സ്തംഭിത,സുപ്ത,മത്ത,മൂർഛിത,ഹീനവീര്യ,ദഗ്ദ്ധാ,സ്തത്ര, ശത്രുപക്ഷസ്ഥിത,ബാല,വൃദ്ധ,യൌവനഗർവ്വിത,നിർബ്ബീജ,സത്വഹീന,ഖണ്ഡീ

ഭൂതമായ അംഗമുള്ളത്,മന്ത്രവിഹീന മുതലായവപോലും മുദ്രാബന്ധന ങ്ങളാൽ,യോനീമന്ത്രമായി,സർവ്വവീര്യവത്തരങ്ങളായി ഭവിക്കുന്നു.

112. മന്ത്രാണാം ദശസംസ്കാരാഃകാലന്തേ സിദ്ധിദായിതഃ
ജനനംജീവനം പശ്ചാത് താഡനം ബോധനം തഥാ

113. അഥാഭിഷേകോവിമലീകരണാപ്യായനേ പുനഃ
തർപ്പണം ദീപനം ഗുപ്തിർദശൈതാ മന്ത്രസംസ്ത്രിയാഃ

**സംസ്കൃതഭാഷ്യം**

ഏവം ന യേ യോഗിനോ യോനിമുദ്രാനഭിജ്ഞാഃപവനധാരണശക്താശ്ച താൻപ്രതി ദശസംസ്കാരൈഃശോധനമാഹു മന്ത്രാണാമിതി.
പിംഗലാമതേƒപി-
ഇത്യാദിദോഷസംയുക്തം വിജ്ഞേയാമന്ത്രിണാണവഃ
തസ്മാദ് തദ്ദോഷനാശായക്രമഃകോƒപിനിഗദ്യതേ
ജനനം ജീവനം ബോധസ്താഢനം നിമിലീകൃതിഃ
ശോധിതാ സകലാമന്ത്രാ ഭവന്തി കിലകാമദാഃഇതി.മന്ത്രതന്ത്രപ്രകാശേƒപി
അഥാ തസ്മൈപ്രവദേന്മന്ത്രം സംസ്ക-തം സുമൂഹൂർത്തകൈഃ
സപ്തൈതേ മന്ത്രസംസ്കാരാ ദുർവ്വദാ ഭുവി മാനവൈഃ
ജനനജീവനഞ്ച ഇത്യാദിനാ -അത്ര
തർപ്പണദീപനഗോപനലക്ഷണാസ്ത്രയഃസംസ്കാരാഃസാമാന്യതഃപ്രസിദ്ധാ ഇതി താൻ വിഹായസപ്തേത്യുക്തിരിതിജ്ഞേയം.

**മലയാളഭാഷ്യം**

സിദ്ധി ലഭിച്ചവർ മന്ത്രങ്ങൾക്ക് 10 സംസ്കാരം പറയുന്നു. 1.ജനനം , 2.ജീവനം 3. താഡനം,4.ബോധനം 5. അഭിഷേകം 6.വിമലീകരണം 7.ആപ്യായനം 8. തർപ്പണം 9. ദീപനം 10 ഗുപ്തി.
യോനിമുദ്രാഭിജ്ഞരായ പവനധാരണശക്തരായ യോഗിവര്യന്മാർ മന്ത്ര ങ്ങളെ ഈ 10 വിധസംസ്കാരങ്ങളാല് പ്രതിശോധനം ചെയ്യുന്നു. ദോഷ സംയുക്തമായ മന്ത്രങ്ങളുടെ ദോഷവും ക്രമത്തിൽ നശിപ്പിക്കാന് ഇതു കൊണ്ട് സാധിക്കും. ആദ്യത്തെ 7 എണ്ണം ക്രിയാംഗത്തില് ധ്രുവം (സ്ഥി രം)ആണ്.ശോധിതമായ മന്ത്രങ്ങൾ സർവ്വകാമപ്രദങ്ങളാണ്. മന്ത്രതന്ത്ര പ്രകാശങ്ങളിൽ,സുമുഹൂർത്തത്തിൽ,സംസ്കൃതമാക്കപ്പെട്ട് സപ്തമന്ത്ര സംസ്കാരം ചെയ്ത് മന്ത്രസിദ്ധിനേടിയ മാനവന്മാർ വളരെ കുറച്ചേ ഉള്ളൂ. തർപ്പണദീപനഗോപനങ്ങളെന്ന മൂന്നു ലക്ഷണസംസ്കാരങ്ങള് സാമാന്യമായി പ്രസിദ്ധമാണ്.

114. മന്ത്രാണാം മാതൃകാമദ്ധ്യാദുദ്ധാരോ ജനനം സ്മൃതൈഃ

**സംസ്കൃതഭാഷ്യം**

മന്ത്രാണാമിതി. മാതൃകാമദ്ധ്യാദിന്യനേനൈ തദുക്തം ഭവതി ശുഭേ പീഠാദൌ കുങ്കുമരോചനാദിനാ മാതൃകാണാം വിലിഖ്യ ദേയമന്ത്ര സ്യൈകൈകമക്ഷരം മാതൃകാണ്യതഉദ്ധരണീയമിതി. തദുക്തം വർണ്ണാ ണ്യഞ്ച സംലിഖ്യ സമുദ്ധരേന്മന്ത്രജന്മൈ തത് ഇതി.

**മലയാളഭാഷ്യം**

മന്ത്രങ്ങളെ മാതൃകകളുടെ മദ്ധ്യത്തിൽ ജനിപ്പിക്കുന്നു. ശുഭപീഠത്തി ൽകുങ്കുമരോചനാദികളാല് ലേഖനം ചെയ്യുന്നു.ലഭിച്ച മന്ത്രത്തിന്റെ

ഓരോരോ അക്ഷരമായി മാതൃകകളിൽ ഉദ്ധരിക്കണം. വർണ്ണങ്ങള് എഴുതി ,ഉദ്ധരിക്കുന്നതിനെ മന്ത്രജന്മം (ജനനം)എന്നു പറയുന്നു.

115. പ്രണവാന്തരിതാൻകൃത്വാ മന്ത്രവര്ണ്ണാൻജപേത് സുധീഃ
ഏതജ്ജീവനമിത്യാഹുർമന്ത്രതന്ത്രവിശാരദഃ

**സംസ്കൃതഭാഷ്യം**

പ്രണവേതി. തത്ര പ്രണവാന്തരിതത്വമേവം ഓംരാംഓംരാം ഓംമാ ഓംയഓംനഓംമഃസുധീരിത്യനേന ശതാവൃത്ത്യേത്യുക്തം തദുക്തം- പ്രണവസഹിതാംസ്തു മന്ത്രജവർണ്ണാൻപ്രജപേച്ഛതാവൃത്ത്യാഃ ഏതജ്ജീവനമുക്തം ഇതി .മന്ത്രതന്ത്രവിശാരദാഃഇത്യനേനാന്യേƒസ്യ ബീജനമിതി നാമ ആഹുരിത്യക്തം ഭവതി. ലത്പിംഗലാമതേ-പ്രണവോ ബീജമിത്യുക്തം ബീജാന്തേ തം നിയോജയേത് . അക്,രാന്തരിതം കൃത്വാ മന്ത്രോƒസൌ ബീജിതോ മതാഃ ഇതി.

**മലയാളഭാഷ്യം**

പ്രണവാന്തരിതം ചെയ്ത് സുധി മന്ത്രവർണ്ണം ജപിക്കുന്നു. മന്ത്രതന്ത്ര വിശാരദർ ഇതിനെ ജീവനമെന്നു വിളിക്കുന്നു.പ്രണവാന്തരിതത്വം- ഓം രാം, ഓം രാ, ഓംമാ, ഓംയ, ഓം ന.ഓം മ എന്നിങ്ങനെ പ്രണവാന്ത ർഗതമായി മന്ത്രാക്ഷരം ഓരോന്നായി ജപിക്കലാണ്. സുധി എന്നാല് 100 പ്രാവശ്യം അത് ആവര്ത്തിച്ചവ്യക്തി. പ്രണവസഹിതമേ മന്ത്ര വർണ്ണം ജപിക്കയുള്ളു. പ്രണവമാണ് മന്ത്രബീജം. ബീജാന്തത്തില് ഓ രോരോ വർണ്ണം നിയോജിക്കുക അഥവാ അക്ഷരത്തെ ബീജത്തിന കത്താക്കി മന്ത്രത്തെ ബീജിതമാക്കുക. അതാണ് പ്രണവാന്തരിതത്വം.

116. മന്ത്രവർണ്ണാന് സമാലിഖ്യ താഡ്യേച്ചന്ദസാംഭസാഃ
പ്രത്യേകം വായുനാ മന്ത്രീതാഡനം തദുദാഹൃതം

**സംസ്കൃതഭാഷ്യം**

മന്ത്രേതി.മന്ത്രീത്യനേന ഭൂർജ്ജേ കുങ്കുമഗോരോചനാദിനാ മന്ത്രവര്ണ്ണാ ൻവിലിഖ്യേദിത്യുക്തം.വായുനാ യമിതിബീജേനാ.പ്രത്യേകം ശതവാരം താഢയേത്.തദുക്തം-
ഭൂർജ്ജേ മന്ത്രാക്ഷരാണിസംലിഖ്യശതമപ്യേകൈകംചന്ദനാംബുനാ
വായുബീജേന താഢയേത്ഏതത്താഡനമുത്തമം ഇതി.

**മലയാളഭാഷ്യം**

മന്ത്രവര്ണ്ണങ്ങൾഎഴുതി ചന്ദനം ഭസ്മം മുതലായവയാലും പ്രത്യേക മായി വായുവാലും താഡനം ചെയ്യൽ താഡനം. ഭൂർജ്ജപത്രത്തിൽ, കഹങ്കുമം,ഗോരോചനം,ഇവകളാലാണ് മന്ത്രവർണ്ണം എഴുതുന്നത്. വായുബീജം യം. അതുകൊണ്ട് നൂറുപ്രാവശ്യം താഡിക്കുന്നു. ഓരോരോ പ്രാവശ്യമായി ചന്ദനതൈലത്താലും വായുബീജത്താലും 100 തവണ താഡനം ചെയ്യണം.

117. വിലിഖ്യ മന്ത്രം തം മന്ത്രീ പ്രസൂനൈഃകരവീരജൈഃ
തന്മാത്രാക്ഷരസംഖ്യാതൈർഹന്യാദ്യന്തേന ബോധനം

**സംസ്കൃതഭാഷ്യം**

വിലിഖ്യേതി മന്ത്രീന്യനേന ഭൂർജ്ജേ കുങ്കുമരോചനാദിനാ ലേഖന മിത്യുക്തം.കരവീരജൈരിതിരക്തകരവീരജപുഷ്പൈഃയാന്തേന രമിതി

ബീജേന.തദുക്തം
ഏതസ്മിൻവിലിഖിതമന്ത്രവർണ്ണസംഖ്യാകരക്തകരവീരൈഃ
ഏതദ്യോതനമുക്തം യദ്വന്യാദ്വഹ്നിബീജേനഃഇതി.

**മലയാളഭാഷ്യം**

മന്ത്രത്തിനുപറയപ്പെട്ട കരവീരജം മുതലായ പുഷ്പങ്ങളാൽ മന്ത്രം എഴുതി,മന്ത്രാക്ഷരസംഖ്യയെ ആദ്യന്തമായി ബോദ്ധ്യപ്പെടുത്തലാണ് ബോധനം. ഭൂർജ്ജപത്രത്തിൽ,കുങ്കുമഗോരോചനാദികളാൽ,എഴുതിയ മന്ത്രത്തെ യം എന്ന വായുബീജതാഡനത്തിനുശേഷം, ചുവന്ന കരവീരപുഷ്പം കൊണ്ട്(രം എന്ന അഗ്നിബീജസൂചകം ചുവന്ന കരവീരപുഷ്പം)ബോധനം ചെയ്യുന്നു. വായുബീജത്താൽതാഡനം ചെയ്ത് ബീജാന്തരിതമായ മന്തരത്തെ ചലിപ്പിച്ച് ,അഗ്നിയാൽ മന്ത്രാക്ഷരസംഖ്യയെ ബോധം വരുത്തുന്നു.

118. സ്വതന്ത്രോക്തവിധാനേനമന്ത്രീ മന്ത്രാണിസംഖ്യയാ
അശ്വത്ഥവല്ലവൈർമന്ത്രമഭിഷിഛേദ്വിശുദ്ധസേ

**സംസ്കൃതഭാഷ്യം**

സ്വതന്ത്രേതി.സ്വതന്ത്രോക്തവിധാനേന. ശൈവമന്ത്രേശിവതന്ത്രാനുസാരാത്.
ശക്തിമന്ത്രേ ശക്തിതന്ത്രാനുസാരാത്,വിഷ്ണുമന്ത്രേ
വൈഷ്ണവതന്ത്രാനുസാരാത് ഇതി ജ്ഞേയം.പൂർവ്വവത്
ഭൂർജ്ജേമന്ത്രസ്യാമുകമക്ഷരമഭിഷിഞ്ചാമി
നമഃഇതിപ്രയോഗഉക്തഃതദുക്തം-
നിജതന്ത്രേരിതമാർഗ്ഗാദഭിഷിഞ്ചേത്
പിപ്പലപ്രവാലേനഭൂർജ്ജേവിലിഖിതമന്ത്രം
ശതമഷ്ടൌചാഭിഷേക്തോƒയംഇതി.
പിംഗലാമതേ വിശേഷ-
മാലതീകലികാഭിസ്തുസ്വാ നസ്യാർണം(ണിം)കർണ്ണികോപരി
അശ്വത്ഥപല്ലവൈഃശുദ്ധൈസ്തന്മന്ത്രാക്ഷരസമ്മിതൈ
അഭിഷേകംപ്രകുർവ്വിതസ്വതന്ത്രേവിഹിതം യഥാഇതി.
മാലതീമാലികാദിർമ്മന്ത്രാക്ഷരാണി വിലിഖ്യാഭിഷേകംകുര്യാത്.

**മലയാളഭാഷ്യം**

അവനവന്റെ തന്ത്രവിധാനമനുസരിച്ച് മന്ത്രിക്കുന്ന വ്യക്തി മന്ത്രസംഖ്യയെ അശ്വത്ഥമരത്തിന്റെ പല്ലവം(തളിരു)കൊണ്ട് അഭിഷേകം ചെയ്ത് വിശുദ്ധമാക്കുന്നു. ശൈവമന്ത്രം ജപിക്കുന്നവർശിവതന്ത്രാനുസാരവും ശക്തിമന്ത്രം ജപിക്കുന്നവർശക്തിതന്ത്രാനുസാരവും വിഷ്ണുമന്ത്രം ജപിക്കുന്നവർ വൈഷ്ണവതന്ത്രാനുസാരവും സ്വതന്ത്രപ്രകാരം അനുഷ്ഠിക്കാം. ഭൂർജ്ജപത്രത്തില് എഴുതിയ മന്ത്രവർണ്ണത്തെയാണ് (മന്ത്രവർണ്ണത്തിലാണ്)അഭിഷേകം ചെയ്യുന്നത്.108 തവണയാണ് അഭിഷേകം ചെയ്യുക.പിംഗലാമതപ്രകാരം മുല്ലമൊട്ടുകൊണ്ട് കർണ്ണികയുടെ ഉപരിഭാഗത്ത് നസ്യം ചെയ്ത്,ആലിന്റെ തളിരുകൊണ്ട് ശുദ്ധമാക്കുവാനാണ് പറയുന്നത്. മുല്ലമൊട്ടുകൊണ്ട് മന്ത്രാക്ഷരമെഴുതിയും അഭിഷേകം ചെയ്യാം.

119. സഞ്ചിന്തയഃമനസാ മന്ത്രം ജ്യോതിർമന്ത്രേണനിർദോഷാത്
മന്ത്രേ മലത്രയാ മന്ത്രീ വിമലീകരണാന്വിതം

**സംസ്കൃതഭാഷ്യം**

സഞ്ചിന്തേതി. ജ്യോതിർമന്ത്രേണ വക്ഷ്യമാണേന.മന്ത്രീത്യനേന മൂലാ ധാരാത് കുണ്ഡലിനീമുത്ഥ്യാപ്യ തദുദ്ധാരാ(തദ്വഹ്നിനാ)ദോഷദാഹ ഇത്യുക്തം. മലത്രയം സഹജമാഗന്തുകം മായീയമിതി.
പിംഗലാമതേƒപ്യുക്തം-
സഹജാഗന്തുകമായാഖ്യം ജ്യോതിരൂപേണനിർദ്ദഹേത്
മന്ത്രേമലത്രയം മന്ത്രീ തതോƒസൌനിർമ്മലോഭവേത് ഇതി.

**മലയാളഭാഷ്യം**

മനസ്സിൽ മന്ത്രം നന്നായി വിചാരിച്ച്,വിചിന്തനം ചെയ്ത്, ജ്യോതിർമ ന്ത്രത്താൽ ദോഷങ്ങളെല്ലാം ദഹിപ്പിക്കണം. മന്ത്രത്തിലുണ്ടാകാവുന്ന മല ത്രയങ്ങളെ ഇപ്രകാരം മന്ത്രം ജപിക്കുന്ന വ്യക്തി വിമലീകരിക്കുന്നു. മൂലാധാരം തൊട്ട് കുണ്ഡലിനിയെ നാഡിയിലെ വഹ്നിയാൽ ഉദ്ധരിച്ച് ,ആ അഗ്നികൊണ്ടാണ് ദോഷദാഹം. മലത്രയം- സഹജം,ആഗന്തുകം, മായീയം എന്നിവയാണ്. ജ്യോതിരൂപമായ കുണ്ഡലിനിയാൽ ,ജ്യോതി ർമന്ത്രത്താൽ,ചിത്തത്താൽ,സർവ്വത്തേയും ശുദ്ധമാക്കുന്ന പ്രക്രിയയാണ് വിമലീകരണം.

120. താരം വ്യോമാനിമനുയുഗ് ദണ്ഡീജ്യോതിർമ്മനുർമ്മതഃ
കുശോദകേന ജപ്തേന പ്രത്യർണ്ണാം പ്രോക്ഷണാം മനോഃ
121. തേനമന്ത്രേണ വിധിവദേതദാപ്യായനം മതം
മന്ത്രേണാ വാരിണാ മന്ത്രേ തർപ്പണം തർപ്പണം സ്മൃതം

**സംസ്കൃതഭാഷ്യം**

ജ്യോതിർമ്മന്ത്രമാഹു താരമിതി.താരം പ്രണവം. വ്യോമഃഹകാരഃ അഗ്നിഃരേഫഃമനുഃസൌഃഏതദ് യുഗ്ദണ്ഡീഅനുസ്വാരയുക്തഇതി.
മന്ത്രവിശേഷണം.ദണ്ഡി ഇതി പാഠേ വ്യോമവിശേഷണം. തദുക്തം നിഘണ്ടുമാതൃകായാം-
അമക്രൂരേശകോ ദണ്ഡീബിന്ദുകാകാമഗുഹ്യകഃ
ക ഞ്ചുഃപ്രാചീനയോനിശ്ച സൌഖ്യദുഃഖപ്രബന്ധകഃ ഇതി.
ഏഷമഗ്രേƒപി ദണ്ഡശബ്ദവാച്യത്വം ബിന്ദോജ്ഞേയം.കുശേതി.
ജപ്തേനാഷ്ടോത്തരശതമിതി. ലേഖനം പൂർവ്വവദേവ. തേനേത്യുഭയത്ര സംബദ്ധ്യതേ.തദുക്തം പിംഗലാമതേ-
അഷ്ടോത്തരശതലബ്ധം വിശുദ്ധം കുശവാരിണാ
ആപ്യായിതോ ഭവേന്മന്ത്രാ പ്രത്യർണ്ണം പ്രോക്ഷിതോ യദി ഇതി.
വിധിവദിതി പ്രത്യർണ്ണാം സപ്തധാം കേചന തേനമന്ത്രേണേതി ജ്യോതിർമന്ത്രേണ ഇതി വ്യാചക്ഷതേ. തദസത്ഃഗ്രന്ഥാന്തരവിരോധാത്.
തദുക്തം-
ആപ്യായനം സ്വജപ്തൈഃപ്രത്യർണ്ണാം കുശപയോഭിഃസ്യാത് ഇതി.
തേന മൂലമന്ത്രേണേത്യർത്ഥഃതത്ര പ്രകാരഃദേയമന്ത്രമുച്ചാര്യ അമും മന്ത്രം തർപ്പയാമി നമഃഇതി ജലേന തർപ്പണം കുര്യാദിതി. ഇദമേവ മന്ത്രത ർപ്പണമിത്യർത്ഥഃ തദുക്തം-

തർപ്പയാമി പദം യോജ്യം മന്ത്രാന്തേ തിഷ്ട(ഷേഷു)നാമസുഃ ദ്വിതീയാന്തേഷു തു പുനഃ ഇതി .അന്യത്രാപി സർവ്വത്ര തർപ്പ ണോƒയമേവ പ്രകാരോ ദ്രഷ്ടവ്യഃ ഇദമപ്യഷ്ടോത്തരം ശതം.

**<u>മലയാളഭാഷ്യം</u>**

ജ്യോതിർമന്ത്രത്തിന്റെ താരം (പ്രണവം) വ്യോമം(ഹകാരം) അഗ്നി (രേഫം)മനുഃ(സൌ) ദണ്ഡി എന്നത് വ്യോമവിശേഷണമാണ്. യുഗ് ദണ്ഡീ (രണ്ടു ഹകാരം) അനുസ്വാരയുക്തമെന്ന് മന്ത്രവിശേഷണം. രണ്ടു ഹ കാരം ഇപ്രകാരം എഴുതുന്നു.





കകാരം പ്രാചീനയോനി

അം അക്രൂരേശകം ,ദണ്ഡി ബിന്ദുകം, കാമഗുഹ്യകം. കകാരം പ്രാ ചീനയോനി.ഈ ചിഹ്നം സർവ്വസുഖദുഃഖപ്രബന്ധകമാണ് (കകാര ചിഹ്നം).ദണ്ഡശബ്ദവാച്യത്തിൽ ബിന്ദു കൂടി അറിയണം. അഷ്ടോത്തര ശതം (108) പ്രാവശ്യം ജപിക്കാനായി കുശം(ദർഭ)ഉപയോഗിക്കുന്നതി നാൽജപത്തെ കുശമെന്നു പറയുന്നു. ലേഖനം മുമ്പുപറഞ്ഞപോലെ ത്തന്നെ.ദർഭപ്പുല്ലിലെ ജലം തൊട്ട് 108 തവണ ജപിച്ച് ഓരോരോ വർണ്ണത്തേയും പ്രോഷിതമാക്കുന്നു.ഇതാണ് ആപ്യായിതം. വിധി പ്രകാരം ഓരോ വർണ്ണത്തിനും (പ്രത്യർണ്ണാം)7 വിധം 7 തവണ യാണ് ഇത് ചെയ്യേണ്ടത്.ആപ്യായനം കുശപല്ലവത്തിനാൽ പ്രതിവർണ്ണം പ്രോഷിച്ച് സ്വജപം നടത്തുന്നതാണ്. മൂലമന്ത്രത്താലാണ് ഇത് ചെയ്യുക. ദേയമന്ത്രം (ഗുരു തന്ന മന്ത്രം)ഉച്ചരിച്ച്,അമും മന്ത്രം തർപ്പയാമി നമഃ എന്ന് ജലതർപ്പണം ചെയ്യുന്നതാണ് മന്ത്രതർപ്പണം.ഇതും 108 പ്രാവശ്യം ചെയ്യണം.

122. താരമായാരമായോഗേ മനോർദ്ദീപനമുച്യതേ
ജപ്യമാനസ്യ മന്ത്രസ്യ ഗോപനന്ത്വ പ്രകാശനം

123. സംസ്കാരാദശസംപ്രോക്താ സർവ്വത(മ)ന്ത്രേഷുശോധിതാഃ
യാൻകൃത്വാ സമ്പ്രദായേനമന്ത്രീ വാഞ്ഛിതമശ്നുതേ

**<u>സംസ്കൃതഭാഷ്യം</u>**

താരിതി .താരഃപ്രണവഃഓം.മായാ ശക്തിഃരമാ ബീജം ശ്രീം. മന്ത്രസ്യാന്തേ ഭവേന്നാമയോഗഃപ്രോച്ചാടനേമതഃഇതി യോഗലക്ഷണസ്യോക്തത്വാദത്ര മന്ത്ര ഏവനാമസ്ഥാനീയഃതേന ഇമാനി ബീജാന്യാദൌ കൃത്വാ മന്ത്രം ജപേത് സപ്തഹരം ഇത്യാചാര്യാഃ സമ്പ്രദായേനേതി. സമ്പ്രദായഃ പ്രതിസംസ്കാരം മയോക്തോƒനുസന്ധേയഃ

**<u>മലയാളഭാഷ്യം</u>**

താരം പ്രണവം.ഓം. മായാ ശക്തി. രമാ ശ്രീം. ഈ മൂന്നെണ്ണത്തിന്റെ യോഗം മന്ത്രത്തിന്റെ ദീപനം. ജപിക്കേണ്ട മന്ത്രത്തിന്റെ ഗോപനം, പ്രകാശനം.ഇവ കൊണ്ടു സംഭവിക്കുന്നു. സർവ്വമന്ത്രങ്ങൾക്കും 10 സംസ്കാരങ്ങളുണ്ട്. സമ്പ്രദായപ്രകാരം മന്ത്രവിത്ത് ഇവ അനുഷ്ഠിക്കുന്നു. സമ്പ്രദായമെന്നാൽ അവനവന്റെ സംസ്കാരമനുസരിച്ച് (പതിവ്)എന്നാണ് അർത്ഥം. (സംഗീതത്തിൽ ഓരോരോ ഗുരുവിനും ഓരോ ബാണി അഥവാ പാണി ഉള്ളതുപോലെ മന്ത്രതന്ത്രാദികളിലുമുണ്ട്) ശൈവശാക്തേയവൈഷ്ണവസമ്പ്രദായങ്ങളെ ഇത്തരം വ്യത്യസ്തഗുരുക്കന്മാരുടെ സമ്പ്രദായമായിട്ടല്ലാതെ വേറെ വേറെ മതമായിട്ട് കണ്ടിരുന്നില്ല. ബുദ്ധജൈനമതങ്ങളുടെ കാര്യവും ഇതാണ്. ആരും തമ്മിൽകലഹിക്കേണ്ട ആവശ്യം അതുകൊണ്ട് ഇല്ല.

124. സ്വതാരാരാശികോഷ്ഠാനാമനുകൂലം ഭജേന്മനും
പ്രാപലോഭാത് പടുഃപ്രാജ്യം രുദ്രസ്യാദ്രിഃരുരുഃകരം

125. ലോകലോപപടുഃപ്രാപ ഖലൌദ്യോ ഭേഷുഭേദിതാഃ
വർണ്ണാഃക്രമാൻസ്വരാന്ത്യൌ തു രേവത്യംശഗതൌ സ(ത)ദാ

**<u>സംസ്കൃതഭാഷ്യം</u>**

അഥ നിർഗ്ഗുണോപാസനാംഗഭൂതസഗുണോപാസനായാം പ്രവൃത്തഃസ്യ അവാന്തരവിചാരം ദർശയതി സ്വതാരേതി.സ്വം നാമ തസ്യ താരാ നക്ഷത്രം. ഏവമഗ്രേƒപി

ദൃഷ്ടക്ഷരാശിഭൂതാരിവർണ്ണപ്രചുരമന്ത്രകം

സമ്യക് പരീക്ഷ്യ തം യത്രാദ് വർജ്ജയേന്മതിമാൻനരഃ ഇത്യുക്തേഃ തത്ര താരാമൈത്രീജ്ഞാതായ അക്ഷരേഷു നക്ഷത്രാണി ക്ഷരയതി പ്രാപേതിഃ അത്ര ഗ്രന്ഥകാരസ്യ വാരരുചഃസങ്കേതോƒഭിപ്രേതഃസ യഥാ-

കടപയവർഗ്ഗഭവൈരിഹപിണ്ഡാന്ത്യൈരക്ഷരൈരംഗാഃ

നഞി ച ശൂന്യം ജ്ഞേയം തഥാ സ്വരേ കേവലേ കഥിതേ ഇതി.

അത്ര കടൌ നവവർണ്ണൌ പാദ്യ

പഞ്ചാർണ്ണഃയോƒഷ്ടാർണ്ണൌഷ്യാന്തഃപിണ്ഡം സംയുക്താക്ഷരം

.തത്രാന്ത്യേനാംഗഃപ്രാ 2 പ1 ലോ3 ഭാ4 ത്പ 1 ടു 1 പ്രാ 2 ജ്യം 1 രു 2 ദ്ര 2 സ്യാ 1 ദ്രി 2 രു 2 രു 2 ക 1 രം 2 ലോ 3 ക 1 ലോ 3 പ 1 പ 2 ടു 1 പ്രാ 2 പ 1 ഖ 2 ലൌ 3 ധ്യോ 2 ഏവമുക്തഹ്യാധ്യക്ഷരേഷു അശ്വിന്യാദയോ ജംഞേയാഃഭേഷു നക്ഷത്രേഷു ക്രമാത് വർണ്ണം ഭേദിതാഃവിഭാഗേന ദർശിതാ ഇത്യർത്ഥഃ തദേത്യുത്തരത്ര സംബദ്ധ്യതേ അത്ര ധകാരധ്യകാരയോർന്നാഗരലിപൌ സമാനത്വാത് ഭ്രാന്തികൃതൌ ധകാരപാഠഃ തേന ധ ഇതി ഏകാംഗഃസംഗൃഹീതഃസ്വരാന്ത്യൌ അം അഃ

രേവത്യാംശസതൌ. അതോ രേവത്യാം അം അഃള ഇത്യക്ഷരത്രയം. രേവത്യാംശഗതാവിതി പദേനൈവോക്തേ രംഗേഷു ന സംഗൃഹീതം .യഥാ വക്ഷ്യമാണേ രാശ്യക്ഷരകഥനേ വാലം ഗൌരം ഖുരമിതി. രേഫേണ കന്യായാമക്ഷരകഥനേദ്വയമേവോക്തം.അന്യേഷാം കന്യായാം ശാദയ ഇതി പദേനൈവോക്തേഃതദ്വദത്രാപീത്യവധേയം. ഉത്തരഭാദ്രപദ നക്ഷത്രേ ളകാരേണാംശത്രയം ഗൃഹീതം. തേന ഷസഹാക്ഷരാണി .തത്ര ഷകാരസ്യ ക്ഷകാരാംശത്വാത് ക്ഷകാരോƒപി തേനൈവ ഗൃഹീതഃ തേനാത്രാക്ഷരചതുഷ്കം തദുക്തമാചാര്യൈഃ-

തതഃക്ഷകാരഃസഞ്ജാതോ നൃസിംഹസ്തസ്യദേവതാ
സ പുനഃഷസഹൈഃസാർദ്ധംപരപ്രോഷ്ഠപദം ഗതാ ഇതി.

ഈശാനശിവോƒപി-

പ്രിയലവകടരമ്യാ ശ്രീപ്രിയാരാത്രിരന്യാ
ഖഗകുലകടകസ്ത്രീപാത്രവാലേതി സംഖ്യൻ.ഇതി.

നാരായണീയേ തു-

രാജ്യേത്യാദിഷഡ്വിംശതിഭേഷുവർണ്ണാനുക്താഃഅമസാവന്ത്യഭേളക്ഷൌ. തത്ര കേചിത് ലവാവിതി പഠിത്വാ വ്യാഖ്യാന്തി ലകാരേണാംഗത്രയം വകാരേണാംശചതുഷ്ടയമിതി. തദസത്. സങ്കേതവിരോധാത് .സങ്കേതേ ഹി പിണ്ഡാന്ത്യൈരക്ഷരൈരംശാ ഇത്യുക്തം .ഏതദഭിപ്രായൈണൈവ ദ്വിവചനകല്പനം .തദപി ഭ്രമേണൈവ യതഃസങ്കേതാക്ഷരേഷു സാധു ത്വാർത്ഥം പ്രഥമൈകവചനമേവ യുക്തം .ന തു സംയോഗം കൃത്വാ ദ്വിവചനം.തഥാ കുത്രാപ്യദർശനാത്.അത ഏവായം പാദോƒപേക്ഷി താർത്ഥദ്യോതനികാദിഭിഷ്ടീകാഭിരുപേക്ഷിതഃ അപരേ ബവാവിതി പഠിത്വാ വദന്തി. പവർഗ്ഗീയസകാരേണാം ഗത്രയം ഉത്തരേണാന്ത സ്ഥീയവകാരേണ ഗചതുഷ്ടയമ്തി .തദപി പ്രപഞ്ചസാരേശാനാദി ഗ്രന്ഥവിരുദ്ധം. തതോƒയമേവ പാഠോ നാരായണീയേƒപി. പരന്തു വ്യാഖ്യാതുസ്തത്ര ഭ്രമഃപ്രഥമോƒന്തസ്ഥോ വകാരസ്തേന ചതുഃസംഖ്യാ ദ്വിതീയഃ പവർഗ്ഗാം തേന ത്രിസംഖ്യേതി സർവ്വം സമഞ്ജസം. ദേവദേവേശീകാരേണ തു പ്രപഞ്ചസാരാദിവിരോധപരിഹാരാർത്ഥം ഷുല്ലാ ഇതി പഠിത്വാ തത്ര പ്രഥമ ലകാരേണാംശത്രയം ഉത്തരലകാരേ ണാംശത്രയം ഗൃഹീതമിതി വ്യാഖ്യാതം .തദപി സങ്കേതവിരുദ്ധം . സം ഗേതി പിണ്ഡേനാംഗദ്വയസ്യാഗൃഹീതത്വാത്. ഏതേന അആ അശ്വിനി , ഇ ഭരണി, ഈ ഉ ഊ കൃത്തികാ ഇത്യാദി ജ്ഞേയം.

<u>മലയാളഭാഷ്യം</u>

സ്വനാമത്തിന്റെ താരം (നക്ഷത്രം)രാശികോഷ്ഠത്തിൽ അനുലോമമായി (അനുകൂലമായി)ഭജിക്കണം.അക്ഷരാശിയിൽ നന്നായി പരീക്ഷിച്ച് പ്രതി കൂലമായ മന്ത്രയന്ത്രാദികൾ ബുദ്ധിമാന്മാരായ മനുഷ്യര് ത്യജിക്കുന്നു. താരാമൈത്രീജ്ഞാനത്തിന് അക്ഷരങ്ങൾക്ക് നക്ഷത്രം പറഞ്ഞിട്ടുണ്ട്. വാരരുചസങ്കേതമാണ്ഗ്രന്ഥകാരൻസ്വീകരിച്ചിരിക്കുന്നത്. കടപയാദി വർഗ്ഗങ്ങള് നോക്കി പിണ്ഡത്തിന്റെ അക്ഷരസംഖ്യ കാണുന്നു. പി ണ്ഡമെന്നാൽ സംയുക്താക്ഷരം . ന ,ഞ എന്നിവ പൂജ്യം 0. സ്വരങ്ങ ളെല്ലാം 1.

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| ക | ഖ | ഗ | ഘ | ങ | ച | ഛ | ജ | ഝ | ഞ |
| ട | ഠ | ഡ | ഢ | ണ | ത | ഥ | ദ | ധ | ന |
| പ | ഫ | ബ | ഭ | മ | | | | | |
| യ | ര | ല | വ | ശ | ഷ | സ | ഹ | | |
| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 0 |

ഇതുവെച്ച്, പ്രാ 2, പ1, ലോ 3 ഭാ 4 ത്പ 1 ടു 1 പ്രാ 2 ജ്യം 1 രു 2 ദ്ര 2 സ്യാ 1 ദ്രി 2 രു 2 രു2 ക1 രം 2 എന്നും ലൊ 3 ക 1 ലോ 3 പ 1 പ1 ടു 1 പ്രാ 2 പ1 ഖ 2 ല1 3 ധ്യോ 2 എന്നും അക്ഷരപിണ്ഡം കാണുന്നു. (പ്രാപലോഭാത്പടുപ്രാജ്യം രുദ്രസ്യാദ്രി രുരുകരം, ലോകലോപപടുപ്രാപഖലൌധ്യോ എന്നീ വാക്യങ്ങളുടെ അക്ഷരസംഖ്യ).ഇവയെ അശ്വിനാദി അക്ഷരങ്ങളായി അറിയുക. നക്ഷത്രരാശികളിൽ വർണ്ണങ്ങള് ക്രമമായി വിഭാഗിച്ച് ദർശിക്കുക. ധകാര,ഝ്യകാരങ്ങളെ നാഗരലിപിയിൽ സമാനമായി കാണുന്നതിനാല് അത് ഭ്രാന്തിയുളവാക്കും. അതിനാല് ധ എന്ന ഏകാംഗമായി ധകാരപാഠം എടുക്കുന്നുണ്ട്.സ്വരാന്ത്യം അംഅഃഎന്നത്അവസാനനക്ഷത്രമായ രേവതിയുടെ അംശത്തിലാണ് വരിക. ളകാരവും രേവതിനക്ഷത്രത്തിലാണ്. രേവത്യക്ഷരത്തിൽ ഉള്ള വ രംഗത്തു(വെളിച്ചത്തു)വരാതെ മറഞ്ഞിരിക്കുന്നു. രാശ്യക്ഷരകഥനത്തിൽബാലം,ഗൌരം,ഖുരം എന്നു പറയപ്പെടുന്നു. രേഫം കന്യാരാശിയിലെ അക്ഷരദ്വയമാണ്. കന്യയിൽ ശ,ദ,യ ആണെന്ന് അന്യമതം. (ശാരദ. ശാ,ദ,യ രു,രു -അഥവാ രുരു എന്ന് കന്യാരാശിയിലെ അക്ഷരങ്ങൾ) ഉത്തരഭാദ്രപാദത്തിൽ ളകാരത്തിന്റെ അംഗത്രയങ്ങളും ഷ.സ,ഹ എന്നീ അക്ഷരങ്ങളും .ഷകാരത്തിന് ക്ഷകാരാംശത്വമുള്ളതിനാൽ ക്ഷകാരവും അവിടെത്തന്നെ ഗ്രഹിക്കണം. ക്ഷകാരത്തിലുണ്ടാവുന്ന ദേവത നൃസിംഹമാണ്.ഷസഹകളിൽ പകുതി പൂർവ്വഭദ്രപദത്തിൽവരുമെന്ന് ആചാര്യവാക്യമുണ്ട്. രണ്ടു പ്രോഷ്ഠപദത്തിലും കൂടി ക്ഷ,ഷ സഹ എന്ന അക്ഷരചതുഷ്കം. ഈശാനശിവത്തിൽ പ്രിയലവകടരമ്യാ ശ്രീപ്രിയാരാത്രിരന്യാ ഖഗകുലകടകസ്ത്രീപാത്രവാലേതി സംഖ്യാൻഎന്ന് കാണുന്നു. നാരായണീയത്തിൽ:-ലകാരത്തിന്റെ അംഗത്രയം വകാരത്തിന്റെ അംഗചതുഷ്ടയം എന്നത് സങ്കേതവിരോധമാണ്. സങ്കേതത്തിൽ പിണ്ഡത്തിന്റെ അവസാനത്തിലെ അക്ഷരമാണ് അംഗമെന്നു പറയുന്നത്.അതുകൊണ്ടാണ് ദ്വിവചനമെന്ന കൽപ്പന. ആദ്യത്തിൽ ഏകവചനമാണ് യുക്തം. ഭ്രമണത്തിൽ സങ്കേതാക്ഷരങ്ങളില്

സാധുവായ അർത്ഥം ഏകവചനമാണ്. അതിനാൽ,അർത്ഥദ്യോതന ത്തിനും അഭീഷ്ടസിദ്ധിക്കും ദ്വിവചനപാഠം ഉപേക്ഷിക്കാം.പവർഗ്ഗത്തിന് സകാരത്തിന്റെ അംഗത്രയം വകാരത്തിന്റെ അംഗചതുഷ്ടയം എന്നത് പ്രപഞ്ചസാരം,ഈശാനം മുതലായ ഗ്രന്ഥങ്ങൾക്ക് വിരുദ്ധമാണ്. പ്രഥമ ത്തിന്റെ അന്തസ്ഥമായ വകാരത്തിന്റെ ചതുസംഖ്യ ദ്വിതീയം, അതി ന്റെ ത്രിസംഖ്യ പവർഗ്ഗം എന്നു വ്യാഖ്യാനിച്ചാല് സർവ്വം സമഞ്ജസ മായി. പ്രപഞ്ചസാരത്തിലെ പരാമർശവുമായി വന്ന വിരോധം പരിഹ രിക്കാൻ ദേവദേവേശീകാരന് ഷുല്ലാ എന്ന് പഠിക്കുന്നു.പ്രഥമലകാര ത്തിന്റെ അംഗത്രയം ഉത്തരലകാരത്തിന്റെ അംഗത്രയം എന്നു ഗ്രഹി ക്കുന്നു. അതും സങ്കേതവിരുദ്ധമാണ്. സംഗം കൊണ്ട് പിണ്ഡത്തിന് അംഗദ്വയത്വം വരും. എങ്ങനെയെന്നാൽ-അആ അശ്വതിനക്ഷത്രം, ഇ ഭരണി, ഈഉഊ കൃത്തിക ഇപ്രകാരം . (ഈ പട്ടിക സമ്പൂർണ്ണമായി മറ്റൊരു ഗ്രന്ഥത്തിൽ കൊടുത്തിട്ടുണ്ട്.അതിനാൽ ഇവിടെ ആവർത്തിക്കു ന്നില്ല) ജന്മം, സദ്,വിപദ്,ക്ഷേമം, പ്രത്യരി,സാധകൻ, ബധ്യൻ,മിത്രം, പരമമിത്രം എന്ന് ജന്മാദികൾ വീണ്ടും വീണ്ടും ആവർത്തിച്ചുവരുന്നു.

126. ജന്മസസദ്വിപദ്ക്ഷേമഃപ്രത്യരിഃസാധകോബധ്യഃ
മിത്രം പരമമിത്രഷ്ചജന്മാദീനി പുനഃപുനഃ

**<u>സംസ്കൃതഭാഷ്യം</u>**

സ്വനാമാക്ഷരാദിക ഇതി വക്ഷ്യമാണമത്രാപി യോജനീയം. തേനായ മന്വയഃനനു വർണ്ണഭേദെ സ്വനാമാദ്യാക്ഷരാദിതിഃ ജന്മാദീനാം പുനഃപുനഃ പ്രാദക്ഷിണ്യേന മന്ത്രാദ്ധ്യക്ഷരാവധി ഗണയേദിതിശേഷഃ തേന യസ്മിന്ന ക്ഷത്രേ സാധകസമാദ്യാക്ഷരം തദാരഭ്യ മന്ത്രാദ്യക്ഷരലക്ഷത്രം യാവത് പ്രാദക്ഷിണ്യേന ഗണനം കൃത്വാ ഫലം വിചാരയേത് ഇത്യർത്ഥഃ തദുക്തം- പ്രാദക്ഷിണ്യേന ഗണയേത് സാധകാഖ്യാക്ഷരാത് സുധീഃഇതി.
അന്യത്രാപി
ഏകാദിനവപര്യന്തംസ്വാഖ്യാധ്വര്ണ്ണപ്രപൂർവ്വകം
യാവന്മന്ത്രാക്ഷരംധിഷ്ണാം ഫലം താവദ് വിചാരയേത് ഇതി
അന്യത്രാപി- ഏവംവിഭക്തവർണ്ണേഷു നക്ഷത്രാണി പ്രകൽപ്പ ച
ആരഭ്യ ജന്മനക്ഷത്രം മന്ത്രതാരാവസാനകം
ഇദം തു ശശിനാമപ്രസിദ്ധനാമ്നോരൈക്യെ ജ്ഞേയം.
വിഭജ്യനവശോരാമവിശിഖാചലമന്ത്രകാഃ
വർജ്ജ്യാഃശിഷ്ടാഃസമിഷ്ടാർത്ഥസിദ്ധിദാഃസ്യുർജ്ജപാദിപിഃഇതി
ആദ്യതൃതീയപഞ്ചമസപ്തമാൻവർജ്ജയിത്വാശേഷം ശുഭം. തദുക്തം-
ത്യക്ത്വാ ത്രിപഞ്ചാദിസപ്തതാരാഃഇതി. അന്യത്രപി-
രസാഷ്ടനവഭദ്രാണി യുഗയുഗ്മഗതാന്യപി
ഇതരാണി ന ഭദ്രാണി ജ്ഞാതവ്യം തന്ത്രകോവിദൈഃഇതി.
കേചനാദ്യപിശുഭമിച്ഛന്തി . തദുക്തം-
വിപദ് വധഃപ്രത്യരിശ്ചപരിത്യാജ്യാ മനീഷിഭിഃഇതി
ഇതദ്ധ്വാന്ത്യജന്മവിഷയം .അത്ര താരാമൈത്രീവിചാരേ യോനീമൈത്രി ഗണമൈത്രി ചാവശ്യം വിചാരണീയാ.യതസ്മയോരപി നക്ഷത്രാത്മ കത്വാത്. സ്വകലാന്യകലാവിചാരോപി. പിംഗലാമതേ-

തഥൈകഗണനക്ഷത്രംസ്വകലംഹ്യകുലം  പരം ഇത്യുക്തേ.
തഥാ മന്ത്രമുക്താവല്യാമപി-
സ്വകുലാന്യകുലവിഭാഗകഥനേതഥൈകഗണനക്ഷത്രമപി സ്വകുലമിത്യുക്തം
. തത്ര യോനിമൈത്രീ യഥാ-
അശ്വേഭാജഫണിദ്വയം സ്വവൃഷഭുങ്മേഷൈതവോമൂഷികഃ
ശ്ചാശ്വർണ്ണെ ക്രമശ സ്തതോƒപി മഹിഷിവ്യാഘ്രഃപുനഃസൈരിഭഃ
വ്യാഘ്രൈണൌമ-ഗമണഅഡലൌ കപിരഥോവദ്ത്രുദ്വയംവാനരഃ
സിംഹാശ്വൌമൃഗരാട് പശുശ്ചകരടീയോനിസ്തുഭാനാമയം ഇതി
അത്രാഭിജിദപി ഗൃഹീത ഇതി കൃത്വാ അഷ്ടാവിംശതിഃ അശ്വ1
ഹസ്തി2 മേഷ 3 സർപ്പ 4,5ശ്വാ 6 മർജ്ജാര 7 മേഷ 8, മാർജ്ജാര 9
മൂഷിക 10-11, ഗൌ12 മഹിഷി 13, വ്യാഘ്ര 14 മഹിഷി 15 വ്യാഘ്ര
16 മൃഗ 17-18,ശ്വാ 19, വാനര 20 ലകുല 21-22, വാനര 23 സിംഹ 24
അശ്വ 25 സിംഹ 26 ഗൌ 27 ഹസ്തി 28. വിരോധസ്തു- ഗോവ്യാ
ഘ്രം ഗജസിംഹമശ്വമഹിഷം ശ്വൈനശ്ചവദ്ഭ്രൂരശം വൈരം
വാനരമേഷകം ച സുമഹത് തദ്വദ്വിഡാലോന്ദുരം ഇതി.
ജന്മനക്ഷത്രയോന്യാ വൈ മാരണാനി യഥാതഥം
കൃത്തികരേനൈവസിദ്ധിദാനി മഹേശ്വരി ഇതി.
കാര്യാന്തരോപയോഗിതാƒപ്യസ്യോക്താƒന്യത്ര .ഗണമൈത്രി യഥാ .തത്ര
മനുഷ്യാദിഗണനക്ഷത്രാണി ഏകവിംശേവക്ഷ്യതി,ഫലന്തു യഥാ-
ബദ്ധ്യഘാതകതാ മതാ. മനുഷ്യരാക്ഷസാനാന്തു വിരോധോദേവരാക്ഷ
സാം പ്രീതിദേവമനുഷ്യാണാം സ്വേനസ്വേനാപി സാമ്യതാ ഇതി.

<u>മലയാളഭാഷ്യം</u>

ശബ്ദങ്ങളിൽ ആദ്യാക്ഷരങ്ങൾഎന്ന് പറഞ്ഞതില് മാത്രകളും യോജനീ യമാണ് .അവയുടെ വർണ്ണഭേദങ്ങൾവീണ്ടും വീണ്ടും പ്രദക്ഷിണമായി പലമട്ടിൽ ആവർത്തിക്കുന്നതാണ് ഭാഷ(സാഹിത്യ)യും സംഗീതവും. ഈ പ്രദക്ഷിണം വെച്ചാണ് മന്ത്രങ്ങളുടെ അക്ഷരാവധി ഗണിക്കുന്നത് .ഏത ക്ഷരത്തിൽ സാധകനാമത്തിന്റെ ആദ്യക്ഷരം വരുന്നുവോ അതുതൊട്ടാ ണ് മന്ത്രത്തിന്റെ ആദ്യക്ഷരനക്ഷത്രം.അവിടെനിന്ന് പ്രദക്ഷിണമായി ഗണനം ചെയ്ത് ഫലം വിചാരിക്കുക. 1 മുതല് 9 വരെ സ്വന്തം നാമ ത്തിന്റെ ആദ്യവർണ്ണം ആദ്യമായെടുത്ത് മന്ത്രാക്ഷരത്തെ ധിഷ്ണയാല് വിചാരിച്ച് ഫലമറിയണം. വിഭക്തമാക്കിയ വർണ്ണാക്ഷരങ്ങളെ നക്ഷത്ര ങ്ങളിൽ(രാശിമണ്ഡലത്തിൽ)സങ്കൽപ്പിച്ച് ജന്മനക്ഷത്രം ആരംഭമായും മന്ത്ര താര അവസാനമായും എടുക്കുന്ന രീതി പറയുന്നു. ഉദാഹരണമായി ശശി എന്ന നാമവും രാമവിശിഖാചല എന്ന മന്ത്രവുമാണ് പറഞ്ഞിട്ടു ള്ളത്.

| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 |
|---|---|---|---|---|---|---|---|---|
| രാ | മ | വി | ശി | ഖാ | ച | ല | രാ | മ |
| ശ | ശി | ശ | ശി | ശ | ശി | ശ | ശി | ശ |

| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 1 | 2 | 3 |
|---|---|---|---|---|---|---|---|---|---|---|---|
| ര | ആ | മ | വ് | ശ് | ഖ | ആ | ച | ല | ര | ആ | മ |
| ശ | ശി | ശ | ശി | ശ | ശി | ശ | ശി | ശ | ശി | ശ | ശി |

7 അക്ഷരമുള്ള ഈ മന്ത്രം ആദ്യം രാമ എന്ന് അവസാനം കൂടി ചേർത്ത് 9 ആക്കുന്നു. രണ്ടാം ആവർത്തനത്തിൽ ദീർഘമാത്രകളെ വേറെ എഴുതിയപ്പോൾ, അഞ്ചാമത്തേതിൽശശിനാമം തന്നെ ആവർത്തിച്ചുവരുന്നതായി കാണാം. 3, 5, 7 എന്നിവ വർജ്ജ്യമാണ്. 8 ,9 എന്നിവയുടെ യുഗയുഗ്മം ഭദ്രം. മറ്റുള്ളവ ഭദ്രമല്ല.
വിപത്തുക്കൾ,വധം,ശത്രുക്കൾ,എന്നിവയെ മനീഷികൾ ത്യജിക്കുന്നു.
താരാമൈത്രിവിചാരത്തിൽ യോനീമൈത്രി,ഗണമൈത്രി,എന്നിവയുെ നക്ഷത്രാത്മകത്വത്താല് വിചാരം ചെയ്യുന്നു. സ്വകുലം അന്യകുലം എന്നിവ വിചാരിക്കുന്നു. പിംഗലാമതപ്രകാരം ഒരേ ഗണമുള്ള നക്ഷത്രങ്ങൾ സ്വകുലം. അല്ലാത്തവ അന്യകുലം. മന്ത്രമുക്താവലിയിൽ സ്വകുലാന്യകുലവിഭാഗകഥനത്തിൽ ഏകഗണമക്ഷത്രങ്ങലെത്തന്നെയാണ് സ്വകുലമെന്നു പറഞ്ഞിട്ടുള്ളത്.
യോനീമൈത്രിഃ- 28 സംഖ്യകളെ താഴെ പറഞ്ഞ പ്രകാരം വിഭജിക്കുന്നു. അശ്വം 1, ഹസ്തി 2, മേഷം 3, സർപ്പം 4, 5, ശ്വാവ് 6,മാർജ്ജാരം 7 മേഷം 8 മാർദ്ദാരം 9 മൂ,ികം 10,11 ഗൌ 12 മഹിഷി 13, വ്യാഘ്രം 14 മഹിഷി 15 വ്യാഘ്രം 16 മൃഗം 17, 18, ശ്വാവ് 19 വാനരം 20 നകുലം 21 ,22 വാനരം 23 സിംഹം 24 അശ്വം 25 സിംഹം 26 ഗൌ 27 ഹസ്തി 28
ഗണമൈത്രിഃ- മനുഷ്യഗണരാക്ഷസഗണനക്ഷത്രങ്ങള് വിരോധം. ദേവരാക്ഷസനക്ഷത്രങ്ങൾ വിരോധം. ദേവമനുഷ്യനക്ഷത്രങ്ങൾ പ്രീതി. മറ്റുള്ളവ അതാതുഗണം തമ്മിൽ സാമ്യത.

127. വാലം ഗൌരം ഖുരം ശോണം ശമീശോബിതേ രാശിഷു
ക്രമേണ ഭേദിതാ വർണ്ണാഃകന്യായാം ശാദയഃസ്മൃതാ

**<u>സംസ്കൃതഭാഷ്യം</u>**

അഥാക്ഷരേഷു ശശിവിഭാഗമാഹ വാലമിതി.വാ 4 ലം 3 ഗൌ 3 രം 2 ഖു2 രം 2 ശോ5 ണം 5 ശ 5 മീ 5 ശോ 5 ഭാ 4 ഇതി ശശിഷു വർണ്ണാ ഭേദിതാഃവിഭാഗേനോക്താഃകന്യായാം സ്വരാന്ത്യൌവർത്തതേ ശാദയശ്ച സ്ഥിതാഃ അത്രാദിശബ്ദേന ശഷസഹലാഗൃഹ്യന്തേ.ക്ഷകാരസ്യ മീനേ പ്രവേശഃ യദാഹുരാചാര്യഃ- അമഃശവർഗ്ഗലേഭ്യഛ സഞ്ജാതാ കന്യകാമതാ ഇതി. തഥാ ചതുർഭിര്യാദിഭിഃസാർദ്ധംസ്യാത് ക്ഷകാര സ്തുമീനൈഃഇതി. അനേന അ ആ ഇ ഈ മേഷഃഇത്യാദി ജ്ഞേയം.

**<u>മലയാളഭാഷ്യം</u>**

വാ 4, ലം 3 ഗൌ 3 രം 2 ഖു 2 രം 2 ശോ 5 ണം 5 ശ 5 മീ 5 ശോ 5 ഭാ 4 ഇവയാണ് ശശിയുടെ വർണ്ണങ്ങൾ.കന്യാരാശിയിൽ ശദയ എന്നിവ ഇരിക്കുന്നു എന്നല്ല, ശ ആദിയായവ (ശഷസഹല)മുതലായ അന്ത്യാക്ഷരങ്ങള് എന്നാണ് അർത്ഥം. അവസാനവർണ്ണമായ ക്ഷ കന്യയുടെ വിപരീതരാശിയായ മീനത്തിലാണെന്നാണ് ആചാര്യമതം. അ മ ശവർഗ്ഗം,ല എന്നിവ കന്യയിലാണ്. കന്യാരാശിയിലാണ് വിദ്യാദേവ തയായ ശാരദയെ നാം നവരാത്രികാലത്ത് ആരാധിക്കുന്നത്. വിപരീത രാശി മീനം അഥവാ നൃസിംഹരാശി. അ ആ ഇഈ എന്ന ആദ്യസ്വ രങ്ങൾ മേഷരാശിയിലാണ്.

128. ലഗ്നം ധനം ഭ്രാതൃബന്ധുപുത്രശത്രുകലത്രകാഃ
മരണംധർമ്മകർമ്മായ വ്യധാ ദ്വാദശരാശയഃ

**<u>സംസ്കൃതഭാഷ്യം</u>**

ദ്വാദശരാശയ ഇതി ഫലഫലിതോ രൈക്യോപചാരാത്. അത്രപ്രകാരഃ സാധകനാമാദ്യാക്ഷരം യത്ര രാശൌ തം രാശിമാരഭ്യ മന്ത്രാദ്യക്ഷരം യത്ര രാശൌ രാത് പര്യന്തം ഗണനീയം. ഷഷ്ഠാഷ്ടമദ്വാദശസ്ഥാനാനി നിന്ദ്യാനി. തദുക്തം

സാധ്യാഖ്യാക്ഷരരാശ്യന്തം ഗണയേത് സാധകാക്ഷരാത്
നൈധനാരിവ്യയാധീനാ യേ വർണ്ണാസ്തേ ന ശോഭനാഃ ഇതി. യത്തു-
ഏകപഞ്ചനവബാന്ധവാഃസ്മൃതായുഗ്മഷഷ്ഠദശമാസ്തു സേവകാഃ
പോഷകാസ്ത്രിമുനിരുദ്രസമ്മിതാ ദ്വാദശാഷ്ടചതുരസ്തു ഘാതകാഃ ഇതി വചനം തദ്രാശിഫലപ്രകരണപഠിതം ചേത് തദാ സ്വജന്മരാശിമാരഭ്യ മന്ത്രരാശിപര്യന്തം ഗണനീയമിതി ഭിന്ന ഏവ പ്രകാരഃ തദുക്തം-
രാശ്യർണ്ണാദികമന്ത്രാണാം സരാശിർജ്ജന്മരാശിതഃ വിചാരമനുരാശ്യന്തം രിപുഹീനം മനും ജപേത് ഇതി. യദി രാശിപ്രകരണപഠിതം ന ഭവതി തദാ വക്ഷ്യമാണ അകപേമചക്രഫലത്വേന വ്യാഖ്യേയമിതി രഹസ്യം.

**<u>മലയാളഭാഷ്യം</u>**

12 രാശികളില് ലഗ്നം ധനം ഭ്രാതൃ ബന്ധു പുത്ര ശത്രു കളത്ര മരണം ധർമ്മം കർമ്മം ആയം വ്യയം എന്നിവ ക്രമത്തില് വിചാരിക്കുന്നു. സാധകനാമത്തിന്റെ ആദ്യാക്ഷരം ഏതുരാശിയിലോ ആ രാശിയിലാ രംഭിക്കുന്ന മന്ത്രത്തിന്റെ ആദ്യാക്ഷരം ആ രാശിമുതൽ ഗണിക്കുക. (ഉദാഹരണത്തിന് എന്റെ നാമത്തിന്റെ ആദ്യാക്ഷരമായ സ എന്റെ ജാതകത്തിലെ ലഗ്നമായ കർക്കിടകത്തിൽനിന്ന് 3ആം രാശിയായ, ഭ്രാതൃ സ്ഥാനമായ കന്നിരാശിയിലാണ്) 6, 8, 12 എന്നീ രാശിഭാവങ്ങള് നിന്ദ്യ

ങ്ങളാണ്. സാധ്യമായ ആഖ്യയുടെ അക്ഷരരാശിവരെ സാധകാക്ഷരം ഗണിക്കുക. നിധനം 6,8, 12ൽആയിവരുന്ന വർണ്ണാക്ഷരങ്ങള് ശോഭനങ്ങളല്ല1,5,9 ബന്ധുക്കളാണ്. 2,6,10 സേവകരാണ്.3,7,11 പോഷകരാശികളാണ്. 12,8,4 ഘാതകരാശികളാണ്. ഇപ്രകാരം അറിഞ്ഞുവേണം രാശിയിലാരംഭിക്കുന്ന വർണ്ണാദികളായ മന്ത്രങ്ങളെ സ്വീകരിക്കാന്. ശത്രുഹീനമായതേ സ്വീകരിക്കാവൂ.

129. ചതുരശ്രേ ലിഖേ വർണ്ണാംശ്ചതുഃകോഷ്ഠസമന്വിതം
അകാരാദിക്ഷകാരാന്താൻസ്വനാമാദ്യാക്ഷരാദിതഃ

130. സിദ്ധാദിൻകൽപ്പയേൻമന്ത്രീകുര്യാദ് സിദ്ധാദിഭിഃപുനഃ
സിദ്ധാദീൻസിദ്ധികഃസിദ്ധോ ജപാത് സാദ്ധ്യേഃഹുതാദിഭിഃ

131. സിദ്ധാർണ്ണാഃബാന്ധവഃപ്രോക്താഃസാദ്ധ്യാസ്തേസേവകാഃസ്മൃതാഃ
സുസിദ്ധാപോഷകാ ജ്ഞേയാഃശത്രവോ ഘാതകാ മതാഃ

132. ദീപസ്ഥാനം സമാശ്രിത്യ കൃതം കർമ്മോ ഫലപ്രദം

<u>**സംസ്കൃതഭാഷ്യം**</u>

സിദ്ധം യദ്യസ്മിൻചതുഷ്കേ സ്വനാമാദ്യക്ഷരം പ്രാദക്ഷിണ്യേന ദ്വിതീയചതുഷ്കേമന്ത്രാദ്യക്ഷരം അത്ര ദ്വിതീയചതുഷ്കോപി തദേവ കോഷ്ഠമാരഭ്യ പ്രദക്ഷിണേന സാദ്ധ്യസിദ്ധ, സാദ്ധ്യസാദ്ധ്യ, സാദ്ധ്യസുസിദ്ധ, സാദ്ധ്യാരീന ഇതി കൽപ്പയേത്. യദിപുനഃസ്വനാമാദ്യക്ഷര ചതുഷ്കാത് പ്രദക്ഷിണ്യേന തൃതീയചതുഷ്കേ മന്ത്രാദ്യക്ഷരം തദാ പൂർവ്വവത് തത് കോഷ്ഠാദേ സപ്രദക്ഷിണ്യേന സുസിദ്ധസിദ്ധ സുസിദ്ധ സാദ്ധ്യസുസിദ്ധസുസിദ്ധസുസിദ്ധാദീൻ ഇതി കൽപ്പയേത് .യദി പുനഃ സ്വനാമാക്ഷരചതുഷ്കം പ്രദക്ഷിണ്യേന ചതുർത്ഥചതുഷ്കേ മന്ത്രാദ്യക്ഷരം തദാ പൂർവ്വവദ് തത് കോഷ്ഠാദേവ പ്രാദക്ഷിണ്യേന അരിസിദ്ധം, അരിസാദ്ധ്യ,അതിസുസിദ്ധഅര്യരീൻഇതിഃകൽപ്പയേത്. നന്വത്ര ദ്വിതീയാദി ചതുഷ്കേ തമേവ കോഷ്ഠമാരഭ്യ ഗണനമിത്യത്ര .കിം നിയാമകമിതി ചേത് ഉച്യതേ. <u>പ്രകൃതിക്രമമേവ നിയാമകഃ</u> സ ച പഞ്ചമാദ്ധ്യായേ പ്രഥമചരണേ .

പ്രാപ്താനാംഹി പദാർത്ഥാനാം വികൃതൌക്രമചിന്തനം
തേചസക്രമകാ ഏവ പ്രാപ്യന്തേ നോദകാദിഹ
നൈരാകാങ്ക്യാത് ക്രമസ്തേഷാം ന ഭൂയോƒന്യഃപ്രകൽപ്പതേ.
ഇത്യാദിനോക്തം.

തത്രകിംനാമഗ്രാഹ്യമിത്യപേക്ഷായാം പിംഗലാമതേ-
പ്രസിദ്ധം യങ്ഭവേന്നാമ കിം വാച്യ ജന്മനാമ ച
യതീനാം പുഷ്പപീതേന ഗുരുണാ യത് കൃതം ഭവേത്
താമ്രസ്തതൈവവർണ്ണാനി വിഭക്താനി ച കാരയേത് ഇതി
അന്യത്രാപി-
ലോകേ പ്രസിദ്ധനാമായ മാത്രാപിത്രാതഥാകൃതം ഇതി.
അന്യത്രാപി -സുപ്തോ ജാഗർത്തി യേനാസൌ ദൂരസ്യശ്ചപ്രഭാഷതേ
വദത്യന്യമനസ്കോƒപി തന്നാമഗ്രാഹ്യമത്ര തു ഇതി. അന്യത്രാപി-
മാത്രാ പിത്രാ കൃതം നാമശോധനീയം പ്രയത്നതഃഇതി
അന്യേത്വത്ര ജന്മനാമൈവ ഗ്രാഹ്യനിത്യൂചു തദുക്തം-

ജന്മർക്ഷാക്ഷരതോ വീക്ഷ്യം തത്ര മന്ത്രാദിമാക്ഷരം
ചതുർഭിഃകോഷ്ഠകൈസ്ത്വേക ഇതി കോഷ്ഠചതുഷ്ടയം
പുനഃകോഷ്ഠകകോഷ്ഠേഷു സവ്യതോ ജന്മഭാക്ഷരാത്
സിദ്ധസാദ്ധ്യസുസിദ്ധാരിക്രമാജ്ഞേയംവിചക്ഷണൈഃഇതി ജന്മാദി
ജന്മകാലേ യദൃക്ഷമശ്വിന്യാദി തേഷാമക്ഷരാണി.
ചുചേചോലാഅശ്വിനീപ്രോക്താ ഇത്യാദീനിതസ്മാത്തദാരഭ്യ തേന
ജന്മനാമാദ്യക്ഷരമാരഭ്യേത്യർത്ഥഃഏവം ജന്മഭാക്ഷരാദി അന്യത്രാപി
ജ്ഞേയം.അയഞ്ചജന്മനാമപ്രസിദ്ധനാമ്നോഃവികൽപ്പോജ്ഞേയാഃകിം വാ
സ്യാത്യുക്തൈഃസിദ്ധിദ ഇതി
ജപാത്.സിദ്ധഃഹുതാദിഭിഃസാദ്ധ്യാസിദ്ധിദഃപ്രാപ്തിമാത്രേണാ
സുസിദ്ധഃസിദ്ധിദഃഇതി സംബന്ധഃആദിശബ്ദേന
തർപ്പണാദി.സിദ്ധസിദ്ധാദിഫലം പിംഗലാമതോക്തം തഥാ-
യഥോക്തം സിദ്ധസിദ്ധസ്തു തത്സാദ്ധ്യോദ്വിഗുണാജപാത്
ജപാംഗാത് തത്സുസിദ്ധസ്തു തദരിർബ്ബാന്ധവാപഹഃ
ദ്വിഘ്നാജ്ജപാത് സാദ്ധ്യസിദ്ധസ്തദ്സാദ്ധ്യസ്തുനിരർത്ഥകഃ
തത് സുസിദ്ധഃസാർദ്ധജപാത് തദരിർഗ്ഗോത്രജാപഹഃ
സുസിദ്ധസിദ്ധോƒർദ്ധ്വജപാത് തത് സാദ്ധ്യോദ്വിഗുണാജ്ജപാത്
തത്സുസിദ്ധോഗ്രഹാദേവ തദരിർജ്ഞാതിജാതിഹാ
അരിസിദ്ധഃസുതംഹന്യാദരിർജ്ഞാതിജാതിഹാ
അരിസിദ്ധഃസുതംഹന്യാദരിസാദ്ധ്യസ്തുകന്യകാം
തത്സുസിദ്ധസ്തു പത്നീഘ്നസ്തദരിഃസാധകാപഹഃഇതി.
പിംഗലാമതേ പ്രത്യക്ഷരം സിദ്ധാദിഗണനോക്താം.
മാതാപിതൃകൃതംനാമ യച്ചാപ്യഭിജനൈഃകൃതം
വിശ്ലഷ്യതസ്യവൈ വർണ്ണാൻസ്വരവർണ്ണാവിഭേദതഃ
തഥൈവമന്ത്രബീജാനി തതഃശോധനമാരഭേത്
ബിന്ദുദ്വിബിന്ദുകോപധ്മാനീയജിഹ്വാംദ്ധ്വിംസംഭവാത്
സംഹതോച്ചാരണപ്രാപ്തമധികാക്ഷരമേവ ച
അപഭ്രംശാക്ഷരം ലക്ഷ്യൈൗവ്യക്താഷണ്ഡചതുഷ്ടയം
മന്ത്രാക്ഷരൈസഹൈകൈകം നാമവർണ്ണാന് വിശോധയേത്
വ്യഞ്ജനൈർവ്യഞ്ജനാന്യേവ സ്വരൈഃസാര്ദ്ധംസ്വരാംസ്തഥാ
ആദ്യമാദ്യേന സംശോദ്ധ്യദ്വിതീയേന ദ്വിതീയകം
മന്ത്രേവാƒപ്യഥവാ നാമ്നിവർണ്ണാഃസ്യുർവിഷമാ യദാ
തദാമന്ത്രംസമാരഭ്യസമം യാവദ് പ്രയോജയേത്
സിദ്ധ്യാന്തയോഃസിദ്ധവർണ്ണൌ മന്ത്രേയസ്മിന് വരാനനേ
അചിരേണൈവ കാലേന സഭവേത് സർവ്വസിദ്ധിദഃ
സാദ്ധ്യാന്താദിയുക്താ യസ്തു യോƒതി കൃഛ്രേണസിദ്ധ്യതി
ആദോവന്തേ സുസിദ്ധസ്തു സർവ്വകാമവിഭൂതിദഃ
ആദാവന്തേരിപുര്യസ്യ ഭവേത്ത്യാജ്യഃസ മന്ത്രകഃ
ആദൌസിദ്ധ്യേƒന്ത്യസാദ്ധ്യോായോദ്വിഗുണീന സസിദ്ധ്യതി
ആദൌസിദ്ധഃസുസിദ്ധാന്ത്യോായഥോക്താത് സിദ്ധ്യതേ ജപാത്
ആദൌസാദ്ധ്യഃസുസിദ്ധാന്ത്യഃപ്രോക്തമാർഗ്ഗേണ സിദ്ധ്യതി

ആദൌസാദ്ധ്യƒന്ത്യശത്രുര്യസ്തം യന്ത്രാത് പരിവർജ്ജയേത്
സുസിദ്ധാദിശ്ചാന്തഛത്രുർമ്മദ്ധ്യമാഃപരികീർത്തിതഃ
ആദ്യാരിസ്ത്വന്തസിദ്ധാദിഃസോƒപിത്യാജ്യോƒത്ര കർമ്മണി
ആദൌമദ്ധ്യേതഥാ ചാന്തേ സിദ്ധഃശുഭഫലപ്രദാഃ
സർവ്വസാദ്ധ്യ ഉദാസീനഃപ്രോക്തസ്തത്രേ സ്വയംഭുവാ
സ്ഥാനത്രിതയസുസിദ്ധഃസർവ്വാനർത്ഥാഞ്ച സാധയത്യേവ
സ്ഥാനത്രിതയഗതാരിർമന്ത്രോമൃത്യുർന സന്ദേഹഃ
സിദ്ധാദിഃസാദ്ധ്യയുഗാന്തൌ വ്യർത്ഥഇത്യുച്യതേ ബുധൈഃ
സിദ്ധാതിരരിയുഗ്മാന്തോ നാശകഃസപ്രകീർത്തിതഃ
ശത്രുർഭവതി യദാദൌമദ്ധ്യേ സിദ്ധസ്തദന്തകേ സാദ്ധ്യഃ
കഷ്ടേനകാര്യസിദ്ധിസ്തസ്യ ഫലം സ്വല്പമേവ ഭവേത്
അന്തേ യദി ഭവതിരിപുഃപ്രഥമേ മദ്ധ്യേ ച ഭവതി സാദ്ധ്യയുഗം
കാര്യംവിലംബിതം സ്യാത് പ്രണശ്യതി ക്ഷിപ്രമേവാന്തേ
സാദ്ധ്യന്തയോര്യദാ സാദ്ധ്യോ മദ്ധ്യേ സിദ്ധഃപ്രജായതേ
ആദ്യന്തയോര്യദാസാദ്ധ്യോമദ്ധ്യേസാദ്ധ്യഃപ്രജായതേ
താവുഭൌസാദ്ധ്യസിദ്ധൌഹി ജപാധിക്യേന സിദ്ധ്യതഃ
അരിസംപുടിതഃസിദ്ധഃസുസിദ്ധോƒപി തഥാ ഭവേത്
സർവ്വനാശകരോ ജ്ഞേയഃസാധകസ്യ ന സംശയഃ
സിദ്ധാന്തരിതസാദ്ധ്യസ്തു സുസിദ്ധാന്തരിതോƒഥവാ
ശീഘ്രംസിദ്ധതി മന്ത്രോƒയമീശാനഃസ്വയമബ്രവീത്
സിദ്ധാന്തരിതശത്രുസ്തു സുസിദ്ധേനാപി ചേദ് ഭവേദ്
നാ സൌ രിപുർഭവേന്മന്ത്രഃകിന്തു കൃച്ഛ്രേണസിദ്ധതി
സാദ്ധ്യാന്തരിതസിദ്ധസ്തു സുസിദ്ധോപി തഥായദി
സാദ്ധ്യസ്തതീവകഷ്ടേനസാധകസ്യ ന ചാന്യഥാ
രിപുണാƒന്തരിതഃസിദ്ധഃസുസിദ്ധോപിതഥായദി
ഈദൃശം ലക്ഷണം ദൃഷ്ട്വാ ദൂരതഃപരിവർജ്ജയേത്
രുപുനാ ദൂഷിതോന്തരിതോ മന്ത്രാനൈവദേയഃകദാചന ഇതി.
നാരായണീയേƒപി- ദുഷ്ടാർണ്ണപ്രചുരോ മന്ത്രോയഃസ്യാത് സ
വിനിന്ദിതഃഇതി.
അപേക്ഷിതാർത്ഥദ്യോതനികായാം വ്യാഖ്യാതം .തത്രപൂർവ്വവത്
മാതൃകാക്ഷരാണിസംലിഖ്യ തത് സമീപേ മന്ത്രം നാമ ച ലിഖിത്വാ
പ്രഥമാക്ഷരേണ പ്രഥമാക്ഷരം ശോധയിത്വാ പുനർദ്വിതീയാക്ഷരേണ
ദ്വിതീയാക്ഷരം ശോധയിത്വാ നാമപരിസമാപ്തൌ പുനർനാമലിഖിത്വാ
യാവൻമന്ത്രപരിസമാപ്തിസ്താവഛോദയിത്വായസ്മിൻമന്ത്രേ
ദൃഷ്ടാർണ്ണാഃസാദ്ധ്യാർണ്ണാ വൈരിണശ്ച ഇതരേഭ്യോ ബഹവോ ഭവന്തി
തദാ തന്മന്ത്രം വർജ്ജയേദിത്യർത്ഥഃഅത്ര കേഷാഞ്ചിദ്വർണ്ണാനാം ശോധനം
നാസ്തീത്യാഹുഃ
നമഃപ്രണവസംയോഗാവപഭ്രംശാക്ഷരാണി ച
വർജ്ജയിത്വൈവ ഗണനം കർത്തവ്യഷ്ച സുരേശ്വരി ഇതി.
തത്വസാഗരവാദിനാ തത്രൈവപ്രകാരാന്തരേണ സിദ്ധാദികൽപ്പനമുക്തം
ദ്വാദശാരേƒഥവാചക്രേകൂടഷണ്ഡവിവർജ്ജിതാന്

ആദിഹാന്താൻലിഖേദ്വർണ്ണാന് പൂർവ്വചോ യാവദീസ്വരം
അംഗാനേകാദിഭാന്വൈന്താൻലിഖേത് പൂർവ്വാദിതഃക്രമാത്
സിദ്ധഃസാദ്ധ്യഃസുസിദ്ധോƒരിഷ്ചതുർദ്ധാണഃ സ്ഫുടീഭവേത്
നവൈകപഞ്ചകേസിദ്ധഃസാദ്ധ്യഃഷട്ദശയുഗ്മകേ
ത്രിസപ്തൈകാദശേമിത്രം വേദാഷ്ടദ്വാദശേരിപു.
അഥവാന്യപ്രകാരേണ വച്മി മന്ത്രാംശകം മനാത്
അകാരാദിഹകാരാന്തം മാതൃകാക്ഷരസഞ്ചയം
ഏ്കൈകർണ്ണക്രമാൻന്യസ്യ ചതുഃകോഷ്ഠേഷുമന്ത്രവിത്
സിദ്ധാം സാദ്ധ്യം സുസിദ്ധഞ്ച വൈരിണം ഗണയേത് ക്രമാത്
യത്രയത്ര ഭവന്ത്യർണ്ണം നാമമന്ത്രസമുദ്ഭവാഃ
സിദ്ധസാദ്ധ്യാദിഭേദേനവർണ്ണാസ്തൈർമന്ത്രമാദിശേത്
അഥവാ മന്ത്രനാമ്നോസ്തു(മാർണ്ണ)കൃതേരാശൌചതുർഹുതേ
സിദ്ധഃസാദ്ധ്യഃസുസിദ്ധോƒരിർമന്ത്രഃഏ്കാദിതോഭവേത് ഇതി.
മഹാകപിലപഞ്ചരാത്രേ തു -
ത്രിവിധാഃകീർത്തിതോ മന്ത്രഃസിദ്ധഃസാദ്ധ്യഃസുസിദ്ധകഃ
അൽപ്പാക്ഷരോ ഭവേത് സിദ്ധഃസാദ്ധ്യോമാലാർദ്ധമാലകൌ
അഥഊർദ്ധ്വം സുസിദ്ധഃസ കവിത്വേ ചാതിനിന്ദിതഃഇതി അന്യോƒപി
വിശേഷഃ
സുചിരാരാധയേ മന്ത്രം ദൃഷ്ടാദൃഷ്ടഫലപ്രദം
സകലം നിഷ്കലം സൂക്ഷ്മം തഥാ സകലനിഷ്കലം
കലാഭിന്നം കലാതീതം ഷോഢാമന്ത്രം ശിവോƒബ്രവീത്
സകലം ബ്രഹ്മരന്ധ്രസ്ഥം തദധോവിദ്ധിനിഷ്കലം
മാനസം സൂക്ഷ്മനാമാനം ഹൃദസ്ഥം സകലനിഷ്കലം
ബിന്ദുസ്ഥിതം കലാഭിന്നം കലാതീതം തദൂർദ്ധ്വതഃ
കലാകുണ്ഡലിനീ സൈവ നാദശക്തിഃശിവോദിതി ഇതി
ഏ്ഷു ഷഡ്സുസ്ഥാനേഷു ചിന്തിതോ മന്ത്രഃസ്ഥാനസ്യ
ഫലപ്രദോനാന്യഥാ.യദുക്തം മാലിനീവിജയേ-
സ്ഥാനസ്ഥാ വരദാ മന്ത്രാ ധ്യാനസ്ഥാശ്ചഫലപ്രദാഃ
ധ്യാനസ്ഥാനവിനിർമുക്താഃസുസിദ്ധാ അപി വൈരിണാ അപി
യധ്യജ്ഞാനാദരിമന്ത്രഗ്രഹണംസ്യാദ് തദാതത്യാഗപ്രകാര ഉച്യതേ
അഥാരിമന്ത്രസംത്യാഗവിധിഃസമ്യക് പ്രകാശ്യതേ
ശുചിസമാഹിതോഭൂത്വാപ്രാരഭേത് പ്രവരേദിനേ
അരോഷദുഃഖനാശായ ദേശികഃപ്രവരം വിധിം
തത്രാദൌരമ്യഭവനേ കുംഭം ദീക്ഷാവിധിക്രമാത്
മണ്ഡലേസ്ഥാപയേത് വിദ്വാൻ പൂരയേത് തം ജലൈഃശുദ്ധൈഃ
വിലോമമന്ത്രപാഠേന തത്രാവാഹ്യഥ
ദേവതാം.സകലീകൃതസംപൂജ്യാƒവരണാനിപ്രപൂജയേത്
ഏ്വംസാവരണാമിഷ്ടാ മന്ത്രീമന്ത്രസ്യദേവതാം
ഹൃത്വാവിലോമമന്ത്രേണ സർപ്പിഷാഗോരപിദ്വിജാഃ
അഷ്ടോത്തരസഹസ്രം വാ തദൈവാഷ്ടശതം സുധീഃ
ബ്രഹ്മാർപ്പണേന മനുനാ തഥാന്തേ തർപ്പയേത് പ്രഭും

തതോയഥാവത് ദുഗ്ദ്ധാന്നൈർദേവതാഭ്യോ ബലിംഹരേത്
വിദിക്ഷുദിക്ഷു ച തഥാ വച്യമാണൈർമന്ത്രോത്തമൈഃ
ആയാഹീന്ദ്രസുരാധീശശതമന്യോശചീപതേ
നമസ്തുഭ്യം ഗൃഹാണീംപുഷ്പധൂപാധികംബലിം
ആയാഹിതേജസാംനാഥ ഹവ്യവാഹ വരപ്രദ
ഗൃഹ്യാണപുഷ്പധൂപാദിബലിമേനംസപൂജിതം
പ്രേതരാജ സമായാഹി ഭിന്നാഞ്ജനസമദ്യുതേ
ബലിം ദത്തം ഗൃഹീത്വേമം സുപ്രീതോ വരദോ ഭവ
നമസ്തേ മക്ഷസാംനാഥ നിര്യതേത്വമിഹാഗതഃ
ഗൃഹാണബലിപൂജാദിമയാഭക്താനിവേദിതം
ഏഹിപശ്ചിമദിക്പാല ജല(ലോക)നാഥ നമോƒസ്തുതേ
ഭക്ത്യാനിവേദിതം പൂജാം ഗൃഹീത്വാ പ്രീതിമാപ്നുഹി
പ്രഭഞ്ജനപ്രാണപതേ ത്വമേഹി സപരിഛദഃ
മയാപ്രയുക്തം വിധിവദ് ഗൃഹാണബലിമാദരാത്
കുവേരതാരകാധീശവാഗഛേതാം സുരോത്തമൌ
പുഷ്പധൂപാദിഭിഃപ്രീതൌഭവേതാംവരദൌ മമ
ദേശത്വമേവ ഭഗവൻസർവ്വവിദ്യാശ്രയപ്രഭോ
പൂജിതഃപുഷ്പധൂപാദ്യൈഃപ്രീതോഭവവിഭൂതയേ
ആയാഹിസർവ്വലോകാനാം നാഥബ്രഹ്മൻസമർച്ചിതം
ഗൃഹാണസർവ്വവിഘ്നാൻമേ നിവർത്തയ നമോƒസ്തുതേ
ആഗഛ വരദാƒവ്യക്ത വിഷ്ണോ വിശ്വസ്യനായകഃ
പൂജിതപരയാഭക്ത്യാഭവത്വം സുഖദോ മമ
തതഃസപരിവാരാഞ്ച പൂജയേൻമന്ത്രദേവതാം
ആനുകൂല്യമനാലോച്യ മയാതരലബുദ്ധിനാം
യദുപാത്തം പൂജിതഞ്ച പ്രഭോ മന്ത്രസ്വരൂപകം
തേന മേ മനസഃക്ഷോഭമശേഷം വിനിവർത്തയഃ
പാപംപ്രതിഹതഞ്ചാസ്തു ഭൂയാശ്ശ്രേയഃസനാതനം
തനോതുമമ കല്യാണം പാവനീഭക്തിരേവതേ
ഇതിസംപ്രാർത്ഥ്യമന്ത്രേശീം മന്ത്രം പത്രേ വിലോമതാഃ
ലിഖിത്വാƒമലകർപ്പൂരചന്ദനേന സമർച്ചയേത്
കലശോപരിസംസ്ഥാപ്യ ഭക്ത്യാപരമയായുതഃ
തത്പാത്രമ മതിമാൻപശ്ചാദ് ബന്ധ്യാനിനിജശിരസിയഥഃ
സ്നായാത് പൂജിതകുംഭസ്ഥതോയൈർമന്ത്രമയൈഃശുഭൈഃ
പുനശ്ചാന്യേനതോയേന കുംഭമാപൂര്യസംയതഃ
തന്മദ്ധ്യേ മന്ത്രപത്രഞ്ച നിക്ഷിപ്യാഥപ്രപൂജയേത്
തംകുംഭംനിമ്നഗാതീരേ ശുദ്ധേവാƒന്യജലാശയേ
നിക്ഷേപേദഥ വിപ്രാംശ്ച യഥാശക്ത്യാപ്രഭോജയേത്
ഇത്ഥം കൃതവിധാനസ്യ രിപുമന്ത്രോത്ഭവാ രുജ
നശ്യന്തേവ ന സന്ദേഹഃക്രമാർച്ചിതപ്രസന്നതാ
ജായതേƒതീവസമ്പന്നോവർദ്ധതേ തത് കുലം ക്രമാത് ഇതി.
അഥ മന്ത്രമുക്താവല്യുക്ത ഋണധനശോധനപ്രകാരോ ലിഖ്യതേ-

ഇന്ദ്ര 14 ർക്ഷ 27 നേത്ര 2 രവി 12 പഞ്ചദശ 15 ർത്തു 6 വേദ 4 വഹ്ന്യാ 6 യുധ 8 ഷ്ട 8 നവഭി 9 ഗണിതാംശ്ചസാദ്ധ്യാൻ. ദിഗ് 10 ഭ 1 ഗിരി 7 ശ്രുതി 4 ഗദ 8 അഗ്നി 3 മുനി 7 വേദ 4 ഷഡ് 6 വഹ്നി 3 ഭിശ്ച ഗുണിതാനഥ സാധകാർണ്ണാൻ.

നാമാജ്ജന്മഫലാദകഭവാദ്ഗജഭക്തശേഷം
ജ്ഞാതോഭയോരധികശേഷമൃണാം ധനസ്യാദ്
മന്ത്രോല്ഗണീശുഭഫലോƒപ്യശുഭോധനീച

തുല്യോയദാ സമഫലഃകഥിതോമുനീന്ദ്രൈഃഇതി തത്രപ്രകാരഃസാദ്ധ്യസ്യ മന്ത്രസ്യ സാധകസ്യ ശിഷ്യസ്യ നാമാകാരാണി സ്വരവ്യഞ്ജനരൂപേണ പൃഥക് കൃത്വാ സ്ഥാപയേത് .തതോ മാതൃകായാ അ-ക-ഠ-ബാത്മകം ഏകാദശൈകാ ദശാക്ഷരം വർഗ്ഗചതുഷ്ടയം കൃത്വാ മന്ത്രാക്ഷരാണി സ്വരവ്യഞ്ജനരൂപേണ പൃഥക് കൃതാനി ഇന്ദ്രാദിഭിരംഗൈർഗണ യേത്.സാധകനാമാക്ഷരാണി സ്വരവ്യഞ്ജനരൂപേണ പൃഥക് കൃതാനി ദിഗാദിഭിരംഗൈർഗുണയേത്.തത്ര ഗുണനപ്രകാരഃയസ്മിൻസ്ഥാനേ യോവർണ്ണാഃ തംവർണ്ണം തേനാംഗേന ഗുണയേത്. തത്സ്ഥാനമിതാംഗം ഗുണയേതിത്യർത്ഥഃതദ്യഥാ.പ്രഥമകോഷ്ഠസ്യോ വർണ്ണോƒകാരസ്തം ചതുർദശഭിഃഗുണയേത് തത്രൈകഷ്തുർദ്ദശഗുണിതശ്ചതുർശൈവഃതഥാ ദ്വിതീയകോഷ്ഠസ്ഥോ വർണ്ണ ഇകാരസ്തം സപ്തവിംശത്യാ ഗുണയേത് .തേന ദ്വാഭ്യാം സപ്തവിംശതിഃഗുണിതാ ചതുഃപഞ്ചാശത്. ഏവം കൃതോയസ്ഥാനസ്ഥോ വർണ്ണാ ഉകാരോ ദ്വിഗുണിതാഃഷട്ഭവതി. ഏവംസാധകനാമാക്ഷരാമ്യപി ദിഗാദിഭി ഗുണയേത്. സാധകനാമമന്ത്രാ ക്ഷരേഷു ആഇൗഊ ഏഷാമംഗാ ലഘ്വക്ഷരാണാമേവാംഗാജ്ഞേയാഃ തതഃസർവ്വോƒപ്യംശം ഏകീകൃതഃഷഷ്ടഭിഃവിഭാജ്യ യോ രാശിരധികഃ സല്ഗണീ അധമർണ്ണഃഊനോരാശീർദ്ധനീ ഉത്തമർണ്ണഃ തത്ര മന്ത്രഞ്ചേദധ മർണ്ണസ്തദാ ഗ്രാഹ്യഃന ചേന്ന ഗ്രാഹ്യഃ അയകാദിമതോക്ത ല്ഗണധന ശോധനപ്രകാരോ യഥാ-

നാമാദ്യക്ഷരമാരഭ്യ യാവന്മന്ത്രാദിവർണ്ണകം
ത്രിധാകൃത്വാസ്വരൈർഭിധ്യാദ് തദന്യദ് വിപരീതകം ഇതി.

അസ്യാർത്ഥഃ സാധകനാമ്നോ യദാധ്യാക്ഷരം തത ആരഭ്യമന്ത്രാദ്യ ക്ഷരപര്യന്തം.മാതൃകാക്രമേണ ഗണയിത്വാ തമംഗം ത്രിഗുണിതംകൃത്വാ സ്വരൈഃസപ്തഭിർഹരേത് ഇതി. അയം സാധകരാശിഃഏവം മന്ത്രാദ്യ ക്ഷരം ആരഭ്യ സാധകനാമാദ്യാക്ഷരപര്യന്തം മാതൃകാക്രമേണ ഗണയി ത്വാ തദംഗം ത്രിഗുണിതം കൃത്വാ സപ്തദഭിർഹരേത് ഇതി. മന്ത്രരാശിഃഅന്യത് പൂർവ്വവത് തന്ത്രാന്തരോക്തോ വാ ല്ഗണധനശോധന പ്രകാരോ യഥാ-

സാദ്ധ്യനാമാ ദ്വിഗുണിതം സാധകേന സമന്വിതം
അഷ്ടഭിശ്ച ഹരേച്ഛേഷം തദന്യത് വിപരീതകം ഇതി.

അസ്യാർത്ഥഃമന്ത്രാക്ഷരാണി സ്വരവ്യഞ്ജനരൂപേണ പൃഥക് കൃതാനി .ദ്വിഗുണയേത് .സാധകനാമാക്ഷരാണ്യ്യേപി സ്വരവ്യഞ്ജനരൂപേണ പൃഥക് കൃതാനി തേഷു സംയോജയേത് തതോƒഷ്ടഭിർഹരേത്. അയം മന്ത്രരാശിഃഏവം സാധകനാമമന്ത്രാക്ഷരാണി സ്വരവ്യഞ്ജനരൂപേണ

പൃഥക് കൃതാനി ദ്വിഗുണതാനി സ്വരവ്യഞ്ജനരൂപേണ പൃഥക് കൃത മന്ത്രാക്ഷരൈഃ സംയോജിതാന്യഷ്ടഭിർഹരേത്. ഏവം സാധകരാശിഃ അന്യത് പൂർവ്വവത് .ഏവമുക്തേഷ്വകൃത മേനാവശ്യം ഋണധനശോധനം മന്ത്രേഷു കർത്തവ്യം.തത്ര കഥം മന്ത്രാണാം ഋണിത്വം തദുക്തം കാദിമ തേ- പൂർവ്വജന്മകൃതാഭ്യാസാത് പാപാദസ്യാഫലാഫലാപ്തികൃതം പാപേനഷ്ടേഫലാവാപ്തിഃകാലേദേഹക്ഷയാദൃണീ
മന്ത്രഃസമ്പ്രാപ്തിമാത്രേണപ്രാജ്ഞനഃ(പ്രാക് പൂത)സിദ്ധയേ ഭവേത്
സിദ്ധമന്ത്രാദ്ഗുരോർല്ലബ്ധമന്ത്രോയഃസിദ്ധിമാൻനരഃ
ലക്ഷ്മീമദാദനാഭൃത്യ(വാൻസംസദപൂജ്യ)മന്ത്രഭോഗമവാപ്തവാന്
നമന്ത്രോƒസ്യഋണീ ജ്ഞേയോഭജനെ തസ്യ പൂർവ്വകം
തന്മാദൃണവിശുദ്ധിസ്തു കാര്യാസർവ്വൈസ്തുസർവ്വതഃഇതി
ഗ്രന്ഥാന്തരേ മന്ത്രശോധനേ പ്രകാരാന്തരമുക്തം-
ഷഡ്ദലംചക്രമാലിഖ്യ പ്രാഗാദിഷു ദലേഷു തു
അകാരാദിവർണ്ണാനൈകൈകം ലിഖേ നിഃഷണ്ഡകൂടകാന്
സ്വനാമാദ്യാക്ഷരം യത്ര തദാരഭ്യവിചാരയേത്
ഉദിതേ സമ്പദുദ്ദിഷ്ടാ ദ്വിതീയെസമ്പദാംക്ഷയഃ
തൃതീയേതുധനം(ധൃതിം)വിദ്യാത് ചതുർത്ഥേ ബന്ധുവിഗ്രഹഃ
പഞ്ചമേ സംശയാത്മാ സ്യാത് ഷ്ഷഠേ സർവ്വവിനാശകഃഇതി
അർത്ഥഃസർവ്വത്ര സിദ്ധാദിശോധനാപവാദോ ഗ്രന്ഥാന്തരോക്തഃപിണ്ഡേ
താരേ സ്വപ്രലംബേ ഷഡർണ്ണേ പ്രാസാദാർക്കത്രൈപുരേനാരസിംഹേ
മാലാമായാമാതൃവാരാഹകാമാസ്ത്രേനോദോഷഃസ്ത്രാപ്തവേദേഷുര ത്നേ ഇതി മാലാമന്ത്രസ്വരൂപമുക്തം മഹാകപിലപഞ്ചരാത്രേഃ-
ബഹുവർണ്ണാസ്തു യേമന്ത്രാഃമാലാമന്ത്രസ്തു തേ സ്മൃതാഃ
ദശാധികാക്ഷരാമാലാ പഞ്ചാധികാർദ്ധമാലികാഃ
വാർദ്ധകേ സിദ്ധിദാ മാലാ അർദ്ധമാലാതുയൌവനേ
ബാലോ പഞ്ചാക്ഷരാധസ്തു മന്ത്രഃസിദ്ധിപ്രദായകഃ ഇതി
പ്രയോഗസാരേ തുഃ-
നവാക്ഷരാന്താ യേ മന്ത്രാ ബീജമന്ത്രാഃപ്രകീർത്തിതാഃ
പുനർവിംശതിവർണ്ണാന്താ മന്ത്രാമന്ത്രാസ്തയോദിതാഃ
തതോƒധികാക്ഷരാ മന്ത്രാ മാലാമന്ത്രാ പ്രകീർത്തിതാ
ബാല്യേ പ്രസിദ്ധിദാ ബീജമന്ത്രാ മന്ത്രിശ്ച യൌവനേ
മാലാമന്ത്രാശ്ച വാർദ്ധക്യേ വിശേഷേണ പ്രസിദ്ധിദാഃഇതി
നാരായണീയേƒപി-
വിംശത്യർണ്ണാധികാ മന്ത്രാ മാലാമന്ത്രാ ഇത്യാദിസ്മൃതാ
ദശാക്ഷരാധികേ മന്ത്രാസ്തദർവ്വാഗ്ബീജസംജ്ഞിതാഃ
വാർദ്ധകേ സിദ്ധിദാ മാലാമന്ത്രാ മന്ത്രസ്തു യൌവനേ
പഞ്ചാക്ഷരാധികാ ബാല്യേ സിദ്ധിദാഃസർവ്വദ്വാƒപരേ ഇതി
അപേക്ഷിതാർത്ഥദ്യോതനികായാമുക്തം -
ഉക്താവസ്ഥാവ്യതിരിക്താവസ്ഥാസു ബീജമന്ത്രമാലാമന്ത്രസിദ്ധ്യർത്ഥം ദ്വിഗുണം ജപേത് ഇതി. തഥാഃ-
ഹംസസ്യഷ്ടാക്ഷരസ്യാപി തഥാ പഞ്ചാക്ഷരസ്യ തു

ഏകദ്വിത്ര്യാദിബീജസ്യ സിദ്ധാദീൻനൈവബാധയേത് തഥാ-
ഏകത്രിപഞ്ചസപ്താർണ്ണനവരുദ്രഷഡർണ്ണകേ
ദ്വാത്രിശത്യക്ഷരേ മന്ത്രേനാംശകം പരിഗണ്യതേ
ഗരുഡാദിഷു സൌരേഷു വൈഷ്ണവൈ ബൌദ്ധജൈനയോ
മഹാകൂടേഷു മന്ത്രേഷു നൈവസിദ്ധാദിശോധനം
ചത്വാരിംശാക്ഷരേണ്യാർദ്ധ്വമേകൈകാക്ഷരവൃർദ്ധിതഃ
ദ്വിഷഷ്ഠിബീജപര്യന്തം മന്ത്രോƒനേക(നൈക)ഫലപ്രദഃഇതി തഥാ ചഃ-
ആജ്ഞാസിദ്ധാസ്തു യേ മന്ത്രം യോഗിനീനാം പ്രസീദതഃ
ലബ്ധായേ കേƒപിതേ മന്ത്രാ സർവ്വകാമഫലപ്രദാഃഇതി
ഏതദ്വ്യതിരിക്തേഷ്വാവശ്യകംശോധനം .തദുക്തം-
മന്ത്രോ വാ യദി വാ വിദ്യാ സ്തവോ വാ സൂക്തമേവ വാ
അർത്ഥവന്തു ശരീരസ്യനാശകോഭവതിക്ഷണാത്
തസ്മാദ് സർവ്വപ്രയത്നേന ദുഷ്ടം സർവ്വത്ര വർജ്ജയേത്
ന കേവലന്തു മന്ത്രാണാം വിശേഷേണ തു ദേഹിനാം
പരസ്പരം സമീക്ഷ്യ സ്യാത് സംബന്ധോനാന്യഥാ ഭവേത് ഇതി.
യസ്തുസിദ്ധാദിഭിർമന്ത്രോ ന മിലതി തത്ര പ്രകാരാന്തരമുക്തം.
യദാഹു-
ഏഷുദോഷേഷു സർവ്വത്ര മായാം കാമകതാപി യാ
ക്ഷിപ്താ ചാദൌശ്രിയം ദധ്യാത് തദ്ദൂഷണവിമുക്തയേ ഇതി. തഥാ-
താരസമ്പുടിതോ വാപി ദുഷ്ടമന്ത്രോƒഥസിദ്ധ്യതി
യസ്യയത്രഭവേദ് ഭക്തിഃസോƒപി മന്ത്രോസ്യസിദ്ധ്യതി ഇതി.
തഥാ ഭുവനേശീപാരിജാതേഃ-
മായാബീജസമായുക്താ ക്ഷിപ്രം സിദ്ധിപ്രദോഭവേത്
പിണ്ഡസ്തുകേവലോ മന്ത്രോമായാബീജോജ്ജ്വലീകൃതാഃ
മായാബീജേദ് ഭവേത് പേരാണോ ബീജം ചൈതന്യവീര്യവത് ഇതി.
തഥാ- അനുലോമവിലോമസ്ഥക്ലുപ്തയാ വർണ്ണമാലയാ
പ്രത്യേകവർണ്ണയുങ് മന്ത്രാ ജപ്താ സ്യുഃക്ഷിപ്രസിദ്ധിദാഃ
വൈരിമന്ത്രാഅപിന്യൂണാമന്യേമന്ത്രാഗ്നികിം പുനഃഇതി
അഗ്രേവ്യവഹാരായ സിദ്ധാദ്ധ്യക്ഷരാണാം സംജ്ഞാന്തരാണ്യാഹു
സിദ്ധവർണ്ണാ ഇതി. ഫലസ്യ പൂർവ്വമുക്തത്വാത് മന്ത്രജപസ്ഥാനമാഹ
ദീപേതി. ദീപശബ്ദർത്ഥോƒന്യത്രോക്തഃ ദീപ്യതേ പുരുഷോയത്ര
ദീപസ്ഥാനം തദുച്യതേ ഇതി. തഥാ- ദീപൌഘം സമ്പ്രവക്ഷ്യാമി
യദുക്തം ബ്രഹ്മയാമളേ പ്രാസാദഗ്രാമഗേഹാദ്യാ ജ്ഞേയായേന
ശുഭാശുഭാഃ
കകാരാദിക്ഷകാരാന്ത്യവർണ്ണാഃസ്യുർദീപസംജ്ഞകാഃസ്വരാഃഷോഡശപീഠാ
ഖ്യാ ജ്ഞാതവ്യാ മന്ത്ിണാം വരൈഃ ഇതി. തഥാഃ-
പീഠസംജ്ഞാഃസ്വരാണാഞ്ച ദീപാഃസ്യുർവ്യഞ്ജനാനി ഹിഃ
സ്ഥാനംദീപാക്ഷരം യസ്മിൻ കോഷ്ഠേതിഷ്ഠതി തദ് ഭവേത്
ദീപസ്ഥാനം തദേതദ് സ്യാത് കൂർമ്മചക്രേന സംശയഃഇതി. തസ്യ
ദീപസ്ഥാനമിതി. കർമ്മജപാദികം അതഏവ വക്്തി മന്ത്രാണാം
സിദ്ധിസാധനം ഇതി.

<u>മലയാളം ഭാഷ്യം</u>
ഒരു ചതുരശ്രത്തിൽ സമമായി കോഷ്ഠം വരച്ച് വർണ്ണങ്ങളെഴുതുക. അകാരം മുതൽക്ഷകാരം വരെയുള്ള അക്ഷരങ്ങൾ,സ്വനാമത്തിന്റെ ആദ്യാക്രമെന്നിവ. ഏതു സിദ്ധി സങ്കൽപ്പിച്ചുവോ ആ സിദ്ധിയാണ് ഉപാസിക്കുന്ന മന്ത്രിക്ക് ലഭിക്കുക.നല്ല സിദ്ധികളെ മാത്രം സങ്കൽപ്പിക്കുക. അല്ലെങ്കിൽ സാധകനെത്തന്നെ ഭക്ഷിക്കുന്ന ശത്രുവായിത്തീരും മന്ത്രം. സിദ്ധവർണ്ണങ്ങൾബാന്ധവന്മാർ,സാദ്ധ്യങ്ങൾഅവരുടെ സേവകന്മാർ, സുസിദ്ധങ്ങൾ പോഷകങ്ങൾ,ഘാതകങ്ങൾ ശത്രുക്കൾ. ദീപസ്ഥാനത്തെ ആശ്രയിച്ച് (അഗ്നിസാക്ഷി)ചെയ്യുന്ന കർമ്മം ഫലപ്രദമാണ്. ചതുഷ്കം വരച്ചതിൽ സ്വനാമത്തിന്റെ ആദ്യാക്ഷരം മുതല് പ്രദക്ഷിണമായിട്ടും രണ്ടാം ചതുഷ്കത്തിൽ മന്ത്രാദ്യാക്ഷരം മുതല് പ്രദക്ഷിണമായിട്ടും എഴുതുക.ഇപ്രകാരം പ്രദക്ഷിണം ആവർത്തിച്ചിട്ട് (രണ്ടിലും പൂർവ്വചതുഷ്കത്തിലെ അതേ കോഷ്ഠം മുതൽ)സാദ്ധ്യസിദ്ധം, സാദ്ധ്യസാദ്ധ്യം സാദ്ധ്യസുസിദ്ധം,സാദ്ധ്യാരി എന്നു മനസ്സിലാക്കുന്നു. സ്വനാമാദ്യാക്ഷരചതുഷ്കത്താൽ പ്രദക്ഷിണമായി അരിസിദ്ധ, അരിസാദ്ധ്യ, അരിസുസിദ്ധം ,സുസിദ്ധാരി എന്നു കൽപ്പിക്കുന്നു.പിന്നെ സ്വനാമാക്ഷരചതുഷ്കത്തിൽ പ്രദക്ഷിണമായി ,നാലാമത്തെ ചതുഷ്കത്തിൽ മന്ത്രാദ്യാക്ഷരം മുൻപോലെ പ്രദക്ഷിണമായി അരിസിദ്ധ, അരിസാദ്ധ്യ, അരിസുസിദ്ധ,അര്യരീനെന്ന് കൽപ്പിക്കുന്നു. രണ്ടാമത്തെ ചതുഷ്കത്തിലെ കോഷ്ഠത്തിൽനിന്നു തുടങ്ങിയ ഗണനത്തെ <u>നിയാമകം</u> എന്നു പറയുന്നു. <u>നിയാമകമെന്നാൽ പ്രകൃതിക്രമം</u> (Law of the order of Nature .Natural Law) .അഞ്ചാമദ്ധ്യായം ആദ്യചരണത്തിൽ വികൃതക്രമചിന്തനം കൊണ്ട് ലഭ്യമാക്കാവുന്ന പദാർത്ഥങ്ങള് പറയുന്നുണ്ട്.
എന്തിനാണ് നാമം ഗ്രഹിക്കുന്നത്. പിംഗലാമതത്തിൽ സംസാരത്തില് ജന്മനാമമാണ് പ്രസിദ്ധം. അത് മാതാപിതാക്കളാൽ നൽകപ്പെട്ടതാണ്. ഉറങ്ങുമ്പോഴും ഉണർന്നിരിക്കുമ്പോഴും ദൂരെ നിന്നു പറയപ്പെട്ടാലും അന്യമനസ്കരായി (മറ്റൊന്നിൽ ശ്രദ്ധവെച്ച്)ഇരിക്കുമ്പോൾപോലും സ്വന്തം നാമം ഉച്ചരിക്കപ്പെട്ടാൽ മനുഷ്യന് അതിനെ ഗ്രഹിക്കുന്നു.ജന്മനാ ഗ്രഹിക്കപ്പെട്ടതാണ് മാതാപിതാക്കൾ വിളിച്ചുകേട്ട് പഴകിയ നാമം. ജന്മരാശിയുടെ അക്ഷരം നോക്കി മന്ത്രത്തിന്റെ ആദ്യാക്ഷരം നോക്കി, 4 കോഷ്ഠങ്ങളിൽ,കോഷ്ഠചതുഷ്ടയത്തിൽ കോഷ്ഠകകോഷ്ഠങ്ങളില് സവ്യമായി ജന്മരാശിയുടെ അക്ഷരം സിദ്ധസാദ്ധ്യസുസിദ്ധാരിക്രമമായി അറിഞ്ഞ് വിചക്ഷണരായ വ്യക്തികൾ നമുക്കു തരുന്ന നാമം തന്നെ ഒരു മന്ത്രമായി ഭവിക്കുന്നു. അശ്വതിനക്ഷത്രത്തിലെ സ്വരാക്ഷരങ്ങൾ നേരത്തേ പറഞ്ഞു. ചകാരത്തിൽ (ചു,ചോ,ചേ)തുടങ്ങുന്നവയും ലാകാരത്തിൽ തുടങ്ങുന്നവയും ആയ നാമങ്ങളെല്ലാം അശ്വതിയുടേതാണ്.
പിംഗലാമതപ്രകാരം സിദ്ധസാദ്ധ്യമായ മന്ത്രം സാദ്ധ്യമാകാൻ ദ്വിഗുണം ജപിക്കണം. ജപാംഗത്താൽ സുസിദ്ധം പോലും ശത്രുവോ ബന്ധുവോ ഇല്ലാത്തതാവും .ദ്വിഘ്നം(2 കൊണ്ടു ഹരിച്ചത്)ജപിച്ചാൽ സാദ്ധ്യസിദ്ധത്തിന്റെ സാദ്ധ്യം നിരർത്ഥകമാവും. സുസിദ്ദം അർദ്ധജപത്താൽ, അരികളേയും ഗോത്രജന്മാരേയും ഒരുപോലെ നശിപ്പിക്കും .സുസിദ്ധസിദ്ധം

അർദ്ധജപത്താലും അതിന്റെ സാദ്ധ്യം ദ്വിഗുണജപത്താലും അതിന്റെ സുസിദ്ധം ഗ്രഹാദികളാലും(പോലെ)അരി,ജ്ഞാതി,ജാതിക്കളെ എല്ലാം ഹനിക്കും. അരിസിദ്ധം മക്കളേയും അരിസാദ്ധ്യം കന്യകമാരേയും അരിസുസിദ്ധം ഭാര്യയേയും അരി സാധകനെത്തന്നെയും നശിപ്പിക്കും പിംഗലാമതത്തിൽ ഓരോ അക്ഷരത്തിനും സിദ്ധാദിഗണനം പറഞ്ഞി ട്ടുണ്ട് മാതാപിതാക്കള് തന്ന നാമത്തെ വർണ്ണങ്ങളും സ്വരവർണ്ണങ്ങളു മായി വിശ്ലേഷിച്ച് വിഭജിക്കുക. അതാതിന്റെ മന്ത്രബീജങ്ങളെ പരി ശോധിക്കുക. മന്ത്രാക്ഷരങ്ങളോടുകൂടി ഓരോരോ നാമവർണ്ണം പരിശോ ധിക്കുക. വ്യഞ്ജനം,സ്വരം ,അർദ്ധസ്വരം ഇവയെല്ലാം വെവ്വേറെ പരി ശോധിക്കണം. (ഉദാഃ സുവർണ്ണ എന്ന നാമം. സ്, ഉ,വ്,അ,ർ(ഋ),ണ്,ണ്, അ. 8 അക്ഷരവർണ്ണം വരും)മന്ത്രത്തിലെ ന്മത്തിലോ വിഷമസംഖ്യ വന്നാൽ അതിനെ സമസംഖ്യയാക്കണം. സമസംഖ്യയാക്കിയാണ് പ്രയോ ഗിക്കേണ്ടത്. അവസാനം സാദ്ധ്യമായി വരുന്ന സിദ്ധവർണ്ണങ്ങള് കാലക്ര മേണ സർവ്വസിദ്ധിദങ്ങളായി ഭവിക്കും.ചിലത് അതീവ പ്രയാസപ്പെട്ടേ സിദ്ധിക്കയുള്ളു.ആദ്യം മുതൽ അവസാനം വരെ സുസിദ്ധമായത് സർവ്വകാമവിഭൂതികളും തരുന്നു. ആദ്യം മുതൽഅവസാനം വരെ രിപുവായത് മന്ത്രത്തോടുകൂടിത്തന്നെ ത്യജിച്ചുകളയേണ്ടതാണ്. ആദ്യം സിദ്ധം, അന്ത്യം സാദ്ധ്യം എന്നത് ദ്വിഗുണം ജപിച്ചാൽ സിദ്ധമാവുന്ന താണ്. ആദ്യം സിദ്ധം അന്ത്യം സുസിദ്ധം എന്നത് പറയപ്പെട്ട മാർഗ്ഗം കൊണ്ട് സിദ്ധമാവുന്നു. (ദ്വിഗുണം)ആദ്യം സാദ്ധ്യം അന്ത്യം ശത്രുവെ ന്നത് പരിവർജ്ജിക്കേണ്ടതാമ്. ആദ്യം സുസിദ്ധം അന്ത്യം സാദ്ധ്യമായത് ചതുർഗ്ഗുണം ചെയ്ത് നല്ലതാവുന്നു ആദ്യം സുസിദ്ധം അന്ത്യം ശത്രു മദ്ധ്യമം. ആദ്യം ശത്രു അന്ത്യം സിദ്ധം ത്യാജ്യം. ആദിമദ്ധ്യാന്തം സിദ്ധം ശുഭഫലപ്രദം. സർവ്വസാദ്ധ്യം, ഉദാസീനം .

സ്വായംഭുവതന്ത്രം പറയുന്നത് സ്ഥാനത്രയത്തിലും സുസിദ്ധമായത് സാധകന് സർവ്വാനർത്ഥമാണെന്നാണ്. സ്ഥാനത്രയത്തിലും ശത്രുവായത് മൃത്യുവെന്നതിൽ സന്ദേഹമില്ല. ആദ്യംസിദ്ധം അവസാനം സാദ്ധ്യയുഗ്മം -മന്ത്രം വ്യർത്ഥമാകുന്നു.ആദ്യം സിദ്ധം അവസാനം അരിയുഗ്മം - നാശകം. ആദ്യം ശത്രുമദ്ധ്യം സിദ്ധം,അന്ത്യം സാദ്ധ്യം -കഷ്ടപ്പെട്ട് കാര്യ സിദ്ധി,കിട്ടിയ ഫലം സ്വല്പമായിരിക്കയും ചെയ്യും.ആദ്യമദ്ധ്യങ്ങളില് സാദ്ധ്യയുഗ്മം, അന്ത്യം ശത്രു വിലംബിതമായി കാര്യം സാധിക്കും, അതിന്റെ ഫലം വേഗം നശിക്കയും ചെയ്യും.ആദ്യന്തം അരി,മദ്ധ്യം മാത്രം സാദ്ധ്യമെന്നുള്ളത് ,രണ്ടും സാദ്ധ്യസിദ്ധംആയത് -ഇവപോലും ജപാധിക്യത്താൽ ഫലസിദ്ധി കിട്ടും..

ശത്രുവാൽ,സംപുടിതമായ(ചുറ്റും)സിദ്ധസുസിദ്ധവും അരിയെപ്പോലെ സാധകന് സർവ്വനാശകരമെന്നതിൽ,സംശയമില്ല. സിദ്ധത്തിന്റെ ആന്ത രികവും സുസിദ്ധത്തിന്റെ ആന്തരികവുമായ സാദ്ധ്യം ശീഘ്രം ഫലം സിദ്ധിക്കുമെന്ന് ഈശാനൻ(ഈശാനശിവൻ)സ്വയം പറഞ്ഞിട്ടുണ്ട്. സിദ്ധത്തിന്റേയോ സുസിദ്ധത്തിന്റേയോ അന്തർഭാഗത്തുള്ള ശത്രു അതായി ഭവിക്കുമെങ്കിലും സിദ്ധിയെ ബുദ്ധിമുട്ടുള്ളതാക്കിത്തീർക്കും. സാദ്ധ്യം,സുസിദ്ധം ഇവയുടെ അന്തരിതമായസിദ്ധിയും അതുപോലെ

സാധകന് അതീവ കഷ്ടപ്പെട്ട് മാത്രം ലഭിക്കും. രിപുവിന്റെ അന്ത രിതമായ സിദ്ധ,സുസിദ്ധങ്ങൾ,ഇപ്രകാരമുള്ള ലക്ഷണം കണ്ട് പരിത്യ ജിക്കണം. രിപുവാൽ,മന്ത്രത്തിന്റെ അന്തർഭാഗം ദൂഷിതമാകുന്നു. (സാധകന്റേയും). നാരായണീയത്തിലും ദുഷ്ടവർണ്ണപ്രാചുര്യമുള്ള മന്ത്രങ്ങളെ വിനിന്ദിതമെന്നു പറഞ്ഞിട്ടുണ്ട്.
മുമ്പ് പറഞ്ഞപോലെ,മാതൃകാക്ഷരങ്ങൾ,ലേഖനം ചെയ്യുക. സമീപ ത്തിൽ, മന്ത്രം നാമം എന്നിവ ലേഖനം ചെയ്യുക. ആദ്യാക്ഷരത്താ ൽആദ്യാക്ഷരം.ദ്വിതീയാക്ഷരത്താൽദ്വിതീയാക്ഷരം ഇപ്രകാരം നാമ ത്തിന്റെ അവസാനം വരെ പരിശോധിച്ചാണ് നാമം എഴുതുന്നത്. മന്ത്രപരിസമാപ്തി വരെ അതുപോലെ വിഛേദിച്ച് മന്ത്രത്തിൽകണ്ട സാദ്ധ്യം,വൈരി മുതലായ പറയപ്പെട്ടവയെ പരിശോധിച്ച് അവയുടെ പ്രാചുര്യം നോക്കി വർജ്ജിക്കണം. നമഃ പ്രണവം (ഓം)എന്നിവയുടെ സംയോഗം ,അപ ഭ്രംശാക്ഷരങ്ങൾ,എന്നിവ വർജ്ജിച്ചിട്ടാണ് ഈ ഗണനം . (ഉദാഃ ഓം നമോ ഭഗവതേ വാസുദേവായ എന്ന മന്ത്രത്തിൽ, ഭഗവ തേ വാസുദേ വായ എന്നു മാത്രമാണ് വിശ്ലേഷിച്ച് എഴുതേണ്ടത്). തത്വസാഗരവാദികൾ, സിദ്ധാദികൽപ്പനം പ്രകാരാന്തരേണ പറയുന്നു. ദ്വാദശചക്രത്തിൽ(12 രാശിയുള്ള കാലചക്രം)കൂടഷണ്ഡം വർജ്ജിച്ച്, അ മുതൽ ഹവരെയുള്ള വർണ്ണങ്ങളെഴുതുന്നു. അംഗങ്ങൾ 1 മുതല് പൂർവ്വാദിക്രമത്തില് 12 വരെ എഴുതുന്നു.
സിദ്ധം,സാദ്ധ്യം,സുസിദ്ധം, അരി എന്ന ചതുർത്ഥങ്ങള്സ്ഫുടീഭവിക്കും . 1, 5, 9 സിദ്ധം. 2,6,10 സാദ്ധ്യം, 3, 7, 11 മിത്രം, 4, 8, 12 ശത്രു. അന്യപ്രകാരത്തിൽ വാക്കിന്റെ മന്ത്രാക്ഷരം മനനം ചെയ്യേണ്ട വിധം ഇപ്രകാരം. അ മുതൽ ഹ വരെയുള്ള മാതൃകാക്ഷരങ്ങളെ ഓരോരോ വർണ്ണക്രമത്തില് 4 കോഷ്ഠങ്ങളില് മന്ത്രവിത്ത് ന്യാസം ചെയ്യുന്നു. ഓരോന്നും സിദ്ധം,സാദ്ധ്യം,സുസിദ്ധം,ശത്രു എന്ന ക്രമത്തിൽ ഗണിക്കു ന്നു. എവിടെയെവിടെ വർണ്ണം ഭവിക്കുന്നുവോ അവിടെയവിടെ നാമ മന്ത്രവർണ്ണങ്ങളും ഉത്ഭവിക്കുന്നു.സിദ്ധം,സാദ്ധ്യം മുതലായ ഭേദത്താൽ മന്ത്രത്തിന്റെ ആദിവർണ്ണാക്ഷരം മനസ്സിലാക്കമം. വർണ്ണങ്ങളാല് സൃഷ്ടി ച്ച മന്ത്രനാമത്തെ നാലുരാശിയിൽ ഹോമം ചെയ്ത് സിദ്ധസാദ്ധ്യാദിഭേദ ത്തെ ഏകാദിയാക്കണം. മഹാകപിലപഞ്ചരാത്രത്തിൽ മന്ത്രങ്ങള് മൂന്നു വിധമെന്നാണ് പറഞ്ഞിരിക്കുന്നത്. അതിൽ അൽപ്പാക്ഷരമുള്ളതാണ് സിദ്ധം. മാല,അർദ്ധമാല എന്നിവ സാദ്ധ്യം. അതിലധികമുള്ളത് സുസി ദ്ധം. സുസിദ്ധം കവിത്വമില്ലാത്തവരുടേതാണ് .കവിത്വമുള്ളവർ അതിനെ നിന്ദിക്കുന്നു.
മറ്റ് അഭിപ്രായങ്ങളിലും സുചിരം ആരാധിക്കപ്പെട്ട മന്ത്രം ദൃഷ്ടവും അദൃഷ്ടവുമായ ഫലം തരുമെന്നു കാണുന്നു.ശിവൻആറുതരം മന്ത്രം ഉച്ചരിച്ചു. 1.സകലം 2. നിഷ്കലം 3.സൂക്ഷ്മം 4.സകലനിഷ്കലം 5.കലാഭിന്നം 6 കലാതീതം. സകലം ബ്രഹ്മരന്ധ്രത്തിലിരിക്കുന്നു. അതിന്നു തൊട്ടുതാഴെ നിഷ്കലം. സൂക്ഷ്മം മനസ്സിലിരിക്കുന്നു.സകലനിഷ്കലം ഹൃദയത്തിലിരിക്കുന്നു. കലാഭിന്നം ബിന്ദുവിലാണ്. അതിന്നുപരിയാണ് കലാതീതം. നാദശക്തിയെന്നത് കലാകുണ്ഡലിനി തന്നെയാണ്. ഈ 6

സ്ഥാനങ്ങളിൽ ചിന്തിക്കപ്പെട്ട മന്ത്രം അതാതു സ്ഥാനത്തിന്റെ ഫലം തരുന്നു. മാലിനീവിജസം പറയുന്നുഃ- വരദങ്ങളായ മന്ത്രങ്ങള് സ്ഥാന ങ്ങളിലേക്കു ഗമിക്കുന്നു. അവ ഫലപ്രദമാകുന്നത് ധ്യാനിക്കുമ്പോൾമാ ത്രമാണ്. ധ്യാനസ്ഥവും സ്ഥാനസ്ഥവുമല്ലാത്ത മന്ത്രങ്ങള് ഒന്നുകില് സുസിദ്ധമാകും ,അല്ലെങ്കിൽ വൈരിയാകും. അതിനാൽ ആദരപൂർവ്വം ധ്യാനിച്ച് മന്ത്രത്തെ ഗ്രഹിക്കണം. ശത്രുമന്ത്രത്തെ ത്യാഗം ചെയ്യേണ്ട വിധി പറയുന്നു. ശുഭദിനത്തിൽശുദ്ധമായി ശുദ്ധവസ്തുക്കള് സമാ ഹരിക്കുക. വിദ്വേഷം,ദുഃഖം എന്നിവ നശിക്കാന് ഗുരു പറഞ്ഞ വിധിപ്രകാരം നല്ല ഗൃഹത്തിൽ ദീക്ഷാവിധിക്രമത്തോടെ മണ്ഡലം വരച്ച് ശുദ്ധജലം നിറച്ച കുംഭം സ്ഥാപിക്കുക. അതിലേക്ക് മന്ത്രം വിലോമമായി ജപിച്ച് ദേവതയെ ആവാഹിക്കുക. ഇവയെ സകലീ കരിച്ച് ആവരണങ്ങളോടുകൂടി പൂജിക്കുക. ഇപ്രകാരം സാവരണമാ ണ് ഇഷ്ടദേവതയായ ശ്രീമന്ത്രദേവത. ഹൃദയത്തിലാവാഹിച്ച് മന്ത്രിച്ച് നെയ്യ്,പശു,ദ്വിജം,എന്നിവയിൽ(എന്നിവയാൽ)1008, അഥവാ 108 പ്രാവ ശ്യം ജപിക്കണം. ബ്രഹ്മാർപ്പണമായി തർപ്പിക്കണം. അതുപോലെ, പാൽ, അന്നം എന്നിവ ദേവതകൾക്ക് ബലിതർപ്പിക്കുന്നു അവര് ബലി ഹരിക്കുന്നവരാണ്. സർവ്വദിക്കിലും വിദിക്കിലുമുള്ള വച്യമാണമായ പ്രാണങ്ങൾക്കും നൽകുന്നു. അപ്പോൾ, ഇന്ദ്രൻ,അഗ്നി,പ്രേതരാജ, രാക്ഷസ നാഗ,പശ്ചിമദിക്പാലജലനാഥവരുണൻ,പ്രാണപതിയായ പ്രഭഞ്ജനൻ വായു,താരകാധീശനായ കുബേരൻ(കുവേര),ദേശത്തിൽ സർവ്വവിദ്യാശ്രയ പ്രഭുവായി വരദനായിരിക്കുന്ന ഭഗവാൻ,സർവ്വലോകനാഥനായിരിക്കുന്ന ബ്രഹ്മൻ,വിശ്വനായകനും വരദനും സപരിവാരങ്ങളായ മന്ത്രദേവതമാ രും എന്നിവരോടുകൂടെ സ്മരിച്ച് പ്രാർത്ഥിക്കപ്പെടുന്നു. വിഷ്ണുവി ന്റെ സപരിവാരപൂജയിൽ പെടുന്നവരാണ് ഇവരെല്ലാവരും.
മന്ത്രാനുകൂല്യം ആലോചിക്കാതെ തരളബുദ്ധികളായ ഞങ്ങൾ, മന്ത്രസ്വ രൂപമായ പ്രഭുവിനെ പൂജിച്ചതിൽ തെറ്റു വല്ലതും പറ്റിയാലും മന സ്സിൽ അനുഭവപ്പെട്ട ക്ഷോഭം മാറ്റിക്കളയുക എന്ന് ഭഗവാനോട് അഭ്യ ർത്ഥിക്കുന്നു. പാപങ്ങളെ പരിഹരിക്കുന്നത് ഭൂമിക്കുമുഴുവനും സനാ തനമായ ശ്രേയസ്സ് കൈവരിക്കുന്നതിനാണ്.ഭക്തി അതീവ പരിശുദ്ധ യാണ്. ആ പാവനിയോട് എനിക്ക് കല്യാണം(മംഗളം) അരുളുക എന്നു പ്രാർത്ഥിച്ച് മന്ത്രേശ്വരിയായ ദേവിയുടെ മന്ത്രം ഭൂർജ്ജപത്രത്തില് വിലോമമായി എഴുതുന്നു. വിമലമായ കർപ്പൂരം, ചന്ദനം,ഇവകളാൽ അർച്ചിക്കുന്നു. ലേഖനംചെയ്ത് ഒരു കലശോപരി ഭക്തിപൂർവ്വം സ്ഥാ പിക്കുന്നു. അതിന്നുശേഷം ബുദ്ധിമനായ സാധകന് ആ ഭൂർജ്ജപത്രം സ്വശിരസ്സിൽവഹിക്കുന്നു. പൂജിതമായ കുംഭത്തിലെ മന്ത്രമയവും നിർമ്മലവുമായ തോയം ശിരസ്സിലൊഴിച്ചു കുളിച്ച് ,വേറെ വെള്ളം കൊണ്ട് കുംഭം നിറക്കുന്നു. അതിന്റെ മദ്ധ്യത്തിൽ മന്ത്രപത്രം നിക്ഷേ പിച്ച് പൂജിക്കുന്നു. ആ കുംഭം നദീതീരത്തോ ശുദ്ധമായ അന്യജലാശ യത്തിലോ നിക്ഷേപിച്ച് യഥാശക്തി വിപ്രന്മാർക്ക് ഭോജനം കൊടുക്കു ന്നു. ഇപ്രകാരമുള്ള വിധാനം ചെയ്യുന്നതുകൊണ്ട് ശത്രുമന്ത്രോത്ഭവമാ

യ ഏതങ്കിലും ദോഷമുണ്ടെങ്കിൽ അത് സംശയമെന്യേ നശിക്കുന്നതാണ്. ക്രമാർച്ചനത്താല് പ്രസന്നത വരും .കുലം വർദ്ധിക്കയും അതീവ സമ്പന്നമാകയും ചെയ്യും. മന്ത്രമുക്താവലിയിലെ ഋണധനശോധനപ്രകാരം ഇങ്ങനെയാണ്:- ഇന്ദ്ര 14 ർക്ഷ 27, നേത്ര 2 ,രവി 12, പഞ്ചദശ 15 ർത്തു 6, വേദ 4, വഹ്ന്യാ 6 യുധ 8 ,ഷ്ട 8 .നവഭി 9 ഗുണിതങ്ങള് സാദ്ധ്യങ്ങളാണ്. ദിഗ് 10, ഭൂ 1, ഗിരി 7, ശ്രുതി 4, ഗജാ 8 ഗ്നി 3 മുനി 7 ഷ്ു 5, വേദ 4 ഷഡ് 6 വഹ്നി 3 ഇവയുടെ ഗുണിതങ്ങളും സാധക വർണ്ണങ്ങൾ. നാമജന്മനക്ഷത്രഫലത്തെ 8 കൊണ്ടു ഹരിച്ച് ബാക്കി വരുന്നതിനെ ഋണം ധനം എന്നു വിഭജിക്കുന്നു. ഋണീ എന്നുവരുന്ന മന്ത്രം ശുഭഫലം തരും. ധനീഎന്നുവരുന്നത് അശുഭം തരും. രണ്ടും തുല്യമെങ്കിൽ സമഫലം (ശുഭാശുഭസമം) .

സാദ്ധ്യം മന്ത്രം.സാധകൻ ശിഷ്യൻ. ഇവരുടെ നാമാക്ഷരങ്ങൾ സ്വരവ്യഞ്ജനരൂപമാക്കി വെവ്വേറെ സ്ഥാപിക്കുന്നു. മാതൃകകളുടെ അ ക ഠ ബാത്മകമായ 11 ,11 അക്ഷരം വീതമുള്ള സർവ്വചതുഷ്ടയം (44 ) ചെയ്ത്,മന്ത്രാക്ഷരരൂപങ്ങൾ വെവ്വേറെ ചെയ്ത്,ഇന്ദ്രാദികളായി മേൽപറഞ്ഞ അംഗങ്ങളാൽ ഗുണിക്കുന്നു.സാധകനാമാക്ഷരങ്ങളുടെ സ്വരവ്യഞ്ജനരൂപങ്ങലെ ദിക് മുതലായ അംഗങ്ങലാലും ഗുണിക്കുന്നു. അതാതുസ്ഥാനത്ത് ഏതുവർണ്ണം വന്നുവോ അതിനെ ആ സ്ഥാനത്തെ അംഗത്താൽ ഗുണിക്കണം. ഉദാഹരണമായി ഒന്നാംകോഷ്ഠത്തിലെ വർണ്ണത്തെ 14 കൊണ്ട് ഗുണിക്കണം. രണ്ടാം കോഷ്ഠത്തിലെ വർണ്ണത്തെ (ഇകാരം) 27 കൊണ്ട്. (ഉത്തരം 54) മൂന്നാംകോഷ്ഠത്തിലെ ഉകാരം 2 കൊണ്ട്(6) ഈപ്രകാരത്തിൽ സാധകന്റെ അക്ഷരങ്ങള് ദിഗ് മുതലായവയും ഗുണിച്ചെടുക്കണം.സാധകന്റെ നാമത്തിലെ ദീർഘാക്ഷരങ്ങളും ലഘ്വക്ഷരങ്ങളും അംഗമായിത്തന്നെ സ്വീകരിക്കണം. സർവ്വത്തിന്റെയും അപ്യംഗം ഏകീകൃതമാക്കിയാണ് 8 കൊണ്ടു വിഭജനം. രാശി അധികമായാൽ സഋണി അധമർണ്ണൻ. രാശി ഊനമായാൽ ധനി ഉത്തമർണ്ണൻ. (മന്ത്രത്തിന് ഇത് വർജ്ജ്യമാണ്,ഉത്തമമല്ല) കാദിമതോക്തഋണധനിശോധനയിൽ നാമാദ്യാക്ഷരത്തില് തുടങ്ങി മന്ത്രത്തിന്റെ ആദിവർണ്ണം വരെ ത്രിധാ ക്രിയ ചെയ്ത് സ്വരങ്ങളെ വിഭജിക്കണം. അതിന്റെ വിപരീതമായിട്ടും (വിലോമ)ചെയ്യണം. അതായത് സാധകനാമത്തിന്റെ ആദ്യാക്ഷരം മുതൽ മന്ത്രാദ്യക്ഷരം വരെ മാതൃകാക്രമേണ ഗണിച്ച് അതിന്റെ അംഗത്തെ 3 കൊണ്ട് ഗുണിച്ച് സപ്തസ്വരങ്ങളാല് ഹരിക്കണം.
അതാണ് മന്ത്രരാശി. തന്ത്രാന്തരത്തില് ഋണധനശോധനഃ-
സാദ്ധ്യനാമംx 2 + സാധകനാമം ഹരിക്കണം 8 = ശേഷം
വിപരീതക്രമത്തിൽ. ഇവിടെയും മന്ത്രാക്ഷരങ്ങളുടെ സ്വരവ്യഞ്ജനങ്ങളെ 2 കൊണ്ട് വെവ്വേറെ ഗുണിച്ചാണ് കൂട്ടുന്നത്. സാധകനാമവും ഇപ്രകാരം ചെയ്ത ശേഷമാണ് സംയോജിപ്പിക്കുന്നത് . മന്ത്രരാശി അഥവാ സാധകരാശി എന്നാൽ,
(സാദ്ധ്യനാമംx 2) + (സാധകനാമംx2) = ഹരിക്കണം= ഫലം
കാദിമതത്തിൽ പൂർവ്വജന്മകൃതമായ അഭ്യാസംകൊണ്ട് പാപപുണ്യാദികളുടെ ഫലമനുഭവിക്കാനും വിമലീകരിക്കാനുമായാണ് മന്ത്രസംപ്രാ

പ്തി സംഭവിക്കുക. സിദ്ധമന്ത്രത്താല് ഗുരുവിനെ ലഭിക്കുന്നു. മന്ത്രത്താൽ മനുഷ്യൻ ബുദ്ധിമാൻ(ബുദ്ധൻ),സിദ്ധിമാൻ(സിദ്ധൻ) ആവുന്നു. ലക്ഷ്മീവാൻ,മദവാൻ,ഭൃത്യവാൻ,സദാപൂജ്യവാൻ,മന്ത്രഭോഗാപ്തവാൻ ആയിത്തീരുന്നതും അങ്ങനെയാണ്. മന്ത്രം ഇല്ലാത്തവനാണ് ഋണി. അവർക്ക് പൂർവ്വകര്മ്മപാപങ്ങളുടെ ഋണവിശുദ്ധിക്കും കാര്യങ്ങളുടെ സർവ്വഫലപ്രാപ്തിക്കുമാണ് ഭജനം.
ഗ്രന്ഥാന്തരത്തിൽ മന്ത്രശോധനയില് പറയുന്ന പ്രകാരാന്തരം ഇപ്രകാരമാണ്.ഷട്ചക്രം വരക്കുക. കിഴക്കേ ദളം മുതൽ അകാരാദിവർണ്ണങ്ങള്ഒന്നൊന്നായി 6 കൂടത്തില് എഴുതുക. സ്വനാമത്തിന്റെ ആദ്യാക്ഷരം അതിന്റെ ആരംഭം മുതൽ വിചാരിക്കുക. 1.ഉദിതം(സമ്പത്ത്) 2. ഉദ്ദിഷ്ടം (സമ്പത്ക്ഷയം) 3. ധനം (ധൃതി) 4. ബന്ധുവിഗ്രഹം 5. സംശയാത്മാ 6 സർവ്വവിനാശകം .
ഗ്രന്ഥാന്തരത്തിൽ മന്ത്രശോധനയില് പിണ്ഡത്തില് ,താരത്തിൽ സ്വപ്രലംബത്തിൽ, 6 വർണ്ണത്തില് പ്രാസാദ,അർക്ക,ത്രൈപുരത്തിൽ, നാരസിംഹത്തിൽ, മാലാമായാമാതൃവരാഹകങ്ങളാകുന്ന അസ്ത്രങ്ങളിൽ ദോഷമില്ല. ആപ്തവേദങ്ങളിൽ രത്നം പോലെയാണവ.
മഹാകപിലപഞ്ചരാത്രത്തിൽ മാലാമന്ത്രസ്വരൂപം - ബഹുവർണ്ണമുള്ള മന്ത്രമാണ് മാലാമന്ത്രം. പത്തിലേറെ അക്ഷരമുള്ളത് മാല. അഞ്ചിലേറെ ഉള്ളത് അർദ്ധമാലിക. അഞ്ചുവയസ്സുവരെ മാല ഇല്ല. യൌവനത്തിൽ അർദ്ധമാലയും വാർദ്ധക്യത്തില് മാലയും ലഭിക്കുന്നു.ബാലാവസ്ഥയിൽ അഞ്ചക്ഷരത്തിൽ കുറവുള്ള മന്ത്രം സിദ്ധിപ്രദായകമാണ്. പ്രയോഗസാരത്തിൽ 9 അക്ഷരത്തിലൊതുങ്ങുന്നത് ബീജമന്ത്രമാണ്. 20 വരെയുള്ളത് മന്ത്രം. അതിലധികമുള്ളത് മന്ത്രമാലാ.ബാല്യത്തിൽ ബീജമന്ത്രവും യൌവനത്തിൽ മന്ത്രവും വാർദ്ധക്യത്തില് മാലാമന്ത്രവുമെന്ന് പ്രസിദ്ധമാണ്.നാരായണീയവും ഇരുപതിലധികം അക്ഷരമുള്ളത് മാലാമന്ത്രം ,പത്തിലധികമുള്ളത് മന്ത്രം, അതിൽകുറഞ്ഞത് ബീജമെന്നും , വാർദ്ധക്യത്തിൽമാല, യൌവനത്തിൽ മന്ത്രം, ബാല്യത്തിൽ പഞ്ചാക്ഷരാധികം എന്ന് സിദ്ധിദങ്ങളായി കരുതണമെന്നും പറഞ്ഞിട്ടുണ്ട്. അപേക്ഷിതാർത്ഥദ്യോതനികയില് പറയപ്പെട്ട അവസ്ഥയില് നിന്ന് വ്യത്യസ്തമായ അവസ്ഥകളിൽ ബീജം,മന്ത്രം,മാലാമന്ത്രം എന്നിവ സിദ്ധ്യർത്ഥം ജപിക്കുമ്പോൾ ദ്വിഗുണമായി ജപിക്കാന് പറയുന്നു. ഹംസം,അഷ്ടാക്ഷരം , പഞ്ചാക്ഷരം എന്നിവ 1,2, 3 എന്നീ ബീജങ്ങളിൽനിന്ന് ഉണ്ടായി. അങ്ങനെയല്ലാതെ സാധിക്കയില്ല. 1,3,5,7,9,11 എന്നീ വർണ്ണസംഖ്യകളില് 2,30 അക്ഷരമുള്ള മന്ത്രങ്ങളുടെ അംശകം പരിഗണിക്കണം. ഗാരുഢം,സൌരം ,വൈഷ്ണവം,ബൌദ്ധം,ശൈവം,ജൈനം, മഹാകൂടമന്ത്രങ്ങളിൽ സിദ്ധാദിശോധനമുണ്ട്. 4 അക്ഷരത്തിനു മുകളില് ഓരോന്നായി കൂട്ടി ( +1 +1 + 1എന്ന്) ഏകാക്ഷരമായി വർദ്ധിപ്പിച്ച് 36 ബീജപര്യന്തമായ മന്ത്രം അനേകഫലപ്രദമാണ്.ആജ്ഞാസിദ്ധർക്ക് ഈ മന്ത്രം യോഗിനികളുടെ പ്രസാദം ,സർവ്വകാമഫലപ്രദമായ സിദ്ധി എന്നിവ നൽകുന്നു. മന്ത്രം, ദിവം,വിദ്യ,സ്തവം,സൂക്തം ഇവ ഏതായാലും ശരി, അർത്ഥമറിയാതെ പ്രയോഗിച്ചാൽ ക്ഷണത്തില് ശരീരനാശം വരും. അതിനാൽ സർവ്വ

പ്രയത്നത്താൽ ദുഷ്ടമായതിനെ സർവ്വത്ര വർജ്ജിക്കണം. ദേഹിക്ക് (ആത്മാവ്)കേവലമന്ത്രസ്വരൂപമാണ്.ദേഹിയും ദേഹവും പരസ്പരം സമീക്ഷ ചെയ്യുന്നു എന്ന സംബന്ധമാണുള്ളത്. സിദ്ധന്മാർക്കുപോലും മന്ത്രം ലഭിക്കാതെ പോകുന്നത് എന്തുകൊണ്ടാണ്. മായ,കാമം മുതലായവ അവിദ്യാജന്യമായ ദോഷമായി ക്ഷിപ്താവസ്ഥയിൽ ഇരിക്കുന്നുണ്ട്. ആദ്യം ശ്രീയെ നൽകുന്നു. പക്ഷേ ദൂഷണവിമുക്തി കിട്ടുകയോ കിട്ടാതിരിക്കയോ ചെയ്യാം. താരസമ്പുടിതമായ ദുഷ്ടമന്ത്രം കിട്ടിയാൽ പോലും, ഭക്തിയുണ്ടെങ്കിൽ മാത്രമേ യഥാർത്ഥമന്ത്രസിദ്ധി കിട്ടുകയുള്ളൂ. ഭുവനേശീപാരിജാതത്തിൽ,മായാബീജസമായുക്തമായത് പെട്ടെന്നു സിദ്ധി തരും.പീഡം കേവലമായ മന്ത്രമാണ്. മായാബീജത്താൽ ഉജ്ജ്വലീകൃതമാണ്. മായാബീജത്തിൽ നിന്ന് പ്രാണബീജം ചൈതന്യവീര്യവത്തായി ഭവിക്കുന്നു. അനുലോമം, വിലോമം എന്ന് നിശ്ചയിക്കപ്പെട്ട വർണ്ണമാലയാൽ പ്രത്യേകവർണ്ണയുക്തമായ മന്ത്രം ജപിച്ചാല് ക്ഷിപ്രസിദ്ധി ലഭിക്കും. വൈരിമന്ത്രംപോലും അങ്ങനെയാണ് .അപ്പോൾപ്പിന്നെ മറ്റു മന്ത്രങ്ങളുടെ കാര്യം പറയണോ. സിദ്ധാദ്ധ്യക്ഷരങ്ങൾ, സംജ്ഞകൾക്കുള്ളിലിരിക്കുന്നു. അവയെ വ്യവഹാരാർത്ഥം സിദ്ധാർണ്ണങ്ങളെന്നു പറഞ്ഞിരിക്കുന്നു. ദീപശബ്ദം വ്യാഖ്യാനിക്കുന്നു. എവിടെയെവിടെ പുരുഷൻ ദീപ്യമാകുന്നുവോ (പ്രകാശിക്കുന്നുവോ) അഭിവ്യക്തമാകുന്നുവോ അയിടെയവിടെയാണ് ദീപസ്ഥാനം.ബ്രഹ്മയാമളത്തിലെ ദീപൌഘം (ദീപസമൂഹം) പ്രാസാദം,ഗ്രാമം, ഗൃഹം മുതലായവയാണ്. കകാരം മുതൽ ക്ഷകാരം വരെയുള്ള വ്യഞ്ജനാക്ഷരങ്ങളും ദീപം എന്നാണ് അറിയുന്നത്. 16 സ്വരങ്ങള് ആ ദീപങ്ങളെ ഉറപ്പിച്ച പീഠങ്ങളാണ്. (ശക്തിപീഠം,യോഗിനീപീഠം)പീഠസംജ്ഞ സ്വരത്തിനും ദീപസംജ്ഞ വ്യഞ്ജനത്തിനുമാണ്. ഏത് കോഷ്ഠത്തിൽഇരിക്കുന്നുവോ ആ സ്ഥാനം ദീപാക്ഷരസ്ഥനമായി ഭവിക്കുന്നു.കൂർമ്മചക്രത്തില് ഇപ്രകാരം ദീപസ്ഥാനമുണ്ട്. എവിടെ കർമ്മങ്ങളും ജപങ്ങളും ഉണ്ടോ അവിടെയാണ് ദീപസ്ഥാനം.മന്ത്രങ്ങളുടെ സിദ്ധിസാധനമാണ് ദീപശബ്ദം കൊണ്ട് പറയുന്നത്.

133. ചതുരസ്രാം ഭുവംഭിത്വാ കോഷ്ഠാനാം നവകം ലിഖേത്
പൂർവ്വകോഷ്ഠാദിവിലിഖേത് സപ്തവർഗ്ഗാനനുക്രമാത്.

<u>സംസ്കൃതഭാഷ്യം</u>

ദീപസ്ഥാനജ്ഞാനാർത്ഥം കൂർമ്മചക്രമാഹ ചതുരിദി. തത്ര ദ്വേ രേഖേ പൂർവ്വാപരായതേ ദ്വേ ദക്ഷിണോത്തരായതേ ചതുരസ്രമദ്ധ്യേ കുര്യാത്. തദാ നവകോഷ്ഠാനി സംപദ്യതേ. തേഷു നവസു കോഷ്ഠേസു നവക്ഷേത്രപാലാഃപൂജ്യാഃയദുക്തം -
ക്ഷേത്രപാലാ നവൈതേഷുദീപേശാ നവകോഷ്ഠകേ
അമൃതോവൃഷഭഃശൈലരാജോവാസുകി-
രർത്ഥകൃത് ശക്തികൃത് പത്മയോനിശ്ച മഹാശംഖശ്ചതേനവഃ
ഛായാഛത്രഗണോപേതാൻ മദ്ധ്യാത് പൂർവ്വാദിതോ യജേത്.ഇതി
പൂർവ്വകോഷ്ഠാദി പൂർവ്വാദിക കോഷ്ഠമാരഭ്യ ഇത്യർത്ഥഃ
സപ്തവർഗ്ഗാണിതി കചടതപയാശാൻ.അനുക്രമാത് വിലിഖേത്. ഇതി

ഉത്തരാന്തം.അത്ര യഥാ സംഭവം മദ്ധ്യത ആരഭ്യപ്രതികോഷ്ഠം.
യദുക്തം- പൂർവ്വകോഷ്ഠേ കവർഗ്ഗസ്യ പഞ്ചകം മദ്ധ്യതഃക്രമാത്
മദ്ധ്യതോന്യത്ര ചാഗ്നേയേ ചവർഗ്ഗഞ്ചൈവമേവ ഹി ഇതി.

**മലയാളഭാഷ്യം**

ദീപസ്ഥാനം അറിയാൻ കൂർമ്മചക്രം പറയുന്നു. രണ്ടുരേഖകൾ പൂർവ്വാപരം,ദക്ഷിണോത്തരമെന്ന് ഒരു ചതുരശ്രമദ്ധ്യത്തിൽ വര ക്കുക. 9 കോഷ്ഠങ്ങള് അവയില് സമ്പദമാകുന്നു.9 ക്ഷേത്രത്തില് 9 ക്ഷേത്രപാലകരെ പൂജിക്കുന്നു.9 കോഷ്ഠത്തിലെ 9 ക്ഷേത്രപാലകര് ദീപേശന്മാരാണ്. അമൃതൻ,ഋഷഭൻ,ശൈലരാജൻ, വാസുകി,അർത്ഥകൃത്, ശക്തികൃത്,പത്മയോനി,മഹാശംഖ,ഇവരാണ് പൂജിക്കപ്പെടുന്നത്.അവരെ അവരുടെ ഛായ,ഛത്രം,ഗണങ്ങൾ ഇവയുടെ മദ്ധ്യത്തിലായി കിഴക്കു മുതൽ യജിക്കുന്നു.

134. ലക്ഷ്മീശേ മദ്ധ്യകോഷ്ഠേസ്വരാൻയുഗ്മക്രമാല്ലിഖേദ്
ദിക്ഷുപൂർവ്വാദിനോ യത്ര ക്ഷേത്രാഖ്യാദ്യക്ഷരസ്ഥിതം
135. മുഖം തത്തസ്യ ജാനീയാംഗ്വ്സ്താവുഭയതഃസ്ഥിതൌ
കോഷ്ഠേകുക്ഷീ ഉഭേ പാദൌ ദ്വേശിഷ്ടം പുഛമൌരിതം

**സംസ്കൃതഭാഷ്യം**

മദ്ധ്യകോഷ്ഠേ സ്വരാൻയുഗ്മക്രമാല്ലേഖ്യേദിതി .തത്ര ലേഖനപ്രകാര ഉക്തോƒന്യത്ര-
മദ്ധ്യകോഷ്ഠേപുരോഭാഗേഅകാരദ്വയമാലിഖേത്
ആഗ്നേയാമിദ്വയംവിദ്യാത്യാമ്യേ തു ദ്വയമാലിഖേത്

നൈരൃത്യേഋദ്ധ്വയം വിദ്യാദ്വാരുണേ  ദ്വയംതഥാ
വായവ്യാമേദ്വയംവിദ്യാത് സൌമ്യാമോദ്വയമിഷ്യതേ
ഈശേചാന്ത്യയുഗംവിദ്യാദേവന്യസ്യ വിചാരയേത് ഇതി.
അയംലേഖനക്രമഃക്രമേണാനേന വിഭജേത് ഇതിവക്ഷ്യമാണേന സൂചിത ഏവ.ക്ഷേത്രാഖ്യേതി അത്രക്ഷേത്രശബ്ദോ ഗ്രാമാദീനാമുപലക്ഷകഃ-
യദുക്തം- പീഠം ക്ഷേത്രം പുരശ്ചാപി നഗരം ഗ്രാമമേവച ഇതി. തല്ലക്ഷണമന്യത്രോക്തം-
കാദിനാന്തം ഭവേദ് ക്ഷേത്രം ഗ്രാമഃസ്യാദ് പാദിമാന്തകഃ യാദിഷാന്തം പുരം സമ്യക് പ്രോക്തം ദേശികസത്തമൈഃ മഹാന്തം നഗരം പ്രോക്തം ഏതത് ക്ഷേത്രസ്യ ലക്ഷണം ഇതി. പീഠലക്ഷണന്തു പ്രാഗുക്തം- സ്വരാഃഷോഡശപീഠാഖ്യാഃ ഇതി.ഇതികചിത് വനാദ്രിപത്തനഗ്രാമദേവഗേഹഹ്രദാദിഷു ഇത്യപ്യുക്തം.
ഉഭയതഃസ്ഥിതാവിതി പ്രത്യേകം ഹസ്തകുക്ഷിപാദേഷ്വന്വേതി.
തേനാദ്യാദ്യമഭിതോƒഗ്രിമംപുഛം ശിഷ്ടം

**മലയാളഭാഷ്യം**

പൂർവ്വകോഷ്ഠമെന്നാല് പൂർവ്വം (അഥവാ കിഴക്കു)തുടങ്ങിയ ദിക്കുമുതൽ എന്ന് അർത്ഥം.സപ്തവർഗ്ഗങ്ങള് കചടത പയശ. ഇവ അനുക്രമമായി ലേഖനം ചെയ്ത് ഓരോ കോഷ്ഠമായി പൂജിക്കുന്നു.

പൂർവ്വകോഷ്ഠത്തില് കവർഗ്ഗപഞ്ചമം ,ഇപ്രകാരം ക്രമത്തിലെഴുതി ആഗ്നേയത്തിൽ ചവർഗ്ഗപഞ്ചകം.മദ്ധ്യകോഷ്ഠമായ ലക്ഷ്മീ ശനിൽ സ്വരയുഗ്മം ക്രമത്തിൽ എഴുതുക. പൂർവ്വദിക്കുമുതല് ആദ്യക്ഷ രസ്ഥിതമായ ക്ഷേത്രമായി എടുക്കണം. അതിൽ മുഖം,ജാനു മുതലായി അംഗങ്ങൾ (ദ്വയം)കോഷ്ഠത്തിൽ കുക്ഷി,പാദദ്വയങ്ങൾ,ശിഷ്ടത്തിൽ പുഛവും ഊരുക്കളും.അകാരദ്വയം മദ്ധ്യകോഷ്ഠത്തിന്റെ പുരോഭാഗത്ത് എഴുതുക. ആഗ്നേയത്തിൽ ഇ ദ്വയം. യാമ്യത്തിൽ ഉ

ദ്വയം. നൈരൃതില്ഌദ്വയം. ആരുണത്തിൽ ഔ ദ്വയം,വായവ്യത്തിൽ ഏദ്വയം,സൌമ്യത്തിൽ ഓ ദ്വയം.ഈശാനത്തിൽ അം അഃ ക്ഷേത്രശബ്ദം കൊണ്ട് ഗ്രാമം,ഗൃഹം പ്രാസാദം ശരീരം ഭൂമി, ഇവയെല്ലാം പറയുന്നു. പീഠവും ഇക്കൂട്ടത്തിലാണ് പെടുന്നത്. ക മുതൽ ന വരെയുള്ളത് ക്ഷേത്രം. പ മുതൽ മ വരെയുള്ളത് ഗ്രാമം. യ മുതൽ ഷ വരെ പുരം. മ മുതൽ ഹ വരെ നഗരം. എന്ന് ക്ഷേത്രലക്ഷണം പറഞ്ഞിരിക്കുന്നു. പീഠലക്ഷണത്തില് 16 സ്വരമാണ് പീഠമെന്ന് പറയുന്നു. അവയാണ് മറ്റെല്ലാത്തിനും ആധാരം. വനം,അദ്രി(മല), പത്തനം, ദേവഗേഹം, ഹ്രദമെന്നിവ പീഠങ്ങളാണ്. ഇവക്ക് പ്രത്യേകം ഹസ്ത,കുക്ഷീ,പാദാദിസ്ഥാനവും (ശക്തിപീഠസ്ഥാനം)കൊടുത്തിട്ടുണ്ട്. അഗ്രിമഭാഗം,പുഛഭാഗമെന്ന് വാസ്തുവിഭജനവും പറയുന്നു.

136. മുഖസ്ഥോ ലഭതേ സിദ്ധം കരസ്ഥഃസ്വൽപ്പജീവനഃ
ഉദാസീനഃകുക്ഷിസംസ്ഥഃപാദസ്ഥോ ദുഃഖമാപ്നുയാത്

137. പുഛസ്ഥ പീഡ്യതേ മന്ത്രീ ബന്ധനോച്ചാടനാദിഭിഃ കൂർമ്മചക്രമിദം പ്രോക്തം മന്ത്രാണാം സിദ്ധിസാധനം

**<u>സംസ്കൃതഭാഷ്യം</u>**

അസ്യ ഫലമാഹു മുഖസ്ഥഃഇതി.മന്ത്രീന്യാകൃഷ്യതതസ്യ തത്രോക്ത ദീക്ഷാപ്രകാരേണ സ്വീകൃതമന്ത്ര ഇത്യർത്ഥഃ അഗ്രേƒപി മന്ത്രിണാം ഇതി. പദദ്വയേ അയമേവാർത്ഥോƒനുസന്ധേയഃജീവ്യതേƒനേനേതി ജീവനം ഭോഗ)ഌഃസ്വൽപ്പം ജീവനം യസ്യ സ സ്വൽപ്പജീവനഃതദുക്തം-
മുഖസ്ഥഃശുഭയുഗജ്ഞേയഃകരസ്ഥഃസ്വൽപ്പഭുക്തിമാൻ.ഇത്യാദിനാ. തഥാ-
മുഖേ സർവ്വാർത്ഥസിദ്ധിഃസ്യാത് കരയോരൽപ്പസിദ്ധികൃത്ഇത്യാദിനാ
തഥാ-തസ്മാദ് മുഖം സമാശ്രിത്യ സർവ്വകർമ്മസമാരഭേത്.
തദലാഭേകരം വാപി കൂർമ്മസ്യാന്യം ന സംഗ്രഹേത് ഇതി. അത്ര
വിശേഷോ ഗ്രന്ഥാന്തരോക്തഃ
സ്ഥാനസാധയയോർന്നാമ്നോരരിത്വം യത്ര വിദ്യതേ
തദഛരശാസ്ത്രതോജ്ഞാത്വാതത്തദ് സമ്യഗ് പരിത്യജേത്
അരിത്വമദ്വയസ്യോക്തം ഗകാരേണാ പരസ്പരം
ഌയുഗസ്യ ഠ ച കാരേണ ഠ ചകാരസ്യാപി തേന ച

ഔ ദ്വയസ്യപകാരേണ പകാരസ്യാപി ഔ ദ്വയം
ഓയുഗ്മസ്യഷകാരേണ ഷകാരസ്യൌയുഗേന ച

ജകാരസ്യടകാരേണഭ്ഫ(ഊ)കാരസ്യസ്വകാരതഃ
ഉകാരസ്യ തകാരേണ ഫകാരസ്യ ധകാരതഃ
ഭകാരസ്യതു രേഫേണ യകാരസ്യ സകാരതഃഅരിത്വമേഷാം വർണ്ണാനാം അന്യേഷാം മിത്രഭാവനാ
കൂർമ്മചക്രേ രിപുസ്ഥാനം സാധകോ യത്ര തസ്യജേത് ഇതി.
ഉദാഹരണഞ്ജതത്രൈവദർശിതം- യഥാ ഗർഗ്ഗസ്യവൈരീസ്യാദട്ടഹാസം മഹത് പുരം
ഗയാƒമരേശ്വരസ്യൈവ മകാരാദ്ധ്യേഷുയോജയേത്.

ഋഷഭസ്യചകാരാസ്യം  തകസ്യാപി പത്മകം
ഓഡ്ഡിയാണം ഷണ്മുഖസ്യ ഔഡ്രം ഷഡ്ഗുണകസ്യ ച
ജയന്തീടങ്കണസ്യാരിഃസ്വന്ധാരംഭ്ഫംഭ്ഫഭട്ടതഃ
വാമദേവസ്യ തരണീഃ(താരാഖ്യം)ധൂമാഖ്യം ഫഞ്ചകസ്യ ച
ഭട്ടസ്യ രമ്യകം വൈരീ യജ്ഞമിത്രസ്യ വൈസരഃ
വൈരംക്രമേണസംശോദ്ധ്യവൈരിസ്ഥാനം ത്യജേത് ബുധഃ ഇതി.
തഥാ- തേഷാമാധ്യാന്വിതം വർണ്ണം പൂർവ്വമാർഗ്ഗേഷുയോജയേത്
യദിതദ്വഞ്ജനാപിണ്ഡം യദ്യാധ്യം പീഠവർജ്ജിതം
നാമാക്ഷരാണി സർവ്വാനി പീഠയുക്താനി വർജ്ജയേത്
തദാദികാനി മാർഗ്ഗേണ തദ് ഗൃഹീത്വാ സ്വരം ത്യജേത്
ഗ്രാമനാമാക്ഷരേഷ്വാദി മദ്ധ്യാന്താർണ്ണാന് വിഹായ ച
ദ്വിതീയമക്ഷരം യത്ര കോഷ്ഠേതിഷ്ഠതി തന്മുഖം ഇതി.
അന്യത്രാഹ- തത്തന്നാമാദ്വിതീയാർണ്ണോ യത്ര തിഷ്ഠതി തന്മുഖം ഇതി.
ഇദന്തു സ്വരാദിനാമവിഷയം.നാമാദൌ സംയോഗാക്ഷരേ സതിവിശേഷ മാഹ-
അക്ഷരത്രിതയം യത്ര ഗ്രാമനാമാദിഷുകച്വിത്
സ്വരോമദ്ധ്യാക്ഷരാരൂഢോ യത്രതിഷ്ഠതി തന്മുഖം
ഭവതോയദിവർണ്ണോദ്വൌ ഗ്രാമനാമാദിഷു സ്ഫുടം
ആദ്യസ്വരോതത്രതിഷ്ഠത്യദോവദനമിഷ്യതേ ഇതി. തഥാ ച-
ക്ഷേത്രസാധക മന്ത്രാണാമേകമേവാദ്യമക്ഷരം
യദിസ്യാത് സധ്രുവം മന്ത്രഃസർവ്വസിദ്ധിഫലപ്രദഃഇതി.
ഫലവിശേഷമാഹാƒന്യഃ-
മോക്ഷാർത്ഥം വദനേ കുര്യാദ്ദക്ഷിണോത്വാഭിചാരികം
ശ്രീദാമഃപശ്ചിമേഭൂത്വാ ഉത്തരേ ശാന്തിദോ ഭവേത്
ഈശാനേ ശത്രുനാശഃ സ്യാദാഗ്നേയഃശത്തരുദായകഃ
നൈരൃത്യ്യശത്രുഭീതിഃസ്യാദ് വായവ്യേ തു പലായനം
കൂർമ്മചക്രമവിജ്ഞായ യഃകുര്യാജ്ജപയജ്ഞകം
തജ്ജപസ്യഫലം നാസ്തി സ ചാനർത്ഥായകൽപ്പതേ ഇതി. കാദിമതേ വിശേഷഃ
സംവർദ്ധ്യായാമവിസ്താരം ഹൃത്വാƒഷ്ടാഭിസ്തുശേഷതഃ
വിജ്ഞായവർഗ്ഗം തേഷ്വേകമാദ്യം നാമ്നി പ്രകൽപ്പയേത്

വാസ്തുഷ്യജ്ഞാനരൂപേഷു പ്രസിദ്ധം നാമതോഭയേത് വ്യഞ്ജനം ദേശകൂർമ്മേസ്യാത് ഗൃഹകൂർമ്മേസ്വരാസ്തഥാഃഇതി.

<u>**മലയാളഭാഷ്യം**</u>

മുഖത്തിൽ സിദ്ധം, കരത്തിൽ സ്വൽപ്പജീവനം. കുക്ഷിയിൽ ഉദാസീനം.പാദത്തിൽദുഃഖം. പുഛത്തിൽ പീഢ, ബന്ധനം,ഉച്ചാടനം ഇപ്രകാരമുള്ള കൂർമ്മചക്രം മന്ത്രങ്ങൾക്ക് സിദ്ധിസാധകമാണ്. മന്ത്രീ -മന്ത്രമെന്നാല് മന്ത്രിക്കുന്നത്.മന്ത്രി മന്ത്രം കൊണ്ട് ആകർഷി ക്കുന്നവനാണ്.തന്ത്രോക്തപ്രകാരം ദീക്ഷയെടുത്ത് മന്ത്രം സ്വീകരിച്ചവനെയാണ് മന്ത്രി എന്നു വിളിക്കുന്നത്(ആകർഷണീയൻ)ജീവനം ഭോഗം. സ്വൽപ്പഭോഗമാണ് സ്വൽപ്പജീവനം. മുഖസ്ഥമായ മന്ത്രം ശുഭയോഗവും കരസ്ഥമായ മന്ത്രം സ്വൽപ്പഭുക്തിയും തരുന്നു. മുഖത്തിൽ സർവ്വാർത്ഥസിദ്ധി. കരത്തിൽ അൽപ്പസിദ്ധി. മുഖത്തെ ആശ്രയിച്ചാണ് സർവ്വകർമ്മസമാരംഭം. അതുലഭിക്കാഞ്ഞാൽമാത്രമാണ് കരത്തെ ആശ്രയിച്ച കർമ്മത്തെ സ്വീകരിക്കുന്നത്. ഗഗാരത്താൽ അരിത്വവും അദ്വയത്വവും പരസ്പരം

വരും. ഋയുഗ്മം ഠകാര,ചകാരങ്ങൾ, ൠ ദ്വയം,പകാരത്താൽ

പകാരത്തോടും ൠ ദ്വയത്തോടും ,ഓയുഗ്മം ഷകാരംകൊണ്ട് ഷകാരത്തോടും ഓയുഗ്മത്തോടും ജകാരത്തിന് ടകാരം ഭ്ഫ(ഊ)കാരത്തോട്, ഉകാരത്തിന് തകാരഫകാരങ്ങളോട്, ഭകാരത്തിന് രേഫത്താൽ,യകാരസകാരങ്ങൾക്ക് ഇപ്രകാരം വർണ്ണങ്ങൾക്ക് അരിത്വവും മിത്രഭാവന കൊണ്ടുള്ള അദ്വയതന്മയതയും പരസ്പരം സംഭവിക്കുന്നു. കൂർമ്മചക്രത്തിലെ രിപുസ്ഥാനം സാധകര് ത്യജിക്കുന്നു.
ഗർഗ്ഗന് അട്ടഹാസം,മഹത് പുരം.
അമരേശ്വരന് ഗയ,മകാരത്തോടു ചേർന്നത്.
ഋഷഭന് ചകാരത്തോടു ചേർന്നത്

ൠ തകന് പത്മകം
ഷണ്മുഖന് ഒഡ്യ്യാണവും ഔഡ്രവും ,ഷഡ്ഗുണകവും
ജയന്തന് ടങ്കണം ഭ്ഫം ഭ്ഫഭട്ടത.
ഢകദേവന് തരണി(താരം)
ഫഞ്ചകന് ധൂമം
ഭട്ടന് രമ്യകം
യജ്ഞമിത്രന് വൈസരം
ഇപ്രകാരം വൈരീസ്ഥാനങ്ങളെ അറിഞ്ഞ് ത്യജിക്കണം. ഗ്രാമനാമം അക്ഷരവർണ്ണം സ്വരപീഠം സാധകനാമം ഇവയെല്ലാം പരിശോധിച്ചാണ് സർവ്വസിദ്ധിഫലപ്രദമായ മന്ത്രം ഉപദേശിക്കപ്പെടുന്നത്.
മന്ത്രസാധനാഫലവിശേഷം- മോക്ഷത്തിന് മുഖത്തിലും ആഭിചാരത്തിന് ദക്ഷിണഭാഗത്തും ശ്രീകാമത്തിന് പശ്ചിമഭാഗത്തും ശാന്തിക്ക് ഉത്തര

ഭാഗത്തും ശത്രുനാശത്തിന് ഈശാനകോണിലും ശത്രുദായകമാവാൻ ആഗ്നേയത്തിലും ശത്രുഭീതിക്ക് നൈരൃതിയിലും പലായനത്തിന് വായവ്യത്തിലും ഫലം പറഞ്ഞിരിക്കുന്നു. കൂർമ്മചക്രമറിയാതെ ജപയജ്ഞം ചെയ്താൽ ആ ജപഫലം കിട്ടില്ല എന്നുമാത്രമല്ല അനർത്ഥം വരികയും ചെയ്യും. കാദിമതത്തില് സവിശേഷമായി പറയുന്നത് - സംവർദ്ധനത്തിനായി എട്ടായി വിഭജിച്ച ഭൂമിയുടെ വർഗ്ഗം അറിഞ്ഞ് ആദ്യം നാമത്തിൽ അതിന്റെ ആദ്യം സങ്കൽപ്പിക്കുന്നു. അജ്ഞാതരൂപമാണ് പ്രപഞ്ചവാസ്തു. അതിൽ പ്രസിദ്ധമായി ഭവിക്കുന്നത് നാമമാണ്. അഭിവ്യക്തമാവുക അഥവാ വ്യഞ്ജിപ്പിക്കുന്ന വ്യഞ്ജനമാണ് ദേശകൂർമ്മം,ഗൃഹകൂർമ്മം ,സ്വരകൂർമ്മം മുതലായവയിലെല്ലാം പ്രകാശിതമാകുന്നത്.

138. പുണ്യക്ഷേത്രം നദീതീരം ഗുഹാപർവ്വതമസ്തകം
തീർത്ഥപ്രദേശാഃസിന്ധൂനാം സംഗമാഃപാവനം വനം

139. ഉദ്യാനാനി വിവിക്താനി വില്വമൂലം തടം ഗിരേഃ
ദേവതായതനം കൂലം സമുദ്രസ്യ നിജം ഗൃഹം

**<u>സംസ്കൃതഭാഷ്യം</u>**

പുരശ്ചരണജപസ്യ സ്ഥാനാനി വദനകൂർമ്മചക്രവിഷയമാഹു പുണ്യേതി. നദീതീരം പുണ്യനദീതീരം .സാമാന്യനദീതീരസ്യ നിഷിദ്ധ്ത്വാത് .പാവനം വനമിതി വിശേഷേണ വിശേഷ്യഭാവഃഉദ്യാനാനി വിവിക്താനിപൂതാനീത്യത്രാപി.വിവിക്തോ പൂതവിജനൌ ഇതി കോശഃസ്ഥാനാന്യേതാനീത്യനേന തന്ത്രാന്തരോക്തമപി സൂചിതം. യദാഹു-

പ്രത്യങ്മുഖശിവസ്ഥാനേ വൃഷഭാദിവിവർജ്ജിതേ
അശ്വത്ഥവില്വതുലസീവനേ പുഷ്പാന്തരാവൃതേ
ഗവാംഗോഷ്ഠേƒശ്വത്ഥമൂലേ പുണ്യക്ഷേത്രേഷുശസ്യതേ ഇതി.
വായവീയസംഹിതായാമപി-
സൂര്യസ്യാഗ്നേർഗുരോരിന്ദോർദ്ദീപസ്യ ച ജലസ്യ ച
വിപ്രാണാഞ്ച ഗവാഞ്ചൈവ സന്നിധൌ ശസ്യതേജപഃ
അഥവാനിവസേത് തത്ര യത്ര ചിത്തം പ്രസീദതി ഇതി.
തത്രൈവസ്ഥാനവിശേഷേ ഫളവിശേഷോƒപ്യുക്തഃ
ഗൃഹേജപഃസമഃപ്രോക്തോ ഗോഷ്ഠേ ശതഗുണസ്തു സഃ
ആരാമേ ച തഥാƒരണ്യേ സഹസ്രഗുണഉച്യതേ
അയുതം പർവ്വതേ പുണ്യേ നദ്യാം ലക്ഷഗുണസ്തു സഃ
കോടിദേഹലയേപ്രാഹുരനന്തം ശിവസന്നിധൌഃഇതി
ഏവം ശക്തിവിശേഷമന്ത്രേഷു അഷ്ടാഷ്ടകപീഠാധ്യപിഃജ്ഞേയം അന്യത്ര-
മ്ലേഛദുഷ്ടമൃഗവ്യാളശങ്കാതങ്കാദിവർജ്ജിതേ
ഏകാന്തേ വാ വനേ നിന്ദാരഹിതേ ഭക്തിസംയുതേ
സുദേശേ ധാർമ്മികേ രാഷ്ട്രേ സുഭിക്ഷേ നിരുപദ്രവേ
രമ്യേ ഭക്തജനസ്ഥാനേ നിവസേന പരാശ്രയേ
രാജാനഃസചിവാരാജപുരുഷാഃപ്രഭവോജനാഃ
ചരന്തിയേനമാർഗ്ഗേന ന വസേത് തത്ര തത്ത്വവിത്

ജീർണ്ണദേവാലയോദ്യാനഗൃഹവൃക്ഷതലേഷു ച
നദീകൂലാദികുഞ്ജേഷുഭൂഛരിദ്രാദിഷു നോ വസേത് ഇതി.

<u>**മലയാളഭാഷ്യം**</u>

പുണ്യക്ഷേത്രം,നദീതീരം ,ഗുഹകൾ,പർവ്വതമസ്തകങ്ങൾ, തീർത്ഥപ്രദേശങ്ങൾ നദി കടലിനോടു ചേരുന്ന സ്ഥലങ്ങൾ, സംഗമസ്ഥാനങ്ങൾ, പാവനമായ വനങ്ങൾ,ഉദ്യാനങ്ങൾ, വില്വമൂലം, ഗിരിതടം, ദേവതായതനങ്ങൾ(ക്ഷേത്രം)സമുദ്രതീരം(കൂലം)സ്വന്തം വീട് എന്നിവയാണ് മന്ത്രിമാര് സാധനക്കുള്ള സ്ഥാനങ്ങളായി പ്രശംസിച്ചിട്ടുള്ളത്. പുണ്യനദി,പാവനവനം,വിജനവും ശുദ്ധവുമായ ഉദ്യാനം മുതലായ വിശേഷണങ്ങൾ ശ്രദ്ധേയമാണ്.തന്ത്രാന്തരത്തിൽ ഋഷഭങ്ങളില്ലാത്തതും പ്രത്യങ്മുഖവുമായ ശിവസ്ഥാനം ,അശ്വത്ഥവില്വതുളസീവനം, പുഷ്പാന്തരങ്ങളാൽ ആര്യതമമായ ഗ്രാമം,ഗോഷ്ഠത്തിലെ(പശുക്കൾ മേയുന്ന അമ്പാടി) അശ്വത്ഥമൂലം എന്നിവ പുണ്യക്ഷേത്രങ്ങളാണെന്നും പറഞ്ഞിരിക്കുന്നു. വായവീയസംഹിതയിൽ സൂര്യൻ, അഗ്നി,ഗുരു, ഇന്ദു,ദീപം, ജയം, വിപ്രൻ,ഗോവ് ഇവയുടെ സന്നിധിയിൽ വെച്ച് ജപിക്കണമെന്നും എന്നാൽ ചിത്തം പ്രസാദിക്കുമെന്നും പറയുന്നു. സ്ഥാനവിശേഷം കൊണ്ട് ഫലവിശേഷം പറഞ്ഞിരിക്കുന്നു. ഗൃഹജപത്തിന് സമഫലമാണ്. ഇതിന്റെ യൂണിറ്റ് 1 എന്നെടുക്കുന്ന പക്ഷം, ഗോഷ്ഠത്തിൽജപിച്ചാല് 100, ആരാമത്തിൽ 10000, ആരണ്യത്തിൽ 10000000, പർവ്വതത്തില് 100000000000 , പുണ്യനദീതീരത്ത് 100000000000,00000 , ദേഹലയത്തിൽ 10000000000000000 ,ശിവസന്നിധിയിൽ അനന്തം. അഷ്ടാഷ്ടകപീഠത്തിലാണ് ജപിക്കുന്നതെങ്കിൽ ഈ ശിവശക്തിവിശേഷം ലഭിക്കുന്നു. മ്ലേഛദുഷ്ടമൃഗവ്യാളശങ്കയോ ആതങ്കമോ ഇല്ലാത്ത ഏകാന്തവനത്തിൽ, നിന്ദാരഹിതമായി, ഭക്തിസംയുതമായി , സുദേശത്തിൽ ധാർമ്മികവും സുഭിക്ഷവും നിരുപദ്രവവുമായ രാഷ്ട്രത്തില് രമ്യമായ മനോജ്ഞമായ സ്ഥാനത്ത് വസിച്ച് ജപിക്കണം. അങ്ങനെയല്ലാത്ത സ്ഥാനത്തോ മാർഗ്ഗത്തിലോ തത്വവിത്ത് വസിക്കയോ സഞ്ചരിക്കയോ ഇല്ല. ജീർണ്ണിച്ച ദേവാലയ,ഉദ്യാന,ഗൃഹാദികളിൽ,അരാജകത്വമുള്ള സ്ഥലങ്ങളിൽ, ഭൂഛിദ്രമുള്ളതും നദീകൂലത്തിനു തൊട്ടടുത്തുള്ളതുമായ ഭൂമി, കുഞ്ജം മുതലായവ വർജ്ജിക്കണം.

140. ഭൈക്ഷ്യം ഹവിഷ്യം ശാകാനി വിഹിതാനി ഫലം പയഃ
മൂലംശക്തുര്യവോത്പന്നോ ഭക്ഷ്യാണ്യേതാനി മന്ത്രിണാം

<u>**സംസ്കൃതഭാഷ്യം**</u>

പുരശ്ചരണകർത്താഭക്ഷ്യണ്യാഹ ഭൈക്ഷ്യമിതി. ഏതദ് ബ്രഹ്മചാരി യതിചരം.ഭിക്ഷാസ്വരൂപമുക്തം അന്യത്ര-
വൈദികാചാരയുക്താനാം ശചീനാം ശ്രീമതാം ഗൃഹേ
സത്കുലസ്ഥാനജാതാനാം ഭിക്ഷാസ്യാദഗ്രജജനാം ഇതി
ഹവിഷ്യമിതി വ്രതഹവിഷ്യം നാതുശ്രാദ്ധഹവിഷ്യാദി.
തച്ചസ്മൃത്യന്തരേണ-
ഹൈമന്തികം സിതാസ്വിന്നം ധാന്യമുദ്ഗയവാസ്തിലാഃ
കലായകംഗുനീവാരാ വാസ്തുകം ഹിലമോചികാ

ഷഷ്ഠികാകാലശാകഞ്ച മൂലകം കേമുകേതരം
കന്ദം(ലോണം)സൈന്ധവസാമുദ്രേഗമ്യേ ച ദധിസർപ്പിഷി
പയോ൯നുദ്ധൃതസാരശ്ചപനസാമ്രഹരീതകീ
തിന്തിഡീ(തിപ്പലീ)ജീരകൈശ്ചവ നാരംഗകമേവ ച
കദലീ ലവലീ ധാത്രീ ഫലാന്യഗുഡമൈക്ഷവം
അതൈലവണ മുനയോ ഹവിഷ്യാന്നം പ്രവക്ഷ്യതേ ഇതി. ഫലം
പയോമൂലം വിഹിതമിത്യനുഷജ്യതേ.

**മലയാളഭാഷ്യം.**

ഭക്ഷിക്കാവുന്നതുംഹവിസ്സായി ഉപയോഗിക്കാവിന്നതുമായ, വിഹിത മായ ശാകങ്ങൾ(പച്ചക്കറി), പഴം,പാൽ,കിഴങ്ങുകൾ,എന്നിവ മാത്രം ഭക്ഷിക്കുക. ഭക്ഷണം പുരശ്ചരണം ചെയ്തേ കഴിക്കാവൂ. ബ്രഹ്മചാരികളും യതികളും അനുഷ്ഠിക്കുന്ന നിയമമാണത്. ഭിക്ഷാസ്വരൂപം - വൈദികാചാരയുക്തവും ശുചിയുള്ളതും ശ്രീമ ത്തുമായ വീട്ടിൽ സത്കുലസ്ഥാനത്ത് ജനിച്ചവരിൽനിന്ന് ,മുതിർന്ന വരിൽനിന്ന് ഭിക്ഷ സ്വീകരിക്കാം. ഹവിഷ്യം വ്രതഹവിഷ്യമാണ്. ശ്രാദ്ധഹവിഷ്യമല്ല. ഹേമന്തകാലത്ത് ഉഴവുചാലിൽ മുളപ്പിച്ച ധാന്യ ങ്ങൾ,മുദ്ഗം(ഉഴുന്ന്),യവം,എള്ള്, കലായകം,അംഗു,നീവാരം, വാസ്തു കം,മോചിക,ഷഷ്ഠിക,കാലശാകം,മൂലകം,കന്ദം ,സമുദ്രത്തിൽനിന്നെടുത്ത ഉപ്പ്, തൈരും വെണ്ണയും പാൽ, ചക്ക,മാങ്ങ,നെല്ലിക്ക, പാലിൽനിന്നെടു ത്ത സാരാംശമായ സത്ത്, പിപ്പലി,ജീരകം, നാരങ്ങ,കദളി,ലവലി,ധാത്രി, മറ്റു ഫളങ്ങൾ,കരിമ്പുഗുളം(ശർക്കര)എന്നിവയെല്ലാം ഹവിഷ്യാന്നമാണ്. ഇത് വിഹിതാന്നഫലം തരുന്നവയാണ്.

141. പുരുഷാർത്ഥസമാവാപ്തൈ സഛരിഷ്യോഗുരുമാശ്രയേത്
മാതൃതഃപിതൃതഃശുദ്ധഃശുദ്ധഭാവോ ജിതേന്ദ്രിയഃ

**സംസ്കൃതഭാഷ്യം**

സഛരിഷ്യോ ഗുരുമാശ്രയേദിത്യുക്തം, അതോ ഗുരുലക്ഷണമാഹ മാതൃക ഇത്യാദിനാ. മാതൃതഃപിതൃതഃശുദ്ധപിതൃമാതൃപ്രസ്വത ഇത്യർത്ഥഃ സാ ച ശുചിർല്ലോകപ്രസിദ്ധിതഃശീലാന്വേഷണതശ്ച ജ്ഞേയാ. തദുക്തം - യദകാരികർമ്മഗുപ്തം യൌവനസമയേ മദൌ (രുധി)യാ മാത്രാ തത് പ്രകടയന്തി തനയാ വിഗതനയാഃസ്വധർമ്മമുത്സൃജ്യ ഇതി. ശുദ്ധഭാവഃശുദ്ധചിത്തവൃത്തിരിത്യർത്ഥഃഅന്യഥാ ഖലത്വാത് ശുശ്രൂ ഷാർഹഏവ ന സ്യാത്. ജിതേന്ദ്രിയാഃഅജിതേന്ദ്രിയസ്യ ദേവതാ പരാങ്മുഖത്വാത്

**മലയാളഭാഷ്യം**

ഗുരുലക്ഷണം പറയുന്നു. ശുദ്ധനാണെന്ന് ലോകപ്രസിദ്ധി നേടിയിരി ക്കണം.ശീലാന്വേഷണത്തിൽനിന്ന് ഗുരുവിന്റെ ശുദ്ധി ശിഷ്യന് കേൾക്കു ന്നു. ചെയ്യാൻ പാടില്ലാത്ത കർമ്മം രഹസ്യമായി യൌവനത്തില് മദംമുതലായവകളാൽ ചെയ്തുപോയവനായിരിക്കരുത്. ശുദ്ധഭാവ മെന്നാൽ ശുദ്ധചിത്തവൃത്തി. ഖലത്വമുണ്ടെങ്കില് ശുശ്രൂഷാർഹനല്ല എന്ന ദോഷമുണ്ട്. അജിതേന്ദ്രിയനെങ്കിൽ ദേവതാപരാങ്മുഖത്വ ദോഷവുമുണ്ട്.

142. സർവ്വാഗമാനാം സാരജ്ഞഃസർവ്വശാസ്ത്രാർത്ഥതത്വവിത്
പരോപകാരനിരതോ ജപപൂജാദിതൽപ്പരഃ

**<u>സംസ്കൃതഭാഷ്യം</u>**

സർവ്വാഗമാനാം സാരജ്ഞഃഅന്യഥാശൈവാദി തത്തദ് സമ്പ്രദായാൻഅഭിജ്ഞതാ സ്യാത്.സർവ്വശാസ്ത്രാർത്ഥതത്വവിത്ത്. അന്യഥാ ആഗമശാസ്ത്രവിചാരാനുപപത്തേ.പരോപകാരനിരതഃശിഷ്യോപരി കൃപൈവ ന സ്യാത്.തത് കൃപാം വിനാ മന്ത്രോƒപി പരാങ്മുഖോ ഭവതി. ജപപൂജാദിതൽപ്പരഃആദിശബ്ദേന ധ്യാനഹോമൌഃഅന്യഥാ ലുപ്തസമയാചാരസ്യ ദേവതാസാന്നിദ്ധ്യാഭാവാത്.തദുക്തംപിംഗലാമതേ-നാദ്ധ്യാതോƒനാർച്ചിതോ മന്ത്രഃസുസിദ്ധോƒപി പ്രസീദതി
നാ ജപ്തസിദ്ധിദാനേശ്ചൂർന്നാഹുതം ഫലദോ ഭവേത്
പൂജാധ്യാനം ജപം ഹോമംതസ്മാദ് കർമ്മചതുഷ്ടയം
പ്രത്യഹം സാധകഃകുര്യാദ് സ്വയേഛരാദ് സിദ്ധിമിഛതി ഇതി.

**<u>മലയാളഭാഷ്യം</u>**

സർവ്വാഗമസാരജ്ഞനും സർവ്വശാസ്ത്രാർത്ഥതത്വവിത്തും പരോപകാരനിരതനും ജപപൂജാദിതൽപരനുമാവണം ഗുരു. സർവ്വസമ്പ്രദായാഭിജ്ഞത,സർവ്വാഗമശാസ്ത്രവിചാരം,ഇവ സർവ്വജ്ഞത്വത്തെ കാണിക്കുന്നു. പരോപകാരനിരതനു മാത്രമേ ശിഷ്യന്മാരെ മക്കളെപ്പോലെ കൃപാപൂർവ്വം സ്നേഹിക്കാനാവുകയുള്ളു. ഗുരുകൃപകൂടാതെ മന്ത്രങ്ങൾ പരാങ്മുഖമായി ഭവിക്കും. ഗുരുകൃപ കൂടിയേ കഴിയൂ. ജപപൂജാദി എന്നതുകൊണ്ട് ധ്യാനം ,ഹോമം ഇവകളും പറയുന്നു. അവകൂടാതെ വെറുതെ നേരം കളയുന്ന ആചാരങ്ങളിലേർപ്പെടുന്നവരില് ദേവതാസാന്നിദ്ധ്യത്തിന്റെ അഭാവമുണ്ട്. പിംഗലാമതത്തിൽ അദ്ധ്യയനം, അർച്ചനം,മന്ത്രജപം,ആഹൂതി ഇവയൊന്നും ചെയ്യാത്തവന് ദേവപ്രസാദാഭാവത്താൽ പൂർണ്ണകർമ്മസിദ്ധിയില്ല. കർമ്മചതുഷ്ടയമെന്നാല് പൂജ,ധ്യാനം,ജപം,ഹോമം,ഓരോ അഹസ്സിലും അഹംബ്രഹ്മമെന്നു സാധകൻ ബ്രഹ്മസിദ്ധി ഇഛിക്കുന്ന പക്ഷം സ്വയം നിർവ്വഹിക്കുക തന്നെ വേണം.

143. അമോഘവചനഃശാന്തോ വേദവേദാർത്ഥപാരഗഃ
യോഗമാർഗ്ഗാനുസന്ധായീ ദേവതാഹൃദയംഗമഃ

144. ഇത്യാദിഗുണസമ്പന്നോ ഗുരുരാഗമസമ്മതഃ

**<u>സംസ്കൃതഭാഷ്യം</u>**

അമോഘവചനഃഅനുഗ്രഹക്ഷമഃശാന്തഃഅന്യഥാ ലോകഗർഹിതസ്യƒസേവ്യത്വാത് വേദവേദാർത്ഥപാരഗഃഅനേന സ്വാചാരനിഷ്ഠോക്തഃതദുക്തം-വർണ്ണാശ്രമാചാരവതാപുരുഷേണ പരഃപുമാന്
വിഷ്ണുരാരാധ്യതേ പന്ഥാനാന്യസ്തത്തോഷകാരകഃഇതി. അന്യത്രാപി-വിനാസ്വധർമ്മം യത് കിഞ്ചിത് ദേവതാരാധനാദികം
പരിഭ്രശ്യേത് തദ് യസ്മാദ് ക്ഷണാത്സൈകതഹർമ്മ്യവത്. ഇതി.
യോഗമാർഗ്ഗാനുസന്ധായി.അന്യഥാ ദീക്ഷാദി ദാന ഏവ ശക്തിഃസ്യാത് ദേവതാഹൃദയംഗമഃദേവതാവദ് ഹൃദയം ഗമോ മനോഹരഃപ്രസന്നാകാര

ഇത്യർത്ഥഃതഥാ ദേവതാദർശനേന മനസി സന്തോഷസ്തഥാ തദ്ദർശനേന മനസി സന്തോഷോത്പാദാത് തദുക്തം-
കാര്യാനുഗതം ശീലം ശീലാനുഗതം നൃണാം ഭവതി ചിത്തം
ചിത്താനുഗതം രൂപം രൂപാനുഗതാ ഗുണാപ്രായഃഇതി.
യത്ര ച മനസ സന്തോഷസ്തത്രഫലാവശ്യം ഭാവഃതദുക്തം-
യസ്മിൻമനശ്ചക്ഷുഷോരഭിരതിസ്തസ്മിന്നഭ്യുദയഃഇതി.
തഥാഭിയുക്തകാലിദാസസ്മരണമപി മനോതി ജന്മാന്തരസംഗതിക്ഷമാ ഇതി .ആദിശബ്ദാ മഹാകപിലപഞ്ചരാത്രോക്തം-
നാതിബാലോ ന വൃദ്ധശ്ച ന സ്വഞ്ജോനകൃശസ്തഥാ
നാധികാംഗോ ന ഹീനാംഗോ ന സ്വൽവാടോനദന്തുരഃ
കുല(കൃത)ജ്ഞം  വാഗ്മിൻ സഊരം പ്രതിഷ്ഠാംഗമപാരഗം
വാസ്തുവിദ്യാകൃതാഭ്യാസം ശക്യോംഗാരവിവേകിനം
ക്രിയാനുക്രമവേത്താരം മുദ്രാതന്ത്രവിവേകിനം ഇതി.
ശുചിഃസുവേശസ്തരുണഃസർവ്വഭൂതസമാനധീഃ
ധീമാനനുദ്ധതമതിഃകൃതജ്ഞാഃശിഷ്യവത്സലഃ
അർദ്ധാവാനനസൂയശ്ച ഗൃഹസ്ഥോ ഗുരുരുച്യതേ
.ഇത്യാദിഗ്രന്ഥാന്തരോക്തഞ്ച ദ്രഷ്ടവ്യം.ആചാര്യമാതുലൌഋത്വിക്
പിതൃവ്യം ശ്വശുരോ നൃപഃഇതി ഷഡ്ഗുരുവോഽപ്യേതേ .
ഇത്യന്യത്രോക്തേ ആഗമസമ്മതഃഇതി വിശേഷണം.
സംസാരസാഗരേമഗ്നാൻ,യസ്താരയതി ദേഹിനഃ
തത്വപ്ലവപ്രദാനേന സ ഏവേഥ ഗുരുസ്മൃതഃഇത്യുക്തേഃ
പ്രതിഷ്ഠാസാരസ്വതേ തു വിശേഷഃ
ആര്യാവർത്തോദ്ഭവോഽന്യോ വാ കകാരാഷ്ടകവർജ്ജിതഃ
ശൈവസിദ്ധാന്തനിപുണഃപ്രതിഷ്ഠാമന്ത്രപാരഗഃഇതി
ധീരാഗമേ ച-
കുമാരീഹിമവാൻമദ്ധ്യേ സ്വതഃകൃഷ്ണമൃഗാന്വിതേ
ദേശേ ജാതസ്തു യോ വിദ്വാൻ ആചാര്യത്വമഥാർഹതി. ഇതി.
യോഗശിവപദ്ധത്യോരപി-
മദ്ധ്യദേശകുരുക്ഷേത്രനാഭോജ്ജയിനിസംഭവാഃ
അന്തർവ്വേദിപ്രതിഷ്ഠാനാദാവന്ത്യാഞ്ച ഗുരൂത്തമാഃ
ഗൌഡദേശേദ്ഭവാത്ശ്ചൌലാ മാഗധാഃകേരളാസ്തഥാ
കൌശളാശ്ചദശാർണ്ണാഷ്ച ഗുരവോ മദ്ധ്യമാമതാഃ
കർണ്ണാടകോഗണാകീരശ്ചൈവകഛതീരോത്ഭവസ്തദാ
കാലിംഗാഃകാമരൂപശ്ചകാംബോജാശ്ഛാധമാഃസ്മൃതാ ഇതി
ദേവീമതേ ചഃ-
ആചാര്യശൈവശാസ്ത്രജ്ഞഃശിവദേശസമുദ്ഭവഃ
ബ്രഹ്മചാരീ ഗൃഹസ്ഥോ വാശിവശക്തിപരായണഃ
യദമാനാനുകൂലർക്ഷ(ജ്ഞ)ജന്മാ ദേശിക ഉച്യതേ.
ഇതി.ഹയശീർഷപഞ്ചരാത്രേഽപി-
ഗൃഹസ്ഥം ബ്രഹ്മചര്യസ്ഥം കകാരാ(പാടാ)ഷ്ടകവർജ്ജിതം
ഗുരും കർഷിതസതതമുപവാസപ്രതേരതം ഇതി

തഥാ- സർവ്വത്ര വ്യതിരിക്തന്തു ആത്മാനം വേത്തിയോദ്വിജഃ
സർവ്വലക്ഷണഹീനോƒപി സ ഗുരുർന്നാത്ര സംശയഃ
പഞ്ചരാത്രപ്രവൃദ്ധസ്തു സിദ്ധാന്താർത്ഥസ്യ തത്വവിത്.
സർവ്വലക്ഷണഹീനോƒപി ആചാര്യ സ നിഗദ്യതേ
യസ്യവിഷ്ണൌ പരാഭക്തിര്യഥാ വിഷ്ണൌ തഥാ ഗുരൌ
സ ഏവ ദേശികോ ജ്ഞേയഃസത്യമേതദ് ബ്രവീമി തേ ഇതി.
ശൈവദീക്ഷയാം അതീതാഗമേ വിശേഷഃ-
ജടീമുണ്ഡീശിഖീവാപി ശസ്തദ്ശസമുദ്ഭവഃ
ശിവശാസ്ത്രാർത്ഥതത്വജ്ഞഃഌതവൃത്താസ്ഥിതോ ദ്വിജഃ
ശിവമേവാശ്രിതോ നിത്യം വാങ്മനഃകായകമിദിഃ
ആചാര്യഃസ സദോദ്ദിഷ്ടഃശിവദീക്ഷാദികർമ്മസു. ഇതി.
ശാന്തികേ ചഃ-
അനൂചാരഃപ്രസന്നാത്മാശിവദീക്ഷാഭിഷേചിതഃ
ശിവാഗമജ്ഞോ മതിമാൻശിവപൂജാപരായണഃ
രുദ്രാക്ഷമാലാം വിഭ്രാണസ്ത്രിശൂലാംഗിതവിഗ്രഹഃ
വിശുദ്ധദേശകുലജഃ ശീലാചാരസമന്വിതഃ
വേദശാസ്ത്രാർത്ഥതത്വജ്ഞോ ജ്ഞാനവാൻഗുരുരുച്യതേ ഇതി.
പ്രതിഷ്ഠാപദ്ധതാവപിഃ-ലിംഗീവി(ലിംഗാദി)ലക്ഷണജ്ഞാനി
നിപുണാഃകർമ്മസന്തതൌ
ദേവതാവ്യാസ്തിതത്വജ്ഞഃ ഷഡ്വിംശാദ്ധ്വവിശാരദഃ
ശുഭാശുഭനിമിത്തജ്ഞസ്ത്വഛവാ വിസ്തരേണ കിം
സമ്യഗ് ജാതിപരിജ്ഞാനം വൃത്തന്ത്വാദ്യാസ്ത്രയോഗുണാഃ
യസൈതേ സ ഗുരുഃശ്രേഷ്ഠഃസർവ്വകാമഫലപ്രദഃഇതി.
യതേരപിഗുരോരോക്താ മോഹശൂരോത്തരേ-
ചീർണ്ണാ(തീർത്ഥ)ചാരപ്രതോമന്ത്രീജ്ഞാനവാന് സുസമാഹിതഃ
നിത്യനിഷ്ഠോ യതിഃഖ്യാതോഗുരുഃസ്യാദ് ഭൌതികോƒപി ച ഇതി.
വാതുലോത്തരേƒപിഃ-
വിദ്യതƒഭയദാതാരം ലൌല്യചാപലവർജ്ജിതം
ഏവം വിധം ഗുരും പ്രാപ്യകോനമുച്യേത ബന്ധനാത് ഇതി.
പൌഷ്കരേ തുഃ-
സർവ്വലക്ഷണഹീനോƒപി ജ്ഞാനവാൻഗുരുരുച്യതേ
ജ്ഞാനാഞ്ചതത്വവിജ്ഞാനംഷഡ്ധ്വജ്ഞാനസംശ്രയം ഇതി.

<u>മലയാളഭാഷ്യം</u>

അമോഘവചനനെന്നാൽ,അനുഗ്രഹക്ഷമതയുള്ളവനാണ്. ഗുരു അമോഘ വചനനും ശാന്തനും സംസാരലോകത്തെ ഗർഹണം ചെയ്ത് ഉപേക്ഷിച്ച വനും വേദവേദാർത്ഥപാരംഗതനും യോഗമാർഗ്ഗാനുസന്ധാനം ചെയ്തവ നും ദേവതാഹൃദയംഗമനും ആവണം. ഈ ഗുണസമ്പത്തിയുള്ള വ്യ ക്തി ആരായാലും ആഗമസമ്മതനായ ഗുരുവാണ്. സ്വധർമ്മാചാരമാണ് സ്വാചാരനിഷ്ഠ. വർണ്ണാശ്രമാചാരം പരമപുരുഷനായ (പുരുഷനാൽ പുരുഷന്നായി ചെയ്യപ്പെട്ട)വിഷ്ണുവിനെ ആരാധിക്കുന്ന മാർഗ്ഗമാണ്. അത്യന്തം ആനനന്ദദായകമാണ്. സ്വധർമ്മം അനുഷ്ഠിക്കാതെ

ദേവതാരാധന സാദ്ധ്യമല്ല. സ്വധർമ്മത്തിൽനിന്ന് വ്യതിചലിച്ചവന് ഒറ്റ ക്ഷണം കൊണ്ട് മണൽത്തിട്ട് വെള്ളത്തിലെന്നപോലെ പരിഭ്രംശം സംഭ വിച്ചവനാവും.(സ്ഥാനഭ്രംശം) ദീക്ഷ,ദാനം മുതലായ യോഗമാർഗ്ഗാനു സാരേണ ജീവിക്കണം. ദേവതാഹൃദയംഗനെന്നാൽ ദേവതയിലേക്ക് മാത്രം ഹൃദയം ഗമിച്ചവൻ മനോഹരവും പ്രസന്നവും ആയ സ്വരൂപ കാന്തി ആർജ്ജിക്കുന്നു.ദേവതാദർശനത്തിലെന്നപോലെ മനസ്സില് സന്തോ ഷം അവരെ കാണുമ്പോൾ ഉണ്ടാവും. കാര്യത്തെ അനുഗമിച്ചാണ് ശീലം. ശീലത്തെ അനുഗമിച്ച് ചിത്തം. ചിത്തത്തെ അനുഗമിച്ച് രൂപം. രൂപത്തെ അനുഗമിച്ച് ഗുണം. മനസ്സിൽ സന്തോഷമുണ്ടെങ്കില് അത് സ്വഭാവത്തിലും പ്രകാശിക്കും. എന്തിലാണോ മനസ്സിനും കണ്ണിനും അഭിരതി  അതിലാണ് അഭ്യുദയം ഉണ്ടാവുക. അഭിയുക്തമായ കാളിദാസവാക്യം സ്മരിക്കുന്നു.  മനോഹി ജന്മാന്തരസംഗതിക്ഷമാഃ. മഹാകപിലപഞ്ചകാത്രത്തിൽഃ- അതിബാലനല്ല, വൃദ്ധനുമല്ല, അധികം തടിച്ചതല്ല, കൃശനുമല്ല, അധികാംഗനല്ല, ഹീനാംഗനുമല്ല. കാലത്തെ (ജ്യോതിശ്ശാസ്ത്രം)അറിഞ്ഞവനും വാഗ്മിയും ശൂരനും പ്രതിഷ്ഠ,ആഗമ പാണ്ഡിത്യം,വാസ്തുവിദ്യാകൃതമായ അഭ്യാസം,ശല്യചികിത്സ, അംഗാ രകവിദ്യ എന്നീ ശാസ്ത്രവിവേകങ്ങള്,ക്രിയാനുക്രമത്തിലുള്ള അറിവ്, മുദ്രാതന്ത്രവിവേകം ഇവയുള്ളവൻ, ശുചി.സുവേഷധാരി, തരുണൻ, സർവ്വഭൂതങ്ങളിലും സമാനബുദ്ധിയോടുകൂടിയവൻ, ധീമാൻ, അനുദ്ധത മതി,കൃതജ്ഞൻ,ശിഷ്യവത്സലൻ,അർദ്ധാവാൻ,അനസൂയൻ,ഗൃഹസ്ഥൻ- ഇത്രയുമാണ് ഗുരുലക്ഷണം.  ആറുതരം ഗുരുക്കന്മാരുണ്ട്.  ആചാര്യൻ, മാതുലൻ,ഋത്വിക്ക്,പിതൃവ്യൻ,ശ്വശുരൻ,നൃപൻ. സംസാരസാഗരത്തിൽ മഗ്നരായവരെ അതിൽനിന്ന് താരണം ചെയ്യിക്കുന്ന പ്ലവമായി വർത്തി ക്കുന്നു,ഗുരു. പ്രതിഷ്ഠാസാരസ്വതത്തിൽ,ആര്യാവർത്തത്തില് ജനിച്ച്, കകാരാഷ്ടകം വർജ്ജിച്ച് ശൈവസിദ്ധാന്തനിപുണനായി പ്രതിഷ്ഠാ മന്ത്രപാരംഗതനായി ഇരിക്കണമെന്നുകൂടി കൂട്ടിച്ചേർത്തിട്ടുണ്ട്. വീരാഗമത്തിൽ കന്യാകുമാരി മുതല് ഹിമാലയം മുതലുള്ള ഭൂമിയില് കൃഷ്ണമൃഗങ്ങൾ ധാരാളം കാണുന്ന സ്ഥലത്ത് ജനിച്ച്,വിദ്വാനായ ആചാര്യനാണ് ഉത്തമൻ. യോഗശിവപദ്ധതിയിൽ മദ്ധ്യദേശത്ത് കുരു ക്ഷേത്രനാഭി.ഉജ്ജയിനി എന്നിവിടങ്ങളിൽജനിച്ച് അന്തർവ്വേദിയിലും അവന്തിയിലും പ്രതിഷ്ഠാനത്തിലും വിദ്യ നേടിയവൻ ഗുരൂത്തമനും , ഗൌഡദേശം,ചൌളം,മാഗധ,കേരളം,കോസലം,ദശാർണ്ണം ഇവിടങ്ങളില് ജനിച്ചവർ ഗുരുക്കന്മാരില് മദ്ധ്യമരും ,കർണ്ണാടകം ,കൊങ്കണം, കീരം, കച്ഛതീരം,കലിംഗം,കാമരൂപം കാംബോജം എന്നിവിടങ്ങളിൽ ജനിച്ച വർ അധമഗുരുക്കന്മാരുമാണ്. ദേവീമതത്തിൽ ശിവദേശത്തു ജനിച്ച് ബ്രഹ്മചാരിയായി ഗൃഹസ്ഥാശ്രമം സ്വീകരിച്ചവരായി (രണ്ടാശ്രമധർമ്മ വും കാലാകാലത്ത് സ്വീകരിച്ച്) ശിവശക്തിപാരായണരും ശൈവശാ സ്ത്രജ്ഞരും ആയി യജ്ഞം ചെയ്യുന്ന യജമാനന്റെ നക്ഷത്രം ജന്മം എന്നിവക്ക് അനുകൂലമായ അർക്ഷജന്മാദികളോടുകൂടിയുള്ള ദേശി കരാണ് ആചാര്യന്മാർ.
ഹയശീർഷപഞ്ചരാത്രത്തിൽ,ഗൃഹസ്ഥൻ,ബ്രഹ്മചാരി,കകാരാഷ്ടകവർജ്ജിത

ൻ,ഉപവാസവ്രതാനുഷ്ഠാനം ചെയ്യുന്നവനെന്ന് ഗുരുലക്ഷണം.ദ്വിജൻ മറ്റുള്ളവരിൽനിന്ന് വ്യത്യസ്ഥനായിരിക്കുന്നത് ആത്മജ്ഞാനത്തിലാണ്. ആത്മജ്ഞാനമുള്ളവർ മറ്റുലക്ഷണമൊന്നുമില്ലെങ്കിലും ഗുരുവാണെന്നതിൽ സംശയമില്ല. പഞ്ചരാത്രത്തെ പ്രവൃദ്ധമാക്കി സിദ്ധാന്താർത്ഥതത്വവിത്തായി ഇരിക്കുന്നവൻ മറ്റുലക്ഷണങ്ങളില്ലെങ്കിലും ആചാര്യനാണ്. വിഷ്ണുവിൽ,ഏതൊരാൾ പരാഭക്തി വെച്ചിരിക്കുന്നുവോ, ഏതൊരാൾ ആ വിഷ്ണുവെപ്പോലെ ഗുരുവെ ആദരിക്കുന്നുവോ, ആ വ്യക്തിയാണ് ദേശികനായ ഗുരുവായിത്തീരുന്നത് എന്നതാണ് സത്യം. ശൈവദീക്ഷയുടെ അതീതാഗമത്തിൽ ജടി,മുണ്ഡി,ശിഖി,ശസ്തദേശത്തു ജനിച്ചവർ,ശിവശാസ്ത്രാർത്ഥതത്വജ്ഞർ,ധൃതവൃത്തർ ആയ ദ്വിജര് ശിവനേ ആശ്രയമെന്ന് നിത്യം വാക്ക്,മനസ്സ്,കായകർമ്മങ്ങളാൽ നിഷ്ഠാപൂർവ്വം ജീവിക്കുമ്പോൾ,അവർശിവദീക്ഷാദികർമ്മങ്ങൾക്ക് സത്തുക്കളായ ആചാര്യന്മാരാണ്. ശാന്തികത്തിൽ,ശിവദീക്ഷയോടെ പ്രസന്നാത്മാവായി ശിവാഗമജ്ഞാനിയായി മതിമാനായി പൂജാപരായണനായി, രുദ്രാക്ഷമാല,ശൂലം മുതലായ മുദ്രധരിച്ച് വിശുദ്ധമായ ദേശകുലജാതനും ശീലാചാരസമന്വിതനും വേദശാസ്ത്രാർത്ഥതത്വജ്ഞനും ജ്ഞാനിയുമാണ് ഗുരു. പ്രതിഷ്ഠാപദ്ധതിയിൽ, ലിംഗാദിലക്ഷണജ്ഞാനി, കർമ്മസന്തതിയിൽ നിപുണൻ,ദേവതാവ്യാപ്തിതത്വജ്ഞൻ,36 തത്വവിശാരദൻ,ശുഭാശുഭനിമിത്തജ്ഞൻ,സമ്യഗ്ജ്ഞാനപരിജ്ഞാനി,സദ്വൃത്തൻ,ത്രയോഗുണസാമ്യംകൊണ്ട് ശ്രേഷ്ഠൻ,സർവ്വകാമഫലപ്രദന് എന്നു പറയുന്നു. തീർത്ഥങ്ങൾ,ആചാരങ്ങൾ,വ്രതങ്ങൾ,മന്ത്രങ്ങൾ സർവ്വത്തിലും ജ്ഞാനം നേടി സുസമാഹിതചിത്തനായി നിത്യം നിഷ്ഠാവാനായിരിക്കുന്നയതിയാണ് ഗുരു എന്ന്ഖ്യാതി നേടുന്നത്.വാതുലോത്തരത്തിൽ അഭയദാതാവും ലൌല്യചാപല്യവർജ്ജിതനുമായ ഗുരുവിനെയാണ് സംസാരബന്ധമുക്തിക്കായി പ്രാപിക്കേണ്ടത്.പൌഷ്കരത്തിൽ ഒരു ലക്ഷണവും യോജിക്കാതെ വന്നാലും സർവ്വവിജ്ഞാനവാന് അഥവാ സർവ്വജ്ഞനായ വ്യക്തി ഗുരുവാണ്.

145. ശിഷ്യഃകുലീനഃശുദ്ധാത്മാഃപുരുഷാർത്ഥപരായണാഃ
അധീതവേദഃകുശലോദൂരമുക്തമനോഭവഃ
146. ഹിതൈഷീപ്രാണിനാം നിത്യമാസ്തികസ്ത്യക്തനാസ്തികഃ
സ്വധർമ്മനിരതോഭക്ത്യാപിതൃമാതൃഹിതോദ്ധ്യതഃ
147. വാങ്മനാകായവസുഭിർഗുരുശുശ്രൂഷണേ രതഃ
വ്യക്താഭിമാനോഗുരുഷു ജാതിവിദ്യാധനാദിഭിഃ
148. ഗുർവ്വാജ്ഞാപാലനാർത്ഥം ഹിപ്രാണവ്യഥരതോദ്ധ്യത
വിഹത്യ ച സ്വകാര്യാണി ഗുരുകാര്യരതഃസദാ
149. ദാസവന്നിവസേദ് യസ്തു ഗുരൌഭക്ത്യാസദാശിശുഃ
കുർവ്വന്നാജ്ഞാം ദിവാരാത്രൌ ഗുരുഭക്തിപരായണഃ
150. ആജ്ഞാകാരീഗുരൌഃശിഷ്യോമനോവാക് കായകർമ്മഭിഃ
യോഭവേത് വ തദാഗ്രാഹ്യേ നേതരഃശുഭകാംക്ഷയാ
151. മന്ത്രപൂജാരഹസ്യാനി യോ ഗോപയതി സർവ്വദാ
ത്രികാലം യോ നമസ്കൃത്യാ ഭാഗമാചാരതത്വവിത്

152. സ ഏവ ശിഷ്യകർത്തവ്യോനേതരഃസ്വൽപ്പജീവനഃ
ഏതാദൃശഗുണോപേതഃശിഷ്യോഭവതി നാപരഃ

**<u>സംസ്കൃതഭാഷ്യം</u>**

ശിഷ്യലക്ഷണമാഹ ശിഷ്യ ഇതി.
കുലീനഃശുദ്ധമാതൃപിതൃജഃഅന്യഥാകുണ്ഡഗോലാദേശശുചിത്വാത് സർവ്വദാ സ്പഷ്ടവ്യത്വാഭാവാത്. ശുദ്ധാത്മാ
അക്രൂരചിത്തഃക്രൂരസ്യവിദ്യാനുപദേശാത് യത് ശ്രുതിഃ
വിദ്യാവൈ ബ്രാഹ്മണമാജഗാമ ഗോപായ മാ ശേവധിഷ്ടേƒഹമസ്മി
അസൂയകായാƒനൃജവേƒയപായ ന മാ ബ്രൂയാ.
വീര്യവതീ തഥാ ശ്യാമാ ഇതി.
പുനരാർത്ഥപരായണഃഅനേനാസ്യവ്യസനഹീനതോക്താ.അന്യഥാ ഉപദേശാനർത്ഥക്യാത് അധീനവേദഇത്യനേനാസ്യ ശുദ്ധതോക്താ.യദുക്തം-
യോƒനധീന്യദ്വിജോവേദമന്യത്ര കുരുതേശ്രമം
സജീവന്നേവശൂദ്രത്വമാശു ഗഛതി സാന്വയഃഇതി.
കുശലഃഅമുഗ്ദ്ധഃമുഗ്ദ്ധസ്യ മന്ത്രബോധനാക്ഷമത്വാത്.ദൂരമുഗ്ദ്ധമനോഭവഃ കാമിനഃസപാപത്വാദശുദ്ധചിത്തത്വാത് മന്ത്രാരാധനാനധികാരഃ
ഹിതൈഷീപ്രാണിനാം നിത്യം ഇതി അന്യഥാ ഉപദിഷ്ടമന്ത്രാദ്
അഭിചാരാദികർമ്മരതസ്യ തസ്യപാപം ഗുരൂമപി സ്പൃശേത്.
ആസ്തികഃഅസ്തി പരലോകഇതി ബുദ്ധിര്യസ്യാ.അന്യഥാ
നാസ്തികതായാം മന്ത്രദേവതാ നാരാധനാത് ഗുരൌ ദേവതാകോപോ ഭവേത്. ത്യക്തനാസ്തികഃനാസ്തികസംസർഗ്ഗത്യാഗീ.
അന്യഥാസംസർഗ്ഗജോ ദോഷഃസ്യാദ്
സ്വധർമ്മനിരതഃആചാരവാൻ.അനാചാരിണോƒനാധികാരാത്. ഭക്ത്യാ
മാതൃപിതൃഹിതോദ്യതോ ന തു ദംഭാദിനാ
.അസാവേവാസ്യശമോധർമ്മ ഉക്തോവ്യാസാദിഭിഃവാങ്മന
ഇത്യാദിനാദവഞ്ചകതോക്താഃഏതാദൃശ ഇത്യനേന
യുവാവിയതാശേഷകരണാഃകരുണാലയഃ ഇത്യാദി ഗ്രന്ഥാന്തരോക്തം
ദ്രഷ്ടവ്യം. യത് പ്രയോഗസാരേ-
തത്രാപി ഭക്തിയുക്തായ പുത്രായ വസുദായ ച ഇതി
നാരായണീയേƒപി- കുർവ്വനാചാര്യശുശ്രൂഷാംമനോവാക് കായകർമ്മഭിഃ
ശുദ്ധഭാവോമഹോത്സാഹോസോദ്ധാശിഷ്യ ഇതിസ്മൃതഃ
ന തുപദേശ്യ പുത്രഞ്ച വ്യത്യയീവസുദസ്തദ ഇതി
നാപര ഇത്യനേനാƒന്യസ്യ നിഷേധഉക്തഃതഥാ
ചാന്വത്രശിഷ്യദോഷാനുക്താ-
ഏവമാദിഗുണൈര്യുക്തം ന ശിഷ്യന്തു പരിഗ്രഹേത്
ഗൃഹ്ണീയാദ് യദിതദ്ദോഷഃപ്രായോഗുരുമപിസ്പൃശേത്
അമാത്യദോഷോരാജാനാം പതിം ജായാകൃതോയഥാ
തഥാശിഷ്യകൃതോദോഷോ ഗുരുംപ്രാപ്നോത്യസംശയഃ
സ്നേഹാദ്വാലോഭതോ വാപി യദി ഗൃഹ്ണതി ദീക്ഷയാ
തസ്മിൻ ഗുരൌ സശിഷ്യേ തു ദേവതാശാപആപതേത്
തസ്മാഛിഷ്യം ഗുരുർനിത്യം പരീക്ഷ്യ തു പരിഗ്രഹേത് ഇതി

ഭുവനേശീപാരിജാതേƒപി-
അശിഷ്ടേകഥയേത് യസ്തു സ മഹാപാതകീഭവേത് ഇതി ഗ്രന്ഥാന്തരേ തു വിശേഷാഃ-
ഗുരൂച്യമാനേ വചനേ വദേദിത്യം വചസ്തദം
പ്രസീദനാഥദേവേതി തഥേതി ച കൃതാദരം
പ്രണമ്യോപവിശേത് പാർശ്വേ തഥാ ഗച്ഛേദനുജ്ഞയാഃ
മുഖാവലോകീ സേവേതി കുര്യാദാദിഷ്ടയാദൂരാത്
അസത്യം ന വദേദഗ്േ ന ബഹുപ്രലപേ കൃതി
കാമാക്രോധം തഥാലോഭംമാനം പ്രഹസനം സ്തുതിം
ചാപലാനി ന ജിഹ്മാനി കാര്യാണി(നമ്രാണി)പരിദേവനം
ഋണദഗം തഥാƒദാനം വസ്തൂനാം ക്രയവിക്രയം
ന കുര്യാത് ഗുരുണാ സാർദ്ധം ശിഷ്യോഭൂഷ്ണുഃകദാചന ഇതി.
പ്രയോഗസാരേƒപി-
ഗുരുർമാതാപിതാസ്വാമീബാന്ധവാഃസുഹൃദഃശിവാഃ
ഇത്യാധായ മനോനിത്യം ഭജേത് സർവ്വാത്മനാ ഗുരും
അസത്യം ന ഗുരൌ ബ്രൂയാത് ഗുരുനിന്ദാം ന കാരയേത്
പ്രാരബ്ധാം വാരയേദന്യൈരശക്തസ്തത് പദം ത്യജേത്
ഗുരൌ യഥൈവശുശ്രൂഷാഗുരുഭാര്യാസുതാഞ്ചരേത്
ജ്യേഷ്ഠാംശ്ചഗുരുവത്പശ്യേത് ആത്മവഞ്ച കനീയസഃ
ഗുരുണാ യദ്യദാദിഷ്ടമിഷ്ടം വാƒനിഷ്ടമേവവാ
തദാതദാശുസന്തിഷ്ഠേദകൌടില്യേന ചേതസാ
മനോവാക് കർമ്മഭിർനിത്യം പൂജയേത് ഭാവിനം ഗുരും. ഇതി.
ദേവ്യാഗമേƒപി ശിവവാക്യം-
ഗുരോരഗ്രേ പൃഥക് പൂജാമൌദ്ധത്യഞ്ചവിവർജ്ജയേത്
ദീക്ഷാം വ്യാഖ്യാം പ്രഭുത്വാദി ഗുരോരഗ്രേ വിവർജ്ജയേത് ഇതി
തത്രൈവ- ആസനം ശയനം വസ്ത്രം ഭൂഷണം പാദുകാം തഥാ
ഛായാംകലത്രമന്യച്ച യത്തത് പുഷ്ടം തു പൂജയേത് ഇതി. അന്യത്രാപി-
യഥാദേവേതഥാമന്ത്രേ യഥാമന്ത്രേ തഥാഗുരൌ
യഥാഗുരൌതഥാസ്വാത്മന്യേവം ഭക്തിക്രമഃസ്മൃതഃഇതി.

**<u>മലയാളഭാഷ്യം.</u>**

ജ്ഞാനതത്വവിജ്ഞാനങ്ങളിലുള്ള ജിജ്ഞാസ,ഷഡ്ദർശനത്തെ ആശ്രയിച്ച (ചേർന്ന)നിഷ്ഠാപൂർവ്വമായ പുരുഷാർത്ഥപരായണത, ശുദ്ധാത്മത്വം, കുലീനത ഇവ ശിഷ്യനിലും വേണം. വേദകുശലനും കാമമുക്തനും പ്രാണികൾക്കെല്ലാം ഹിതം മ്ത്രം ആശിക്കുന്നവനും നിത്യം ആസ്തി കനും നാസ്തികത്വം ത്യജിച്ചവനും(നാസ്തികസമ്പർക്കം) സ്വധർമ്മനിര തനും ഭക്തിപൂർവ്വം മാതാപിതാക്കളുടെ ഹിതം അനുഷ്ഠിക്കുന്നവനും വാക്ക് മനസ്സ് ശരീരം വസു(ധനം,രത്നം)ഇവകളാലെല്ലാം ഗുരുശുശ്രൂഷ ചെയ്യുന്നവനും ഗുരുവിന്റെ ജാതി,വിദ്യാധനാദികളിലെല്ലാം വ്യക്താഭി മാനം പ്രകടിപ്പിക്കുന്നവനും ഗുരുവിന്റെ ആജ്ഞപാലിക്കാനായി പ്രാണന്റെ വ്ഥപോലും സഹിക്കുന്നവനും സ്വകാര്യം ഉപേക്ഷിച്ച് ഗുരുകാര്യം സദാ ചെയ്യുന്നവനും ഗുരുവിൽ ഭക്തിപൂർവ്വം എപ്പോഴും

ശിശുനിർവ്വിശേഷമായ സ്നേഹത്തോടും ദാസനിർവ്വിശേഷമായ സേവയോടും രാപ്പകൽ ഭക്തിപാരായണനായി ആജ്ഞപാലിച്ച് മനസ്സും വാക്കും ശരീരവും ഗുരുവിലർപ്പിച്ച്, (മറ്റൊരാളെ ശുഭാകാംക്ഷയോടെ സ്വീകരിക്കാത്തവനും)മറ്റൊരാളെ ഗുരുവായി സ്വീകരിക്കാതെ മന്ത്രപൂജാരഹസ്യം സൂക്ഷിക്കുന്നവനും ത്രികാലങ്ങളില് നമസ്കരിച്ച് കർത്തവ്യനിരതനായി ഇരിക്കുന്നവനുമാവണം ശിഷ്യൻ. ഇങ്ങനെ ശിഷ്യലക്ഷണം പറഞ്ഞു. മാതൃപിതൃക്കൾ,ദേശം,കുലം ഇതൊന്നുമല്ല, ഇവിടെ പറഞ്ഞത്. അവയുടെ അഭാവം സ്പഷ്ടമാണ്. ശുദ്ധാത്മാവ്, അഥവാ അക്രൂരചിത്തമാണ് പ്രധാനം. ക്രൂരചിത്തർക്ക് വിദ്യ ഉപദേശിക്കുന്നപക്ഷം ലോകോപദ്രവം ഫലം .ആ പാപം ഗുരുവിനുകൂടി കിട്ടും. പുരുഷാർത്ഥപരായണമെന്നതുകൊണ്ട് മറ്റൊരുചിന്തയും ശിഷ്യനില്ല എന്ന് സാരം. ശ്രദ്ധ വിദ്യയിൽ മാത്രമായാലേ ഉപദേശം സാർത്ഥകമാവൂ. വേദജ്ഞാനം ലഭിക്കൂ.അതിനാണ് ശുദ്ധത. അസൂയ, ആർത്തി,കിട്ടാഞ്ഞാലുള്ള നിരാശയും ദുഃഖവും ഇതെല്ലാം ശ്രദ്ധ വ്യതിചലിപ്പിക്കുന്നവയാണ്.ഇത്തരം കളങ്കങ്ങളുള്ളതുകൊണ്ട് ശ്രദ്ധ വ്യതിചലിച്ചവനാണ് ശൂദ്രനെന്നും ശ്രദ്ധ വ്യതിചലിക്കാത്ത സാത്വികനാണ് ബ്രാഹ്മണനെന്നും അന്വയിച്ചാൽ അർത്ഥം സുഗമമാവും. കുശലനെന്നാൽ സമര്ത്ഥനാണ്.മുഗ്ദ്ധനല്ലാത്തവൻ. മുഗ്ദ്ധന് മന്ത്രബോധനം സാധിക്കില്ല. കാമമുള്ളവന് അശുദ്ധി മനസ്സിലുണ്ട്. അതിനാൽ ശുദ്ധക്കുറവുകൊണ്ട് ശുദ്ധമന്ത്രാധികാരം ഇല്ല. നിത്യം പ്രാണികൾക്ക് ഹിതൈഷിയാവുക എന്നതും കാമമുള്ളവർക്ക് സാധിക്കാതെ വരുന്നു.ആഭിചാരാദികർമ്മംകൊണ്ട് അന്യപ്രാണികളെ ദ്രോഹിക്കുന്നവർക്ക് വിദ്യകൊടുത്താല് അവരുടെപാപം മൂലം ബാധിക്കപ്പെട്ട പ്രാണികളുടെ കണ്ണീരും ശാപവും ഗുരുവിനേയും ബാധിക്കും. ആസ്തികമെന്നാൽ ഈ ഭൂമിയിലെ ജീവിതത്തിനും സംസാരലോകത്തിനും അപ്പുറത്തുള്ള പരമശക്തിയെ വിശ്വസിക്കുന്നതാണ്. ആ പരമശക്തിയെ ആരാധിക്കാതെ , ഭൌതികം മാത്രമാണ് സത്യമെന്നു കരുതി (തെറ്റിദ്ധരിച്ച്)ജീവിക്കുന്നത് നാസ്തികം.നാസ്തികസംസർഗ്ഗം കൊണ്ടുള്ള ദോഷം ഇല്ലാതിരിക്കാനാണ് അവരുമായി സംസർഗ്ഗം ത്യജിക്കുന്നത്. ആചാരവാനെന്നാൽ സ്വധർമ്മനിരതൻ. അനാചാരി സ്വധർമ്മം ചെയ്യാത്തവനാണ്. ദംഭംകൂടാതെ ഭക്തിപൂർവ്വം മാതൃപിതൃഹിതം അനുഷ്ഠിക്കണം. വാക്കുംമനസ്സും ഭേദമില്ലാതെ പറയുന്നതും ചിന്തിക്കുന്നതും ചെയ്യുന്നതും ഒന്നാവുമ്പോഴേ സത്യം പാലിക്കുന്നവനാവുകയുള്ളു. അവഞ്കനാവുകയുള്ളു. ഇപ്രകാരമുള്ള യുവാക്കളിൽ വിനയവും കരുണയും ജ്ഞാനവുമെല്ലാം ഗുരുകൃപയോടെ പരോപകാരത്തിനായി വൃദ്ധി പ്രാപിക്കുന്നു. പ്രയോഗസാരത്തിൽ ഭക്തിയുക്തനായ പുത്രനാണ് ഏറ്റവും വലിയ രത്നം. നാരായമീയത്തിൽ മനോവാക് കായകർമ്മങ്ങളാല് ആചാര്യ ശുശ്രൂഷചെയ്യുന്നവനും ശുദ്ധസ്വഭാവമുള്ളവനും മഹോത്സാഹിയും ബോധമുള്ളവനുമായ ശിഷ്യൻ ഗുരുവിന് പുത്രനും രത്നവുമാണ്. ഈ ഗുണങ്ങലില്ലാത്ത ശിഷ്യനെ ഗുരു സ്വീകരിക്കയില്ല. സ്വീകരിച്ചാല് അവന്റെ ദോഷം ഗുരുവിനെ സ്പർശിക്കും. അമാത്യദോഷം രാജാവിനേ

യും ഭാര്യയുടെ ദോഷം ഭർത്താവിനേയുമെന്നപോലെ ശിഷ്യന്റെ പ്രവൃത്തിദോഷം ഗുരുവിനെ ബാധിക്കും. ശിഷ്യനെ ഗുരു പരീക്ഷിച്ച ശേഷമേ പരിഗ്രഹിക്കയുള്ളു. ഭുവനേശീപാരിജാതത്തിൽ അശിഷ്യനായ ഗുരു മഹാപാതകിയായി ഭവിക്കുന്നു. ഗ്രന്ഥാന്തരത്തിൽ ഗുരു പറഞ്ഞ വാക്ക് ശ്രദ്ധിച്ചുകേട്ട്, ആദരപൂർവ്വം ദേവാ, നാഥാ,പ്രസീദ (പ്രസാദിക്കണേ)എന്ന് ശിഷ്യൻ അഭ്യർത്ഥിക്കണം.പ്രണമിച്ച് പാർശ്വഭാഗത്തിരിക്കണം. സമ്മതം കിട്ടിയാലേ പോകാവൂ. മുഖം നോക്കി സേവിക്കണം. ഇഷ്ടമായത് ആദരപൂർവ്വം ചെയ്യണം. അസത്യം പറയരുത്. അനേകം ആവലാതി പറയരുത്. കാമം,ക്രോധം,ലോഭം, മാനം,മദം, പ്രഹസനം,സ്തുതി,ചാപലം,ജിഹ്മങ്ങളായ അഥവാ താഴ്ന്ന കാര്യങ്ങൾ ,പരിദേവനം ഋണമാനം, ആദാനം, വസ്തുക്കളുടെ ക്രയവിക്രയം ഇതൊന്നും ചെയ്യരുത്.ഗുരുവിന്റെ പകുതി (സാർദ്ധം)ആണ് ശിഷ്യൻ. പ്രയോഗസാരത്തിൽ ഗുരു അമ്മയും അഛനും സ്വാമിയും ബന്ധുവും സുഹൃത്തും ശിവനുമാണ് എന്നു മനസ്സിൽ നിത്യം സ്മരിച്ച് സർവ്വാത്മനാ ഗുരുവെ ഭജിക്കണം. ഗുരുനിന്ദ ചെയ്യരുത്. അസത്യം പറയരുത്. പ്രാരബ്ധം പറയരുത്. അശക്തരായ മറ്റുള്ളവർക്കായി സ്ഥാനത്യാഗം ചെയ്യാം. ഗുരുശുശ്രൂഷ ഗുരുപത്നീപുത്രന്മാരിലും ചെയ്യണം. ഗുരുപുത്രനിൽ തനിക്കുമൂത്തവനെ ഗുരുവായും ഇളയവനെ താനായും വിചാരിക്കണം. ഗുരുവിന്റെ ഇഷ്ടാനിഷ്ടമറിഞ്ഞ് മനോവാക് കായകർമ്മങ്ങളാല് നിത്യം പൂജിച്ച് പെരുമാറണം. ദേവാഗമത്തിലെ ശിവവാക്യം- ഔദ്ധത്യമുപേക്ഷിച്ച് ഗുരുപൂജ ചെയ്യമം. ഗുരുവിന്റെ മുമ്പിൽ തന്റെ പ്രഭുത്വം അറിവ് വ്രതദീക്ഷയിലുള്ള അഭിമാനം ഇവപ്രദർശിപ്പിക്കാതെ അഹങ്കാരം കൂടാതെ പെരുമാറണം. പൂജിക്കുന്തോറും ആസനം ശയനം വസ്ത്രം ഭൂഷണം പാദുക,ഛായ, കളത്രമെന്നിവ പുഷ്ടമായി വരും.എപ്രകാരമോ ദേവൻ അപ്രകാരം മന്ത്രം, എപ്രകാരമോ മന്ത്രം അപ്രകാരം ഗുരു, എപ്രകാരം ഗുരു അപ്രകാരം സ്വാത്മാവ് എന്നിങ്ങനെ ഭക്തിക്രമം സ്മരിക്കുക.

153. ഏകാബ്ദേനഭവേദ്യോഗ്യോബ്രഹ്മണോƒബ്ദദ്വയാനൃപഃ
വൈശ്യോവർഷൈസ്ത്രിഭിഃശൂദ്രശ്ചതുർഭിർവത്സരൈർഗുരോഃ
സ ശുശ്രൂഷുഃപരിഗ്രാഹ്യോ ദീക്ഷായാഗവ്രതാദിഷു
സ ഇതി ശാരദാതിലകേ ദ്വിതീയപടലഃ

**സംസ്കൃതഭാഷ്യം**

ശിഷ്യസ്യ പരീക്ഷാവധി കാലമാഹു ഏകേതി. ഗുരോർയോഗ്യോ ഭവേദിതി സർവ്വത്ര സംബദ്ധ്യതേ. ശൂദ്രശ്ചതുർഭിരിതി.നനു ശൂദ്രസ്യ ദീക്ഷാദൌ കഥമധികാര ഇതി ചേത്.വേദാധ്യയനം തദുക്തകർമ്മസ്വേവസ്മൃതാവനധികാരപ്രതിപാദന്യത്രാധികാരാത്. അത ഏവ ശൂദ്രപ്രകരണേ-സ്മൃതിഃ-
നമസ്കാരേണ മന്ത്രേണ പഞ്ചയജ്ഞാൻ നവാംപഠേത് ഇതി.
മന്ത്രസ്ത്വീശ്വരപ്രോക്താസ്തുത്ര
ഭഗവതൈവയഥായഥമധികാരിതാദർശിനാ. യഥാപ്രാസാദമന്ത്രപ്രകരണേ ഭഗവാനാഹു- സ്ത്രീശൂദ്രാണാമയം മന്ത്രോനമോƒസ്തസ്സതുശുഭാവഹഃ

ഏതജ്ജ്ഞാത്വാമഹാസേന ചാണ്ഡാലാനപി ദീക്ഷയേത് ഇതി.
പിംഗലാമതേƒപി ചതുർണ്ണാം ബ്രാഹ്മണാദീനാം ദീക്ഷാം കുർവ്വീതി മന്ത്രവിത്.ഇതി. അന്യത്രാപി-
ബ്രഹ്മക്ഷത്രവിശഃശൂദ്രാ ആചാര്യാം ശുദ്ധവൃദ്ധയഃ
ഗുരുദേവദ്വിജാർച്ചാസുരതാഃസ്യുരധികാരിണഃഇതി.
തേന സാക്ഷാദ്വൈദികേഷു മന്ത്രേഷു രാമഷഡക്ഷരസൌരാഷ്ട്രക്ഷര മന്ത്രരാജപ്രഭൃതിഷു പ്രപഞ്ചാദിഷു ച ന തസ്യാധികാരഃ തഥാച പത്മപാദാചാര്യൈഃപ്രണവവ്യാഖ്യാനേ-
അകാരഉകാരമകാരാത്മേത്യനേന ഭേദത്രയേണ പ്രണവാദിമന്ത്രേഷു ത്രൈവർണ്ണികാ ഏവാധികാരിണോ ന സ്ത്രീശൂദ്രാ ഇത്യപി സൂചിതം ഇത്യുക്തം .തഥാച നൃസിംഹതാപനീയേ-സാവിത്രീം പ്രണവം യജുർല ക്ഷ്മീം സ്ത്രീശൂദ്രായനേഛന്തി.സാവിത്രീംലക്ഷ്മീം യജുഃപ്രണവം യദി ജാനീയാത് സ്ത്രീശൂദ്രഃസ്മൃതോƒധോഗഛതി
ഇതി.മഹാകപിലപഞ്ചരാത്രേ നാരായണാഷ്ടാക്ഷരമധികൃതയോക്തം-
ന വേദഃപ്രണവം ത്യക്ത്വാമന്ത്രോവേദസമുശ്ഛ്രിതഃ
തസ്മാദ്വേദപരോമന്ത്രോ വേദാംഗഷ് ചാഗമസ്മൃതഃ
വശ്യാകർഷാധികം കാമ്യം ദൃഷ്ടാദൃഷ്ടഫലപ്രദം
വേദേനസാദ്ധ്യതേസർവ്വം ഗ്രഹയജ്ഞാദിഭിഃകില
ന വേദേനവിനായജ്ഞാ ന യജ്ഞാവേദ(മന്ത്ര)വർജ്ജിതാ
തസ്മാദ് വേദഃപരോമന്ത്രോ ന മന്ത്രോ വേദമുജ്ഝിത
മന്ത്രേചാധികാരോƒസ്തി ശൂദ്രാണാം നിയമഃപരഃ
മന്ത്രാഭാവാദമന്ത്രേണ ഭാ,ിതം സർവ്വകർമ്മഹി ഇതി.
നാരദപഞ്ചരാത്രേ നാരായണാഷ്ടാക്ഷരമധികൃത്യോക്തം-
ബ്രാഹ്മണക്ഷത്രിയവിശാം പഞ്ചരാത്രം വിധീയതേ
ശൂദ്രാദീനാം ന തത് ശ്രോത്രം പദവീമപിഗഛതി ഇതി.അഥാ
ശ്രവണേത്രപുജതുഭ്യാം കർണ്ണപൂരണം ഉച്ചാരണേ
ജിഹ്വാഛേദഃധാരണോ ശരീരഭേദഃഇതി.വേദവിഷയേ തസ്യസ്മൃതിഷു ദണ്ഡോപദേശാദിത്യലം .അന്യത്ര വത്സരമാത്രം സാമാന്യത ഉക്തം.
ഗുരുനാ ശിഷ്യനാ വാപി തയോർവത്സരവാസതഃഇതി.
സാരസംഗ്രഹേƒപി സദ്ഗുരുസംശ്രിതം ശിഷ്യം വർഷമേകം പരീക്ഷയേത് ഇതി.കേചന
ഇദംബ്രാഹ്മണവിഷയമിത്യൂച്യുഃദശപടല്യോാന്തഃശബ്ദം പരീക്ഷ്യചാർദ്ധം വാ അന്യഥാ ന കദാചന ഇതി.പ്രയോഗസാരേതു-
വർഷേഷുത്രിഷുവിപ്രേസ്യ ഷഡ്ഷുവർഷേഷു ഭൂഭൃതംവിശോ
നവസുവർഷേഷു പരീക്ഷാ തത്ര ശക്യതേ സമാശ്വപിദ്വാദശമുതേഷാം യേ വൃഷലാദയാഃഇതി.സിദ്ധാന്തസാരസംഗ്രഹേ വിശേഷഃ- പ്രയോക്താം ദക്ഷിണാം ദധ്യാത്ബ്രാഹ്മണഃക്ഷത്രിയസ്തദാ
ദ്വിഗുണാം വൈശ്യവര്യേസ്തു ത്രിഗുണാം ശൂദ്രസത്തമഃ
ചതുർഗ്ഗുണാം പ്രയഛേതമന്ത്രസിദ്ധിവിധീഛയാ ഇതി.ഇതി ശ്രീശാരദാതിലകടീകായാം സത്സമ്പ്രദായകൃതവ്യാഖ്യായാം പദാർത്ഥാദർശാഭിഖ്യായാം ദ്വതീയഃപടലഃ ഓം.

**<u>മലയാളഭാഷ്യം</u>**

ബ്രാഹ്മണൻഒരുവർഷംകൊണ്ടും രാജാവ് രണ്ടുവർഷംകൊണ്ടും വൈശ്യൻ മൂന്നുവർഷംകൊണ്ടും ശൂദ്രന് നാലുവർഷംകൊണ്ടും ശുശ്രൂഷ,പരിഗ്രഹം,ദീക്ഷ,യാഗം,വ്രതം ഇവകളാൽ വിദ്യനേടി യോഗ്യനായിത്തീരുന്നു. ശൂദ്രന് ദീക്ഷാദിഅധികാരമുണ്ടായിരുന്നു എന്നു കാണിക്കുന്നതാണ് ഈ വചനം. വേദാദ്ധ്യയനം അതിൽപറയുന്ന കർമ്മങ്ങളെന്നിവക്ക് മാത്രമേ അധികാരമില്ലാത്തതുള്ളു. ശൂദ്ര പ്രകരണത്തിൽ- നമസ്കാരത്താലും മന്ത്രത്താലും പഞ്ചയജ്ഞം ചെയ്യണമെന്ന് സ്മൃതി. മന്ത്രമാണ് ഈശ്വരൻ. ആ ഭഗവാന്ന് ഭാഗവതന്നാണ് അധികാരം. പ്രസാദമന്ത്രപ്രകരണത്തിൽ ഭഗവാന് പറയുന്നു- സ്ത്രീക്കും ശൂദ്രനും നമോ എന്നമന്ത്രം (നപുംസക) ശുഭാവഹമാണ്. ഇതറിഞ്ഞാൽ ചണ്ഡാലനുപോലും മന്ത്രദീക്ഷ എടുക്കാം.പിംഗലാമതത്തിൽ ബ്രാഹ്മണാദിചതുർവർണ്ണം ദീക്ഷചെയ്ത് മന്ത്രവിത്താകുന്നുണ്ട്.ബ്രഹ്മക്ഷത്രവൈശ്യശൂദ്രന്മാരായി ശുദ്ധവൃത്തി കളായ ആചാര്യന്മാരുണ്ട്. അവരെ ദ്വിജന്മാരായി ഗുരുദേവന്മാ രായിത്തന്നെ കണ്ട് അർച്ചിക്കുന്നുണ്ട്. വൈദികമന്ത്രങ്ങളിൽ രാമ, ഷഡക്ഷര,സൌരാഷ്ട്രാക്ഷര,മന്ത്രരാജപ്രഭൃതികളിലും പ്രണവാദികളിലും അവർക്കധികാരമില്ലെന്ന അഭിപ്രായം പത്മപാദാചാര്യരുടെ ഒരു വാക്യം(പ്രണവവ്യാഖ്യാനത്തിൽനിന്ന്)ഉദ്ധരിച്ചുപറയുന്നു.അ,ഉ,മരൂപമാ യ പ്രണവാദിത്രൈവർണ്ണികമന്ത്രത്തിൽസ്ത്രീശൂദ്രന്മാർക്ക് അധികാരമില്ല എന്ന് ആ ഉദ്ധരണി.നൃസിംഹതാപനീയത്തിൽ സാവിത്രീപ്രണവം, ലക്ഷ്മിയജുർവ്വേദം ഇവ സ്ത്രീകൾക്കും ശൂദ്രർക്കും ഇല്ല എന്നും അവരത് ഉപയോഗിക്കുന്നത് പാപമാണെന്നും കാണുന്നു.
മഹാകപിലപഞ്ചരാത്രത്തിൽ നാരായണാഷ്ടാക്ഷരത്തിന്റെ അധികാരം പറയുന്നുഃ- പ്രണവമില്ലാത്ത വേദമില്ല, മന്ത്രം ഉത്ഭവിച്ചത് വേദത്തി ൽനിന്നാണ്.വേദപരമായ മന്ത്രങ്ങളാണ് വേദാംഗങ്ങളും ആഗമങ്ങളും സ്മൃതികളുമെല്ലാം സൃഷ്ടിച്ചത്. വശ്യാകർഷണാദികങ്ങളായ കാമ്യ ങ്ങൾ,ദൃഷ്ടാദൃഷ്ടഫലപ്രദങ്ങളാണ്. അവ സർവ്വവും സാധിക്കുന്നത് വേദം കൊണ്ടുമാത്രമാണ്. ഗ്രഹവിജ്ഞാനം,യജ്ഞം ഇവയും അപ്രകാരം തന്നെ. വേദമില്ലാത്ത യജ്ഞമില്ല. അതിനാൽ വേദം പരമമായ മന്ത്ര മാണ്. വേദത്തിൽനിന്നല്ലാതെ മന്ത്രമോ കർമ്മമോ ഇല്ല. അതിനാൽ നിയമപരമായി ശൂദ്രർക്ക് മന്ത്രാധികാരമില്ല എന്നുപറഞ്ഞാൽ മന്ത്രാ ഭാവത്താൽ,മന്ത്രംകൊണ്ട് ഭാഷിതമായ സർവ്വകർമ്മവുമില്ല എന്നു വരും.ഇത് യുക്തിയുക്തമല്ല.
നാരദപഞ്ചരാത്രത്തിൽ,നാരായണാഷ്ടാക്ഷരാധികാരത്തെക്കുറിച്ച്ബ്രാഹ്മണ ക്ഷത്രിയവൈശ്യാദികൾക്ക് പഞ്ചരാത്രം വിധിച്ചിട്ടുണ്ട്,ശൂദ്രാദികൾക്ക് ശ്രോത്രാദിപദവ് (കേൾക്കാനുള്ള അധികാരം)ഉണ്ട്. ശ്രവിക്കുന്ന സമയത്ത് ചെവികളിൽ വന്നു നിറയുന്ന ഉച്ചാരണം ,അതിനുള്ള ജിഹ്വാച്ഛേദാദിധാരണങ്ങൾഷശരീരഭേദങ്ങൾ,ഇപ്രകാരം ശബ്ദം ശ്രവണം(ശ്രുതി)സംബദ്ധവും മനനബദ്ധവുവുമായ അനേകകാര്യങ്ങൾ ശ്രുതി(വേദ)വിഷയത്തിലുണ്ട്. ഇത് മനസ്സിലാക്കി എടുക്കാൻ കുറേ

ദണ്ഡം (ദണ്ഡകം എന്നും)അഥവാ ബുദ്ധിമുട്ട് ഉണ്ട്. അതുകൊണ്ടാണ് ശ്രദ്ധകൂടുതലുള്ള ബ്രാഹ്മണർ ഒരുവർഷംകൊണ്ടും ശ്രദ്ധകുറഞ്ഞശൂദ്രര് നാലുവർഷംകൊണ്ടും കാര്യം ഗ്രഹിക്കുന്നത്. കാലവ്യത്യാസം ഇതു കൊണ്ടാണ്. ഈയമുരുക്കിഒഴിച്ചപോലെ ശ്രദ്ധയില്ലാതെ ചെവി അടച്ച് വേദം കേൾക്കുന്നതും തെറ്റി ഉച്ചരിക്കുന്നതും കാരണമാണ് അധികാര മില്ലാതാവുന്നത്. അതിന്റെ ശിക്ഷയും അപ്രകാരം തന്നെ.ശ്രദ്ധ, ഗ്രഹ ണശേഷി എന്നിവയിൽ മനുഷ്യർക്കുതമ്മിലുള്ള വ്യത്യാസം കൊണ്ടാണ് കാലതാമസം വരുന്നത്. പത്താംപടലാന്ത്യത്തിൽ ബ്രാഹ്മണവിഷയത്തില് ശബ്ദം പരീക്ഷിക്കുന്ന വിധം പറയുന്നത് വായിച്ചാൽ ഇതു വ്യക്തമാ കും. പ്രയോഗസാരത്തിൽ മൂന്നുവർഷം വിപ്രനും 6 വർഷം രാജാവി നും 9 വർഷം വൈശ്യനും പരീക്ഷാകാലമാണ്. ശ്വപചനും വൃഷല നും(ശൂദ്രൻ)12 വർഷമാണ് കാലാവധി. അത്രയും കാലം ചുരുങ്ങിയത് വേണം വേദം ശരിക്കു മനസ്സിലാവാൻ. കാലതാമസം വരുമെന്നല്ലാതെ തീരെ പാടില്ല എന്ന് ഇവിടെ പറയുന്നില്ല. സിദ്ധാന്തസാരസംഗ്രഹത്തിൽ ഈ നാലു വർണ്ണക്കാർക്ക് 1x 1 , 1x 2 , 1x 3 , 1 x 4 എന്നാണ് മന്ത്ര സിദ്ധിക്കായി സ്വേഛയാ വിധികൾ പഠിച്ചെടുത്ത് പ്രയോഗിക്കാന് ത്രാണി കൈവരുന്ന കാലത്തിന്റെ അനുപാതം പറഞ്ഞിരിക്കുന്നത്.